829 ആഗസ്റ്റ് 4, 1991
വില: 3 രൂപ 50 പൈസ

# കലാകൗമുദി

## റിപ്പോർട്ട്



മുഖചിത്രം: കളർ ട്രാൻസ്പെരൻസി: ശ്രീ. കെ.ആർ. വിനയൻ

# ഇസങ്ങൾക്കപ്പുറം

മുരളി



ഒരു മൗറീഷ്യസ് യാത്രകഴിഞ്ഞ് രണ്ടുദിവസം മുൻപാണ് ഡോ. രാജ് നാട്ടിലെത്തിയത്. രാജ് എന്തെങ്കിലും കുറിക്കുകയോ വിശദീകരണം നടത്തുകയോ ചെയ്തതായികണ്ടില്ല. എന്നെത്തേയുംപോലെ ഇന്നും രാജിന്റെ വാക്കുകൾക്ക് ഒരുപാട് സാംഗത്യമുണ്ട്. കഴിഞ്ഞ ദിവസം ഞാൻ രാജിനെ കണ്ടു: ''ഞാൻ നിശ്ശബ്ദനായിരുന്ന് എല്ലാം കാണുകയും കേൾക്കുകയും ചെയ്യുന്നു. വ്യക്തമായി ഒന്നും പറയാൻ കഴിയാത്ത അവസ്ഥയാണല്ലോ ഇത്. ബഡ്ജററ് അവതരിപ്പിക്കട്ടെ. കുറെയേറെ കാര്യങ്ങൾ അപ്പോൾ വ്യക്തമാവും...''

ഒരു വിശദീകരണം പോലെ അദ്ദേഹം കൂട്ടിച്ചേർത്തു. ''ഇപ്പോൾ കൈക്കൊണ്ട നടപടികളിൽ പലതും ഒഴിവാക്കപ്പെടാൻ കഴിയുന്നതല്ലായെന്നുതന്നെയാണ് എന്റെ വിശ്വാസം. പക്ഷേ ഇതൊക്കെ എങ്ങനെ നടപ്പാക്കപ്പെടും എന്നത് ബഡ്ജററു ഉൾപ്പെടെ ഇനിയുള്ള നടപടികളിൽനിന്നാണ് അറിയേണ്ടത്. 1966-ൽ ഡീവാല്യൂവേഷൻ ഉണ്ടായപ്പോൾ കൃഷ്ണമേനോൻ അതിനെ വിശേഷിപ്പിച്ചത് 'റേപ്പ് ഓഫ് കറൻസി' (Rape Of Currency) എന്നാണ്. അത്തരമൊരു വൈകാരികമായ സമീപനം ഇക്കാര്യത്തിൽ എടുക്കേണ്ട കാര്യവുമില്ല. ഇത് വെറുമൊരു ഇക്കണോമിക് മെക്കാനിസം മാത്രമാണ്. നമ്മുടെ സാധനങ്ങൾക്ക് നല്ലൊരു വിദേശവിപണി ഉണ്ടാവുകയും വേണ്ടത്ര വിദേശനാണ്യം കിട്ടുകയും ചെയ്യുന്ന അവസ്ഥ ഉണ്ടാക്കുകയെന്നതേ പ്രധാനമായും ഇതുകൊണ്ട് ഉദ്ദേശിക്കുന്നുള്ളൂ. മറെറാരു തരത്തിൽ നമ്മുടെ കയററുമതി കൂട്ടാനുള്ള സാഹചര്യമൊരുക്കുക.''

1966-ൽ ഡിവാല്യൂവേഷൻ നടത്തുന്നതിന് തൊട്ടുമുൻപ് ഡോ. രാജ് വിശദമായി മിസ്സിസ് ഗാന്ധിക്കു ഒരുനോട്ട് നല്കിയിരുന്നു. ഡിവാല്യൂ ചെയ്യുന്നതിനെയായിരുന്നില്ല അദ്ദേഹം അന്ന് എതിർത്തിരുന്നത്. അമേരിക്കൻ നിർദ്ദേശങ്ങൾക്കു വഴങ്ങി ഡീവാല്യൂ ചെയ്യുന്നതു ശരിയല്ലായെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഇപ്പോഴും രാജ് അന്നത്തേതിന് ഏതാണ്ട് സമാനമായ ഒരു അഭിപ്രായം പറയുന്നു. ഡീവാല്യൂ ചെയ്യുന്നത് തെററല്ല. ലോൺ വാങ്ങുന്നതും തെററല്ല. പക്ഷേ, ഐ.എം.എഫിന്റെ എല്ലാ നിർദ്ദേശങ്ങളോടും യോജിക്കുക സാദ്ധ്യമല്ല, പ്രത്യേകിച്ച് വിദേശമൂലധന നിക്ഷേപത്തിന്റെ കാര്യത്തിൽ ഐ.എം.എഫ്. ആവശ്യപ്പെടുന്ന തുറന്നതും സ്വതന്ത്രവുമായ സമീപനത്തോട്.'' ഇക്കാര്യത്തെക്കുറിച്ച് എനിക്ക് സംശയമുണ്ട്. ഐ.ജി. പട്ടേലിനും, നരഹിംഹനും, മൽഹോത്രയും പി.എൻ. ധറും ചേർന്നു തയ്യാറാക്കിയ സാമ്പത്തികരേഖ നിങ്ങൾ വായിച്ചിരിക്കും. അത് പ്രസിദ്ധീകരിക്കുന്നതിന് മുൻപ് അവർ അതിന്റെ ഡ്രാഫ്റ്റ് എനിക്കു അയച്ചുതന്നിരുന്നു, എന്റെ കൂടി ഒപ്പിനും അഭിപ്രായത്തിനും. അന്ന് അയച്ചുതന്നിരുന്ന ഡ്രാഫ്ററിൽ ഓരോ വർഷവും നമ്മൾ സ്വീകരിക്കേണ്ടുന്ന വിദേശമൂലധന നിക്ഷേപം എത്രയായിരിക്കണമെന്നൊക്കെ പറഞ്ഞിരുന്നു. വിദേശമൂലധന പ്രവാഹത്തോട് എനിക്കത്ര യോജിപ്പുണ്ടായിരുന്നില്ല. ഞാനതവർക്ക് എഴുതി. പൂർണ്ണമായും ആ രേഖയെ പിന്താങ്ങാൻ കഴിയാത്തതുകൊണ്ട് ഞാൻ ഒപ്പുവച്ചില്ല. പക്ഷേ പിന്നീട് പ്രസിദ്ധീകരിച്ച ആ രേഖയിൽ മൂലധനനിക്ഷേപത്തെക്കുറിച്ചുള്ള ഭാഗം ഉൾപ്പെടുത്തിയിട്ടില്ലായെന്നാണ് തോന്നുന്നത്.''



ഡോ: കെ.എൻ. രാജ്

''എനിക്ക് ഇപ്പോൾ തോന്നത് നാമൊരു മുതലാളിത്വ സംവിധാനത്തിലേക്ക് പൊയ്ക്കൊണ്ടിരിക്കുന്നുയെന്നു തന്നെയാണ്. ഇന്നത്തെ അവസ്ഥയിൽ ഇത് ഒഴിവാക്കാൻ കഴിയില്ല. എന്റെ മനസ്സിലുള്ളത് പഴയ ക്ളാസിക്കൽ ക്യാപിറ്റലിസം അല്ല. അതിന്റെ കാലം എന്നേ കഴിഞ്ഞുപോയി. പുതിയ ക്യാപിറ്റലിസം, അല്ലെങ്കിൽ ക്യാപിറ്റലിസം വിത്ത് എ ഹ്യൂമൻ ഫേസ്—

ഡീവാല്യൂവേഷനും ലോണും ഉയർത്തിയിട്ടുള്ള ഭീതിയെപ്പററി ഞാൻ രാജിനോടു ചോദിച്ചു. ''അതേ, ഭീതിയുടെ ഇന്നത്തെ അവസ്ഥമാറണം. ഇന്നത്തെ പ്രതിസന്ധി എളുപ്പത്തിൽ പരിഹരിക്കാവുന്നതേയുള്ളൂ. ഇത്തരമൊരു പ്രതിസന്ധി വരാൻ പാടില്ലാത്തതായിരുന്നു. 1988-89-ൽ തന്നെ ഞങ്ങൾ ഇക്കാര്യത്തെക്കുറിച്ച് വ്യക്തമായി പറഞ്ഞിരുന്നതാണ്. എന്നാൽ വേണ്ടത്ര ശ്രദ്ധിക്കപ്പെട്ടില്ല. ഇനി ഇപ്പോൾ ഇതിനെ നേരിടുക തന്നെ. ഒരു കണക്കിൽ ഇത്തരമൊരു പ്രതിസന്ധിവന്നതു നന്നായി. കാര്യങ്ങൾ പുനരവലോകനം ചെയ്യാനും ശരിയാക്കാനും ഇതു ഒരു വഴിയാണ്. എന്നാൽ ഭയപ്പെടേണ്ട കാര്യങ്ങൾ ഇല്ലെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തേണ്ട ചുമതല ഭരണത്തിലിരിക്കുന്നവർക്കുണ്ട്. ഇക്കാര്യത്തിലൊക്കെ പ്രതിപക്ഷം പ്രത്യേകിച്ച് ഇടതുപക്ഷ പാർട്ടികൾ തരംതാണ രാഷ്ട്രീയക്കളികൾ മാററിവച്ച് ഉത്തരവാദിത്വത്തോടെ പെരുമാറേണ്ടിയിരുന്നു. സ്വർണ്ണം മാററിയതുകൊണ്ട് ആകെ പ്രളയമാകുമെന്ന പ്രചരണമൊക്കെ അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. ഇന്ത്യാക്കാരന് സ്വർണ്ണത്തോടുള്ള വൈകാരികബന്ധത്തെ ചൂഷണം ചെയ്യാനാണ് ശ്രമം. ഇത്തരം ശ്രമങ്ങൾ മോശമാണ്. നിങ്ങൾ പണത്തിനുവേണ്ടിയോ സഹായത്തിനുവേണ്ടിയോ സ്വർണ്ണം പണയം വയ്ക്കാറുണ്ട്. ആവശ്യം കഴിയുമ്പോൾ അതു തിരിച്ചെടുക്കും. സാധാരണമായ ആ പ്രക്രിയയേ സ്വർണ്ണ കൈമാററത്തിലുള്ളൂ. ഈ കൈമാററത്തെ പൊലിപ്പിച്ച് വൈകാരിക പ്രശ്നമാക്കുന്നത് അപകടമാണ്. ജനങ്ങളെ ഇക്കാര്യങ്ങൾ ബോദ്ധ്യപ്പെടുത്തുന്നതിൽ നരസിംഹറാവുവിനും മൻമോഹൻ സിങ്ങിനും എത്രമാത്രം വിജയിക്കാൻ കഴിയുമെന്നത് പ്രധാനപ്പെട്ട കാര്യമാണ്. പ്രധാനമന്ത്രി നല്കുന്ന അതേ പിന്തുണ കോൺഗ്രസ് പാർട്ടി മൻമോഹൻസിങ്ങിനു നല്കുമോ? എനിക്ക് ഇക്കാര്യത്തിൽ സംശയമുണ്ട്. പ്രധാനമന്ത്രി ഉൾക്കൊള്ളുന്ന കോൺഗ്രസ് പാർട്ടിയുടെ ഗവൺമെന്റല്ലേ കേരളത്തിൽ അധികാരത്തിലുള്ളത് കേന്ദ്രഗവൺമെന്റിന്റെ പുതിയ സാമ്പത്തിക നയങ്ങൾക്ക് പൂർണ്ണമായും പിന്തുണ നല്കാൻ ബാദ്ധ്യതയുള്ള കേരള ഗവൺമെന്റ് അവതരിപ്പിച്ച ബഡ്ജററ് കണ്ടില്ലേ. സാമ്പത്തിക അച്ചടക്കമാണ് മൻമോഹൻസിങ്ങ് അവശ്യപ്പെടുന്നത്. ഇവിടെ സ്വീകരിച്ചതോ തികച്ചും വിരുദ്ധമായ ഒരു നിലപാടും. ഒന്നുകിൽ ബഡ്ജററിങ്ങിന്റെ എ.ബി.സി.ഡി. ഇവർക്കറിയില്ല. അല്ലെങ്കിൽ മനഃപൂർവ്വം ജനങ്ങളെ കളിപ്പിക്കുന്നു. കൈയ്യടികിട്ടാനുള്ള ഇത്തരം തമാശകൾ അവസാനിപ്പിക്കേണ്ട കാലം എന്നേ കഴിഞ്ഞുപോയിരിക്കുന്നു. കോൺഗ്രസ്സുകാർ തന്നെ ഈ ഉത്തരവാദിത്വം അനുസരിച്ചില്ലെങ്കിൽ ഏതു സിങ്ങ് വിചാരിച്ചാലും ഇന്ത്യ രക്ഷപ്പെടില്ല. 1966-ലെ അവസ്ഥയെക്കാൾ വളരെ ഭിന്നമാണ് ഇന്നത്തെ അവസ്ഥ. അന്ന് വളരെ മോശമായ ഭക്ഷ്യരംഗമായിരുന്നു. ഡീവാല്യൂ ചെയ്താൽ സഹായം കിട്ടുമോയെന്നതിനെക്കുറിച്ച് സംശയവുമുണ്ടായിരുന്നു. (ആ സംശയം ശരിയായിരുന്നു.) ഇപ്പോൾ അതല്ല സ്ഥിതി. ഭക്ഷ്യരംഗം വളരെ മെച്ചമാണ്. സഹായം കിട്ടുമെന്ന അവസ്ഥയുമുണ്ട്. കൃത്യമായ സാമ്പത്തിക അച്ചടക്കം പാലിച്ചാൽ കമ്മി കുറയും, കയററുമതി കയറും, ഡീവാല്യൂവേഷന്റെ പ്രയോജനങ്ങൾ കിട്ടും. രാഷ്ട്രീയക്കാർ കണ്ണുതുറന്നു കാര്യങ്ങൾ കാണണം, പഠിക്കണം.





ഇന്നത്തെ അവസ്ഥയിൽ മൻമോഹൻ സിങ്ങിനെപ്പോലൊരാൾ ധനമന്ത്രിയായത് ആശ്വാസകരമാണെന്നു രാജ് പറയുന്നു. സാമ്പത്തിക ജീവിതത്തിന്റെ എല്ലാ മേഖലകളുമായും ബന്ധമുണ്ടായിരുന്ന ആളാണ് മൻമോഹൻ സിങ്ങ്. 1968-69 കാലത്ത് മൻമോഹൻസിങ്ങിനെ ഡെൽഹി സ്കൂൾ ഓഫ് ഇക്കണോമിക്സിൽ നിയമിച്ചത് ഡോ. രാജായിരുന്നു. അതിനുമുൻപ് സിങ്ങ് പഞ്ചാബ് യൂണിവേഴ്സിററിയിലായിരുന്നു. സിങ്ങുമായുള്ള അടുത്ത സൗഹൃദം ഓർമ്മിച്ചുകൊണ്ടു രാജു പറയുന്നു. ''സിങ്ങ് വിദഗ്ദ്ധനായ ധനമന്ത്രിയാണ്. പക്ഷേ ഇന്നത്തെ സാഹചര്യത്തിൽ എത്രമാത്രം ഉറച്ചുനിന്ന് കാര്യങ്ങൾ നടപ്പാക്കാൻ കഴിയും എന്നതാണ് പ്രധാനം. അതിനുവേണ്ടിയുള്ള സഹകരണം അദ്ദേഹത്തിനു കിട്ടുമോ?'' ഗവൺമെന്റിന്റെ ചെലവുകൾ പരമാവധി വെട്ടികുറയ്ക്കുക കയററുമതി പരമാവധി വർദ്ധിപ്പിക്കുക അടിയന്തരമായി ചെയ്യേണ്ടത് ഇവയാണ്. ആവശ്യമില്ലാത്ത മേഖലകളിൽ ഗവൺമെന്റ് നിക്ഷേപം നടത്തരുത്. ഞങ്ങളൊക്കെ നെഹ്റുവിന്റെ കാഴ്ചപ്പാടിനെ അംഗീകരിച്ചവരാണ്. നെഹ്റുവിന്റെ സോഷ്യലിസ്ററ് വീക്ഷണത്തെ അംഗീകരിച്ചവരാണ്. അതിനെ അടിസ്ഥാനപ്പെടുത്തി സമ്മിശ്ര സാമ്പത്തിക വ്യവസ്ഥയ്ക്കു രൂപംകൊടുത്തതിൽ പങ്കുവഹിച്ചവരാണ്. ഏതാണ്ട് അഞ്ചുശതമാനം വളർച്ചനിരക്ക് വർഷംപ്രതി കാണിക്കുന്ന ഇന്നത്തെ സാമ്പത്തിക രംഗത്തിന്റെ അടിത്തറയിട്ട നെഹ്റുവിന്റെ നയങ്ങളും കാഴ്ചപ്പാടുകളും വിജയിച്ചുവെന്നു തന്നെയാണ് എന്റെ അഭിപ്രായം. നമുക്ക് ശക്തമായ ഒരു സാമ്പത്തികാടിത്തറതന്നെ കിട്ടിയിരിക്കുന്നു. പക്ഷേ ഇനി പഴയരീതിയിൽ മുന്നോട്ടുപോകുന്നതിൽ അർത്ഥമില്ല. ലോകവും ചുററുപാടുകളും വളരെവേഗം മാറുകയാണ്. ഞങ്ങളുടെ ചെറുപ്പകാലത്ത് ഞങ്ങൾ സ്വീകരിച്ച സമീപനങ്ങളും കാഴ്ചപ്പാടുകളും ഇന്ന് പ്രസക്തമല്ല. നെഹ്റു ഒരു കാലത്തിന്റെ പ്രതിരൂപമായിരുന്നു. നെഹ്റു അന്ന് കാണാതിരുന്ന പ്രശ്നങ്ങൾ ഇന്നത്തെ ഇന്ത്യയുടെ മുന്നിലുണ്ട്. ലോകത്താകെയുണ്ട്. അൻപതുകളിൽ ഞങ്ങൾ പ്ളാനിങ്ങ് ആരംഭിച്ചപ്പോൾ സ്വീകരിച്ച സമീപനങ്ങളും തന്ത്രങ്ങളും ഇന്നും തുടർന്ന് പോകുന്നുവെന്നത് അസഹ്യമാണ്. ആസ്ട്രാററജികൾ മാററണം. വ്യവസായം, കൃഷി, ജലസേചനം തുടങ്ങിയുള്ള തലക്കെട്ടുകൾക്കു താഴെ യാതൊരു അടിസ്ഥാനവുമില്ലാതെ കുറെ തുകകൾ എഴുതിവയ്ക്കുന്നത് ഒരു വഴിപാടായി മാറിയിരിക്കുന്നു ഇന്ത്യൻ പ്ളാനിങ്ങ്. ഇതുമാറണം. എന്റെ വ്യക്തിപരമായ അഭിപ്രായം പറയട്ടെ, അനാവശ്യമായി സ്റ്റേറ്റ് ഒരുപാട് ഭാരം ഏറ്റെടുക്കുന്നു, അനാവശ്യമായ ചെലവുകൾ നടത്തുന്നു. പ്രാഥമികാരോഗ്യം, പ്രാഥമിക വിദ്യാഭ്യാസം, കൃഷി, ഗവേഷണം തുടങ്ങിയുള്ള മേഖലകളിൽ മാത്രം സ്റ്റേറ്റ് ഒതുങ്ങിനില്ക്കുന്ന അവസ്ഥയുണ്ടാവണം. കേരളത്തിൽ ഉണ്ടായതുപോലെ പ്രാഥമികാരോഗ്യരംഗത്തും പ്രാഥമിക വിദ്യാഭ്യാസ രംഗത്തും വനിതാ വിദ്യാഭ്യാസ കാര്യത്തിലും അഖിലേന്ത്യാതലത്തിൽ അടിസ്ഥാനപരമായ മാററം ഉണ്ടായാൽ ഇന്ത്യ രക്ഷപ്പെടും. ജനസംഖ്യ കാര്യമായി നിയന്ത്രിക്കാനും അത് കാരണമാകും. വ്യാവസായികരംഗം പോലുള്ള മേഖലകളിൽ ഇനി ഗവൺമെന്റ് മുതൽമുടക്ക് അനാവശ്യമായിരിക്കും. ഈ രംഗത്ത് സ്വകാര്യമേഖലയ്ക്ക് സ്വതന്ത്രമായി പ്രവർത്തിക്കാനുള്ള അവസരം കൊടുക്കുക. അനുഭവത്തിന്റെ വെളിച്ചത്തിലാണ് ഇത് പറയുന്നത്. ഞങ്ങളൊക്കെ സോഷ്യലിസത്തിനുവേണ്ടിയും സ്റ്റേറ്റ് സെക്ടറിനുവേണ്ടിയും നിലകൊണ്ടവരാണ്. കഴിഞ്ഞ നാല്പത് അൻപതുവർഷങ്ങളിലെ പൊതുമേഖലയുടെ ചിത്രം ദയനീയമായിരിക്കുന്നു. ആരോടും പ്രതിബദ്ധതയില്ലാത്ത ഒരു വർഗ്ഗം പൊതുമേഖലയുമായി ബന്ധപ്പെട്ടുവളർന്നുവന്നു. അവർ ദേശീയ സാമ്പത്തിക സംവിധാനത്തിന്

# ഇനി നമുക്ക് കാടുകളിലേക്ക് കേറാം

കെ. രാജൻബാബു

ഏല്പിച്ച ആഘാതം വളരെയാണ്. പ്രതിബദ്ധതയില്ലാത്ത തൊഴിലാളിയും മാനേജരും രാജ്യത്തിനാപത്താണ്. ഇത് ഒഴിവാക്കണം. നഷ്ടത്തിൽ നടക്കുന്ന സ്ഥാപനങ്ങളെ ഒന്നുകിൽ അടച്ചുപൂട്ടുക അല്ലെങ്കിൽ സ്വകാര്യ മേഖലയ്ക്കു കൈമാറുക. പ്രതിരോധച്ചെലവിൻെറ കാര്യത്തിൽപ്പോലും വേണ്ടത്ര നിയന്ത്രണം വന്നേതീരൂ. പിന്നെ വേണ്ടത് കയററുമതി വർദ്ധിപ്പിക്കലാണ്. ജപ്പാനും ചൈനയുമെല്ലാം മുന്നോട്ടുപോകുന്നത് കയററുമതിയിലൂടെയാണ്. കയററുമതി വർദ്ധിപ്പിക്കാനുള്ള എല്ലാ സാഹചര്യവും ഉണ്ടാവുമെന്നു തന്നെയാണ് എൻെറ വിശ്വാസം.

സോഷ്യലിസ്ററ് കമ്മ്യൂണിസ്ററ് ഐഡിയോളജികളോട് ആത്മബന്ധം പുലർത്തുന്നവരെ രാജിൻെറ ഈ വാക്കുകൾ അമ്പരപ്പിക്കും. ഇടതുപക്ഷ സാമ്പത്തിക സമീപനങ്ങളോട് വളരെ അടുത്തുനിന്നതാണല്ലോ രാജിൻെറ ചിന്തകൾ. ഇസങ്ങളെ മാററിവയ്ക്കാൻ രാജ് പറയുകയാണോ?

വളരെ നേർത്ത സ്വരത്തിൽ രാജ് മറുപടി പറയുകയാണ്. മുൻപൊരിക്കൽ പറഞ്ഞ അതേ മറുപടി. ''ഇസങ്ങൾക്കുമപ്പുറമുള്ള മനുഷ്യനാണ് എൻെറ മുന്നിൽ. ഐഡിയോളജികൾ മനുഷ്യനു വേണ്ടിയാണെങ്കിൽ ഇപ്പോൾ പലതിനേയും നാം മാററിവയ്ക്കേണ്ടിവരും, പൂർണ്ണമായിട്ടല്ലെങ്കിലും. നോക്കൂ, നമ്മുടെ മുന്നിൽ ഒരു പുതിയ ലോകം രൂപംകൊള്ളുകയാണ്. മാർക്സ് പറയാത്ത ലോകം. ഈ ലോകത്തിൽ അമേരിക്കയോ മററാരെങ്കിലുമോ ഉണ്ടെന്നു കരുതി നമുക്ക് ഓടിപ്പോകാനോ മാറിനില്ക്കാനോ കഴിയില്ല. ഇന്ത്യയും ഇവിടെ ജീവിക്കണം. കടംവാങ്ങിയായാലും കടംകൊടുത്തായാലും ജീവിക്കാനുള്ള സാഹചര്യം മെച്ചപ്പെടുത്തുകയെന്നത് അനിവാര്യമായി തീർന്നിരിക്കുന്നു. ശീതയുദ്ധങ്ങളൊക്കെ കഴിഞ്ഞ ഈ പുതിയ ലോകത്തിൽ ജർമ്മനി നേതൃത്വം കൊടുക്കുന്ന ഐക്യയൂറോപ്പും യു.കെയും, കാനഡയുമുൾക്കൊള്ളുന്ന അമേരിക്കയും ജപ്പാൻെറ നേതൃത്വത്തിൽ, കിഴക്കനേഷ്യയും പുതിയ ശക്തികളായി രൂപപ്പെട്ടുവരുന്നു. നമ്മുടെ സ്ഥാനം ഇതിൽ എവിടെയാണ്. തികഞ്ഞ യാഥാർത്ഥ്യത്തോടെ ഈ പുതിയ ലോകവുമായി ബന്ധപ്പെടാൻ നമുക്കു കഴിയണം. ഡോഗ്മകൾ മാററിവയ്ക്കുകയേ നിവർത്തിയുള്ളൂ. ചരിത്രം എങ്ങനെയാവും മുന്നോട്ടുപോവുകയെന്ന് പറയാനാവില്ലല്ലോ. അതൊരു സൈക്കിളിക് പ്രോസസ്സ് ആണെങ്കിൽ ഒരുപക്ഷേ സോഷ്യലിസം വീണ്ടും തിരിച്ചുവന്നേക്കും. എന്തായാലും എനിക്ക് ഇപ്പോൾ തോന്നുന്നത് നാമൊരു മുതലാളിത്വ സംവിധാനത്തിലേക്ക് പൊയ്ക്കൊണ്ടിരിക്കുന്നുയെന്ന് തന്നെയാണ്. ഇന്നത്തെ അവസ്ഥയിൽ ഇത് ഒഴിവാക്കാൻ കഴിയില്ല. എൻെറ മനസ്സിലുള്ളത് പഴയ ക്ളാസിക്കൽ ക്യാപിററലിസം അല്ല. അതിൻെറ കാലം എന്നേ കഴിഞ്ഞുപോയി പുതിയ ക്യാപിററലിസം, അല്ലെങ്കിൽ ക്യാപിററലിസം വിത്ത് എ. ഹ്യൂമൻ ഫേസ്, മനുഷ്യമുഖമുള്ള മുതലാളിത്വം.

**നിലയമിട്ടുകളുടെ പൂരം കാണാൻ എത്തിയവർ നനഞ്ഞ വെടിമരുന്നിൻെറ പ്രകടനം കണ്ട് പിന്തിരിഞ്ഞുവെന്ന് ധനമന്ത്രി ഉമ്മൻചാണ്ടിയുടെ ബഡ്ജററ് പ്രസംഗത്തെ വിശേഷിപ്പിച്ചാൽ, ആ പ്രയോഗം ഒരു ക്ളീഷേയാവാം. എന്നാൽ ക്ളീഷെയായ ഒരു ബഡ്ജററ് പ്രസംഗത്തെ പിന്നെ ങ്ങനെയാണ് വിശേഷിപ്പിക്കേണ്ടത്.**

ഒരു മണിക്കൂർ നീണ്ട പ്രസംഗത്തിനിടയിൽ പത്രഭാഷയിൽ ധനമന്ത്രി ഒരു കവിൾ വെള്ളം പോലും കുടിച്ചില്ല. നികുതിദായകനെ വെള്ളം കുടിപ്പിച്ചുമില്ല. സ്തുതിപാഠകരുടെ പ്രശംസ നേടാൻ പ്രഖ്യാപനവിഭവങ്ങളും ബഡ്ജററിൽ വിളമ്പിയിട്ടുണ്ട്. അവയുടെയൊക്കെ മൂല്യ പരിശോധന കൂടുതൽ ഗൗരവമായ അന്വേഷണങ്ങളുടേയും പഠനത്തിൻെറയും ഭാഗമാണ്. അതിന് ഇവിടെ മുതിരുന്നില്ല. ശ്രവണമാത്രയിൽ ബഡ്ജററ് എങ്ങനെ എന്ന അന്വേഷണത്തിനുള്ള ആമുഖക്കുറിപ്പ് മാത്രമാണിത്.

രാഷ്ട്രീയ ഭരണരംഗങ്ങളിൽ ഇതിനകം തന്നെ പ്രാഗത്ഭ്യം തെളിയിച്ച ഉമ്മൻചാണ്ടിയുടെ കന്നി ബഡ്ജററ് എങ്ങനെയാവും? മന്ത്രിയിൽ അമിതമായ വിശ്വാസം അർപ്പിച്ച എതിരഭിപ്രായക്കാർപോലും ഉണ്ടായിരുന്നു. സ്വാഭാവികമായ പ്രതീക്ഷ അർപ്പിച്ചവരായിരുന്നു അധികവും. ഈ രണ്ടു കൂട്ടരേയും മന്ത്രി നിരാശപ്പെടുത്തി. ഇതൊരു ധനമന്ത്രിയുടെ മാത്രം പരാജയമാണോ? സംസ്ഥാന സമ്പദ്‌വ്യവസ്ഥയുടെ തകരാറാണോ? യു.ഡി.എഫ് ഗവൺമെൻറ് വരുത്തിവയ്ക്കാൻ പോകുന്ന ധനകാര്യ തകർച്ചയുടെ തുടക്കമാണോ? എന്നീ വിഷയങ്ങളാകെ സാമ്പത്തികകാര്യ വിദഗ്ദ്ധൻമാർ പരിശോധിക്കേണ്ടതുണ്ട്. ഏതായാലും ആദ്യചുവടുവയ്പിൽ തന്നെ ധനമന്ത്രിക്ക് അടിതെറ്റിയിരിക്കുന്നു. സംസ്ഥാനത്തിൻെറ അതിസങ്കീർണ്ണമായ സമ്പദ്‌വ്യവസ്ഥയെ ശിശുസഹജമായ ചാപല്യങ്ങളോടെ സമീപിക്കുകയാണ് മന്ത്രി.

കന്നി ബഡ്ജററിലൂടെ കാടുകയറുകയായിരുന്നു ധനമന്ത്രി, എല്ലാ അർത്ഥത്തിലും. പ്രസംഗത്തിൻെറ തുടക്കത്തിലെ പന്ത്രണ്ട് പാരഗ്രാഫുകളിൽ വസ്തുതകൾ നിറുത്താതെ ആരോപണങ്ങൾ ആവർത്തിച്ചപ്പോൾ മന്ത്രി, ചവച്ചത് ചവച്ചുതുടങ്ങിയിരിക്കുന്നുവെന്ന പ്രതീതി ജനിച്ചു. രാഷ്ട്രീയ ആരോപണങ്ങളുടെ ഭാഗമായി കേട്ടുമടുത്ത വെറും പ്രസ്താവനകൾ മാത്രമായിരുന്നു അവ. പിന്നീട് വിഭവസമാഹരണത്തിൻെറ കാര്യത്തിലാവട്ടെ ശരിക്കും കാടുകയറ്റം തന്നെ മന്ത്രി നടത്തി. രാഷ്ട്രീയ വനവാസകാലത്ത് ധനമന്ത്രി കണ്ടുവച്ച മരങ്ങളാവും ഇനി 'കാലിയായ' ഖജനാവിൻെറ ആരോഗ്യം വീണ്ടെടുക്കാൻ പോകുന്നത്!

'സെലക്ഷൻ ഫെല്ലിങ്ങ്' പുനരാരംഭിക്കുന്നതിലൂടെ 25 കോടിരൂപയുടെ അധികസമാഹരണമാണ് ബഡ്ജററിൽ ഉദ്ദേശിച്ചിട്ടുള്ളത്. ലഘുസമ്പാദ്യ പദ്ധതിയിലൂടെയുള്ള വരുമാനം ഉൾപ്പടെ മന്ത്രി ആകെ പ്രതീക്ഷിക്കുന്ന അധിക വിഭവസമാഹരണം 94.75 കോടി രൂപയാണെന്ന് ഓർക്കണം. വിഭവസമാഹരണത്തിൽ ഏറ്റവും കൂടുതൽ വകകണ്ടെത്തുന്നത് കാട്ടിൽ നിന്നാണ്!

മറ്റൊരു ഭാഗത്ത് വനപരിപാലനത്തിൻെറ കാര്യം പറയുന്നു. ''വളർന്നു മൂപ്പെത്തിയതും ക്ഷയിച്ചുപോയതുമായ വൃക്ഷങ്ങൾ വെട്ടിയെടുത്ത് നീക്കംചെയ്യുന്ന സ്ഥലങ്ങളിലെല്ലാം പകരമായി വൃക്ഷത്തൈകൾ വച്ചുപിടിപ്പിച്ച് സമഗ്രമായ വനസംരക്ഷണം പ്രാവർത്തികമാക്കാൻ 10 ലക്ഷം രൂപ വകയിരുത്തുന്നു''—(പാര–96) പത്തുലക്ഷം മുടക്കി 25 കോടി ഉണ്ടാക്കാൻ കഴിയുന്ന ഈ വിദ്യ അറിയാതിരുന്ന ധനമന്ത്രിമാർ എത്ര മണ്ടൻമാർ?

ധനമന്ത്രിയുടെ കാടുകയറ്റം ധാർമ്മികവും നൈതികവുമായ ഒട്ടേറെ വെല്ലുവിളികൾ ഉയർത്താൻ പോന്നതാണ്. പൊതുവെ വലതുപക്ഷ മനോഭാവക്കാരായ 'പ്രകൃതിസ്നേഹി'കളുടേയും മാധ്യമങ്ങളുടേയും പ്രതിഷേധത്തെ ഏതുവിധേനയും നിർവ്വീര്യമാക്കാൻ കഴിയുമെന്ന വിശ്വാസമായിരിക്കണം മന്ത്രിയെ ഈ സാഹചര്യത്തിന് പ്രേരിപ്പിച്ചത്. ഈ സാഹചര്യത്തിൽ മുൻ ധനമന്ത്രി വിശ്വനാഥമേനോൻ തൻെറ നാലാമത്തെ ബഡ്ജററ് പ്രസംഗത്തിൽ വനപരിപാലനത്തെക്കുറിച്ച് പറഞ്ഞത് ശ്രദ്ധേയമാണ്. ''പരിസ്ഥിതിയുടെ സംരക്ഷണത്തിനുവേണ്ടി ക്ളീയർ ഫെലിങ്ങും സെലക്ഷൻ ഫെല്ലിങ്ങും പൂർണ്ണമായും നിർത്തലാക്കിയിരിക്കുകയാണ്. ഇതിൻെറ ഫലമായി ഉണ്ടാകുന്ന വനവിഭവക്ഷാമം പരിഹരിക്കാൻ ക്ഷയിച്ച കാടുകളിൽ തദ്ദേശീയ മരങ്ങൾനട്ട് പുനരുദ്ധരിക്കാനും തീവ്ര പരിചരണങ്ങളിലൂടെ യൂക്കാലിപ്റ്റസ് തോട്ടങ്ങളുടെ ഉല്പാദനക്ഷമത വർദ്ധിപ്പിക്കാനും നടപടി സ്വീകരിക്കുന്നതാണ്. സാമൂഹ്യ വനവല്ക്കരണ പദ്ധതിപ്രകാരം 90–91ൽ 6000 ഹെക്ടർ സ്ഥലത്ത് തോട്ടം നിർമ്മിക്കാൻ 200 ലക്ഷം തൈകൾ വിതരണം ചെയ്യാനും ഉദ്ദേശിക്കുന്നു.''—(പാര–34) ഈ ബഡ്ജററിൻെറ 32 മുതൽ 35 വരെയുള്ള പാരഗ്രാഫുകളിൽ വനപരിപാലനത്തെക്കുറിച്ച് വിശദമായ വിവരണവും പദ്ധതിയുമുണ്ട്. ഇങ്ങനെ കൃഷ്ണമണിപോലെ വനംകാത്ത കാലത്തുപോലും മരംകൊള്ളയുടെ പേരിൽ എന്തെല്ലാം കോലാഹലങ്ങളാണ് ഉണ്ടായത്. ഈ സാഹചര്യത്തിലാണ് പണം ഉണ്ടാക്കുന്നതിനുവേണ്ടി സെലക്ഷൻ ഫെല്ലിങ്ങിൻെറ കോടാലിയുമായി കാടുകേറാൻ മന്ത്രി തീരുമാനിച്ചിരിക്കുന്നത്.

ധനമന്ത്രിയുടെ പ്രസംഗം കഴിഞ്ഞപ്പോൾ ചിലരിൽ നിന്നെങ്കിലും 'റബ്ബർ ബഡ്ജററ്' എന്ന ഫലിതപ്രയോഗം കേട്ടു. ഈ ഫലിതത്തിനാധാരമായി ബഡ്ജററിൽ തെളിയുന്ന വസ്തുതകൾ ശുഭസൂചകങ്ങളല്ല.

''വില്പനനികുതിയോ അന്തർസംസ്ഥാന വില്പന നികുതിയോ ചുമത്തപ്പെട്ട ഉല്പന്നങ്ങൾ ഉല്പാദിപ്പിക്കുന്ന ചെറുകിട വ്യവസായ യൂണിറ്റുകളെ റബ്ബറിൻെറ വാങ്ങൽ നികുതിയിൽ നിന്ന് പൂർണ്ണമായും ഒഴിവാക്കാൻ ഉദ്ദേശിക്കുന്നു. രണ്ടുകോടി രൂപയുടെ നഷ്ടം പ്രതീക്ഷിക്കുന്നു.''—(പാര–122)

മുൻമന്ത്രി വിശ്വനാഥമേനോൻ അവതരിപ്പിച്ച നാലാം ബഡ്ജററിൽ ''ചെറുകിട വ്യവസായ യൂണിറ്റുകൾ വില്ക്കുവാൻ ഉദ്ദേശിക്കുന്ന സാമഗ്രികളുടെ ഉല്പാദനത്തിന് ഉപയോഗിക്കുന്ന വസ്തുതകൾ വാങ്ങുമ്പോൾ ചുമത്തുന്ന പർച്ചെയ്സ് നികുതി പൂർണ്ണമായും ഒഴിവാക്കാൻ ഞാൻ ഉദ്ദേശിക്കുന്നു. അന്തർസംസ്ഥാന വിപണിയിൽ നമ്മുടെ ഉല്പന്നങ്ങൾക്ക് മത്സരിക്കാൻ ഉതകുന്നരീതിയിൽ അന്തർസംസ്ഥാന വ്യാപാരത്തിന് മേലുള്ള

ഉമ്മൻചാണ്ടി

വില്പനനികുതിയിൽ നിന്ന് അവയെ ഒഴിവാക്കാനും ഞാൻ ഉദ്ദേശിക്കുന്നു''—(പാര–107)

ഇവിടെ ചെറുകിട മേഖലയ്ക്ക് മന്ത്രി പ്രഖ്യാപിച്ചിട്ടുള്ള ഇളവ് നിലവിലുള്ളത് തന്നെയാണെന്ന് വ്യക്തമാക്കപ്പെടുന്നു. എന്നാൽ റബ്ബർ വ്യവസായ കുത്തകകൾക്കുവേണ്ടി ഇളവുകൾ അനുവദിക്കാൻ ഇതിനെയൊരു മറയായി മന്ത്രി കരുതുന്നുവെന്ന് വേണം കരുതാൻ. പുതുക്കിയ ബഡ്ജററിലെ 122–ാം പാരയിലെ രണ്ടാം വകുപ്പിൽ അനുവദിക്കുന്ന ഇളവ് ശ്രദ്ധിക്കുക. ''വിറ്റുവരവ് നികുതിയിൽ നിന്ന് റബ്ബറിനെ പൂർണ്ണമായും ഒഴിവാക്കാൻ ഞാൻ ഉദ്ദേശിക്കുന്നു. റബ്ബറിൻെറ വാങ്ങൽ നികുതി ആറ് ശതമാനത്തിൽ നിന്ന് ഏഴു ശതമാനമായി ഉയർത്താൻ ഉദ്ദേശിക്കുന്നു. ഇതിൽ നിന്ന് രണ്ടുകോടി രൂപയുടെ വരുമാനം പ്രതീക്ഷിക്കുന്നു.''

വിറ്റുവരവ് നികുതിയിൽ നിന്ന് റബ്ബറിനെ പൂർണ്ണമായും ഒഴിവാക്കുന്നതുകൊണ്ടുള്ള വരുമാന നഷ്ടം ഇവിടെ പരാമർശിക്കപ്പെടുന്നില്ല.

പാര 126–ൽ അഞ്ചാം വിഭാഗത്തിൽ ''ഫോം റബ്ബർ, ഷീറ്റുകൾ, കുഷനുകൾ, തലയിണകൾ, ഫോം റബ്ബർകൊണ്ട് ഉണ്ടാക്കിയ മറ്റ് സാമഗ്രികൾ എന്നിവയിന്മേലുള്ള നികുതി 17 ശതമാനത്തിൽ നിന്ന് എട്ടു ശതമാനമായി കുറയ്ക്കാൻ ഉദ്ദേശിക്കുന്നു''—ഇവിടേയും ഇതുമൂലമുണ്ടാകുന്ന വരുമാന നഷ്ടം പരാമർശിക്കപ്പെടുന്നില്ല.

ഏതായാലും റബ്ബർ മേഖലയിൽ മന്ത്രി അനുവദിച്ച നികുതി ഇളവുകൾ കോടികളുടെ വരുമാനനഷ്ടം വരുത്തിവയ്ക്കുന്നവയാണെന്ന് സ്പഷ്ടം. അതേസമയം തന്നെ ഈ മേഖലയിലെ ചെറുകിടക്കാർക്കല്ല കുത്തകകൾക്കാണ് ഇത് ഏറെ ഗുണംചെയ്യാൻ പോകുന്നത്. ഭരണതലത്തിൽ ശക്തമായ സ്വാധീനമുള്ള റബ്ബർ കുത്തകകുടുംബത്തോട് മന്ത്രി നന്ദികാണിച്ചിരിക്കുന്നു. ഏതു മേഖലയേയും പോഷിപ്പിക്കുന്നതിൽ തെറ്റില്ല. പക്ഷേ വ്യവസായങ്ങളുടെ ബാലൻസ് തെറ്റിക്കും വിധമുള്ള ഈ നടപടി ശരിയാണോ? സാമ്പത്തിക വിദഗ്ദ്ധന്മാരാണ് മറുപടി പറയേണ്ടത്.

റബ്ബർ ബഡ്ജറ്റെന്ന് മാത്രമല്ല 'കോട്ടയം ബഡ്ജറ്റ്' എന്നും ഇതിന് ചെല്ലപ്പേര് വീണിട്ടുണ്ട്. ഏഴുബഡ്ജറ്റുകൾ അവതരിപ്പിച്ച് റിക്കാർഡ് സ്ഥാപിച്ച മദ്ധ്യകേരളത്തിലെ ശക്തനായ ഒരു നേതാവിനെ രാഷ്ട്രീയമായി കടത്തിവെട്ടുകകൂടി ധനമന്ത്രി ലക്ഷ്യമാക്കിയിട്ടുണ്ടാവണം. ഏഴു ബഡ്ജറ്റുകൾ വഴിയും മുൻ ധനമന്ത്രിക്ക് നേരിട്ടു നല്കാൻ കഴിയാത്ത കാര്യങ്ങൾ കന്നി ബഡ്ജറ്റിലൂടെ തന്നെ പുതിയ മന്ത്രി സാദ്ധ്യമാക്കിയിരിക്കുന്നു!

പുതുക്കിയ ബഡ്ജറ്റാണ് താൻ അവതരിപ്പിക്കുന്നതെന്ന് ധനമന്ത്രി ആമുഖമായി പ്രസ്താവിക്കുകയുണ്ടായി. ഇതിലെ ശ്രദ്ധേയമായ പുതുമ സർവ്വീസ് സെക്ടറിനുള്ള ആനുകൂല്യങ്ങളാണ്. സംസ്ഥാന ജീവനക്കാർക്ക് കേന്ദ്രനിരക്കിൽ ശമ്പളം, ഒരു മാസത്തെ ശമ്പളം ബോണസ് എന്നിങ്ങനെ ഉടനടി നടപ്പാക്കുന്ന രണ്ടു വലിയ ആനുകൂല്യങ്ങൾ ബഡ്ജറ്റിൽ പ്രഖ്യാപിച്ചിരിക്കുന്നു.

വിദേശകടം ലഭിക്കുന്നതിനുള്ള മുഖ്യ വ്യവസ്ഥകളിൽ ഒന്ന് സർവ്വീസ് സെക്ടറിനെ പോഷിപ്പിക്കണമെന്നതാണ്. ഇതിൻെറ ഭാഗമായിട്ടാവണം ?-ാം ധനകാര്യ കമ്മിഷൻ എല്ലാ സംസ്ഥാനങ്ങളിലും കേന്ദ്ര പാരിറ്റി നടപ്പാക്കണമെന്ന നിർദ്ദേശം മുന്നോട്ടുവച്ചത്.

ലോക ബാങ്കിൻെറ വ്യവസ്ഥകൾ സ്വീകരിച്ച് രാജ്യത്തെ കടക്കെണിയിൽ പെടുത്താൻ ഉദ്ദേശിക്കുന്ന ഒരു ഏജൻസിക്ക് ഭരണതലത്തിൽ എതിർപ്പുണ്ടാകാതിരിക്കാനാവണം ഈ ആനുകൂല്യപ്രഖ്യാപനം. സർവ്വീസ് സെക്ടറിൻെറ ക്ഷണികമായ പ്രീതിനേടാൻ സംസ്ഥാന സർക്കാരും അങ്ങനെ ആ കെണിയിൽ തലവച്ചിരിക്കുന്നു. പ്രത്യുല്പാദനപരമല്ലാതെ വർദ്ധിക്കുന്ന ചെലവുകൾ നേരിടാൻ ഒന്നുകിൽ ജനങ്ങളെ പൊറുതി മുട്ടിക്കണം അല്ലെങ്കിൽ കാടുകേറണം, അതുമല്ലെങ്കിൽ കടംകൊള്ളണം. സംസ്ഥാന ഗവൺമെൻറിനെ ഇങ്ങനെയൊരു പതനത്തിൽ എത്തിക്കുന്ന മറ്റ് പല നിർദ്ദേശങ്ങളും ബഡ്ജറ്റിൽ ഉണ്ട്.

ബഡ്ജറ്റിലെ പൊതുസമീപനം നിഷേധാത്മകമാണെന്ന് പ്രത്യക്ഷത്തിൽ തന്നെ ബോദ്ധ്യപ്പെടാൻ അതിൽ വസ്തുതകളുണ്ട്.

പൊതുവേ സാമ്പത്തിക വിദഗ്ദ്ധന്മാർ അംഗീകരിച്ച (അവരുടെ അംഗീകാരം സർവ്വസമ്മതവും എല്ലാം ശരിയുമായിരുന്നുവെന്ന അർത്ഥത്തിലല്ല) ധനകാര്യ മാനേജ്മെൻറായിരുന്നു കഴിഞ്ഞ സർക്കാർ നടപ്പാക്കിവന്നത്. അവർ അധികാരം ഏല്ക്കുമ്പോൾ കേന്ദ്ര കടവും പ്ളാൻ അഡ്വാൻസും ഇനത്തിൽ കേരളം കടത്തിൽ മുങ്ങിയിരിക്കുന്നുവെന്ന കാര്യവും വസ്തുതയായിരുന്നു. അവയെല്ലാം ഘട്ടംഘട്ടമായി കൊടുത്തുതീർക്കാനും അതുകൊണ്ടുണ്ടാകുന്ന വികസനബുദ്ധിമുട്ട് കുറഞ്ഞപക്ഷം നിയമസഭയെ എങ്കിലും ബോദ്ധ്യപ്പെടുത്താനും അവർക്കു കഴിഞ്ഞിരുന്നു. അഞ്ചാമത്തേതും അവസാനത്തേതുമായ ബഡ്ജറ്റ് അവതരിപ്പിക്കുമ്പോൾ ധനമന്ത്രിയുടെ ആശ്വാസം എത്രയോ പ്രകടമായിരുന്നു. സാമ്പത്തികസ്ഥിതി ഏതാണ്ട് ഭദ്രമായി വരുകയാണെന്നും അദ്ദേഹം സൂചിപ്പിച്ചു.

ഭരണതലവുമായി ബന്ധപ്പെട്ടു നില്ക്കുന്നവർക്ക് ബോദ്ധ്യംവന്നിട്ടുള്ള ഈ ധനസ്ഥിതിയിൽ കയറിനിന്ന് കോമാളിക്കളി നടത്തുകയാണെന്നുതോന്നി ബഡ്ജറ്റ് പ്രസംഗത്തിലെ വിമർശനങ്ങൾ കേട്ടപ്പോൾ. കണക്കുകൂട്ടി ചെലവ് ചെയ്തു തറവാട് സംരക്ഷിക്കുന്ന കാരണവരെ ധൂർത്തനായ അനന്തരവൻ അധിക്ഷേപിക്കുന്നതുപോലെ ജുഗുപ്സാവഹമായിരുന്നു അത്. വസ്തുതാപരമായി സംസാരിക്കുന്നതിൻെറ അർത്ഥം കഴിഞ്ഞ ഗവൺമെൻറിൻെറ കാലത്ത് കണ്ടിട്ടും ധനമന്ത്രിക്ക് ബോധ്യമായില്ല. ഇനി അതു കൊണ്ടു തന്നെ പഠിക്കേണ്ടിയിരുക്കുന്നു.

എല്ലാം രാഷ്ട്രീയമായി മാത്രമെ കാണുകയുള്ളുവെന്ന ദുഃശാഠ്യം ധനമന്ത്രിക്ക് ഉണ്ടായിരുന്നില്ലെങ്കിൽ കേരളത്തിൻെറ കാർഷികമേഖലയെക്കുറിച്ച് അദ്ദേഹം ഇങ്ങനെ പറയുമായിരുന്നില്ല. വരണ്ടുണങ്ങിയ കേരളത്തെ കഴിഞ്ഞ നാലുവർഷക്കാലമായി നട്ടുനനച്ചു വന്ന ഒരു കൃഷിമന്ത്രി ഇവിടുണ്ടായിരുന്നുവെന്ന് ആർക്കാണ് അറിയാത്തത്? കേരളത്തിൻെറ കാർഷിക സമൃദ്ധിയുടെ അവകാശിയായി കേരളത്തിൽ ഏതെങ്കിലും ഒരു കൃഷിമന്ത്രി ഉണ്ടായിരുന്നുവെങ്കിൽ അത് സാക്ഷാൽ വി.വി. രാഘവനാണ്. കാർഷിക സമൃദ്ധിയുടെ ധനസ്ഥിതി പരിശോധിച്ചിരുന്നെങ്കിൽ കൃഷിമന്ത്രിയെക്കുറിച്ച് രണ്ടു നല്ല വാക്കുകൾ അദ്ദേഹം പറയുമായിരുന്നു. പുതുക്കിയ ബഡ്ജറ്റിൽ പഴയതിൽ നിന്ന് വ്യത്യസ്തമായ യാതൊരു പദ്ധതിയും ഇല്ലെന്നതാണ് വസ്തുത, പലതും രൂപവും ഭാവവും മാറ്റി അവതരിപ്പിച്ചിരുന്നുവെന്ന് മാത്രം. അതാകട്ടെ ഒടുവിൽ ഫലനമ്രമായ തോട്ടത്തിൽ കടന്നു ചവിട്ടിമെതിച്ചിറങ്ങിവരുന്ന കാട്ടാനയുടെ ഭാവം കൈവരിക്കുകയും ചെയ്തു.

ജില്ലാ കൗൺസിലുകളുടെ കാര്യത്തിലുള്ള പുതുക്കിയ ബഡ്ജറ്റ് സമീപനം രാഷ്ട്രീയ വിവേചനത്തിൻെറ മറ്റൊരു ഉദാഹരണമായി മാത്രമേ കാണാൻ കഴിയൂ.

"അധികാര വികേന്ദ്രീകരണത്തിൻെറ ആശയങ്ങൾ കൂടുതൽ ഫലപ്രദവും ജനങ്ങൾക്ക് പ്രയോജനകരവും ആക്കുന്നതിനു വേണ്ടി രൂപീകരിക്കപ്പെട്ട ജില്ലാകൗൺസിലുകളുടെ പ്രവർത്തനത്തെ കുറിച്ച് ഗവൺമെൻറ് പഠിക്കുന്നതും ആവശ്യമായ മാറ്റങ്ങൾ വരുത്തുന്നതുമാണ്" -(പാര-112) ധനമന്ത്രിയായ ഉമ്മൻചാണ്ടി പ്രതിപക്ഷം ഉപനേതാവായിരുന്നപ്പോഴാണ് നിയമസഭ ജില്ലാഭരണ നിയമം ഏകകണ്ഠമായി പാസാക്കിയത്. അന്ന് നടത്താത്തപഠനം ഇന്ന് നടത്താൻ തീരുമാനിച്ചത് ദുഃസൂചനയായി കാണുന്നവരുണ്ട്. ഇപ്പോൾ പ്രവർത്തനം നടന്നുവരുന്ന ജില്ലാകൗൺസിലുകളെ കുറിച്ചാണ് പഠിക്കാൻപോകുന്നതെന്ന കാര്യമാണ് ഏറെ വിചിത്രം. വോട്ട് ഓൺ അക്കൗണ്ട് വഴി ജില്ലാകൗൺസിലുകൾക്ക് അനുവദിച്ചിരുന്ന വിഭവശേഷി ജൂലൈ 31-ന് അവസാനിക്കും. അതിന്മേൽ എന്തെങ്കിലും നിർദ്ദേശങ്ങൾ ബഡ്ജറ്റിൽ ഇല്ലാതെപോയത് അഭ്യൂഹങ്ങൾക്ക് ആക്കം വർദ്ധിപ്പിക്കുകയാണ്.

ബഡ്ജറ്റിലെ പരിമിതികളെ കുറിച്ച് ധനമന്ത്രിയും ബോധവാനാണെന്ന് ആമുഖ പ്രസ്താവം സൂചിപ്പിക്കുന്നു.

"സമയച്ചുരുക്കവും മറ്റു ചില ഘടകങ്ങളും എൻെറമേൽ ചില പരിമിതികൾ അടിച്ചേല്പിച്ചിട്ടുണ്ട്. ഒന്ന്, ധനകാര്യവർഷത്തിൻെറ മദ്ധ്യത്തിൽ ബഡ്ജറ്റ് അവതരിപ്പിക്കേണ്ടി വന്നു. രണ്ട് കേന്ദ്രബഡ്ജറ്റ് ഇനിയും അവതരിപ്പിച്ചു കഴിഞ്ഞിട്ടില്ല. മൂന്ന് ഈ സർക്കാർ അധികാരത്തിൽ വന്ന് ഏതാനും മാസങ്ങൾക്കകം ഈ ബഡ്ജറ്റ് അവതരിപ്പിക്കേണ്ടിവരുന്നു." ഈ പരിമിതികളൊക്കെയാണ് മേൽവിവരിച്ച അപാകതകൾക്ക് അടിസ്ഥാനമെന്ന് കരുതാനാവില്ല. നാടിൻെറ വികസനം സംബന്ധിച്ച ഒരു വിപരീതവീക്ഷണമാണ് ബഡ്ജറ്റ് പൊതുവെ കൈക്കൊള്ളുന്നത്. മുൻഗവൺമെൻറിൻെറ ചെയ്തികളോട് സത്യസന്ധമായി പ്രതികരിച്ചിരുന്നെങ്കിൽ ബഡ്ജറ്റിലെ പല വളച്ചുകെട്ടുകളും ഒഴിവാക്കാമായിരുന്നു.

"അപ്പോൾ പറഞ്ഞ് ആഭിനന്ദിക്കാൻ 53 പേജു വരുന്ന ഈ ബഡ്ജറ്റിൽ ഒറ്റക്കാര്യം പോലും ഇല്ലെന്നാണോ?"

"അതെ, നാടിൻെറ പ്രശ്നങ്ങളോടുള്ള അടിസ്ഥാന സമീപനത്തിൽ പാളിച്ചയാണ് സംഭവിച്ചിരിക്കുന്നത്. ഈ പാളിച്ച അടുക്കും ചിട്ടയും ആർജ്ജിച്ചുവന്ന സംസ്ഥാന സമ്പദ്ഘടനയെ തകിടം മറിക്കുകകൂടി ചെയ്തേക്കും. അതുകൊണ്ടുതന്നെ പ്രത്യക്ഷത്തിൽ ക്ഷേമകരമെന്ന് തോന്നുന്ന കാര്യങ്ങൾ പലതും ജനസാമാന്യത്തിന് ഫലത്തിൽ ക്ഷേമകരമാകണമെന്നില്ല.

"പ്രീഡിഗ്രി-പ്ളസ്ടു വിദ്യാഭ്യാസം സൗജന്യമാക്കിയതോ?"

"വിദ്യാഭ്യാസത്തെ ഏതെങ്കിലും തരത്തിൽ രക്ഷിക്കാനോ മെച്ചപ്പെടുത്താനോ ഈ സൗജന്യം കൊണ്ട് സാദ്ധ്യമല്ല. മാത്രമല്ല കേരളത്തിൻെറ കണ്ണുതെളിച്ച സമ്പൂർണ്ണ സാക്ഷരതായജ്ഞം തുടർവിദ്യാഭ്യാസ പരിപാടിയുടെ കൂമ്പടച്ച ധനമന്ത്രി പ്രഖ്യാപിച്ച സൗജന്യംകേട്ട് അനന്ദനൃത്തം ചവിട്ടാൻ ഈ പാവം നികുതിദായകന് ആവുന്നില്ല.



സ്റ്റാഫ് ലേഖകൻ

# മല്ലന്മാർ ഏറ്റുമുട്ടിയപ്പോൾ



സത്യജിത്‌റായി ശാഖാപ്രശാഖിൻെറ ചിത്രീകരണത്തിനിടയിൽ

മല്ല് മഹാരഥന്മാർ തമ്മിലാണെങ്കിൽ ഏറെ കൗതുകകരമാവും. അതും ആത്മമിത്രങ്ങൾ തമ്മിലായാലോ? ശ്രദ്ധേയമായ ഇത്തരമൊരു മല്ലിടലിന് കൽക്കട്ടയിൽ നിന്നിറങ്ങുന്ന 'ദ ടെലഗ്രാഫ്' പത്രത്തിൻെറ കോളങ്ങൾ ഇക്കഴിഞ്ഞയാഴ്ചകളിൽ കളമാവുകയുണ്ടായി. പ്രഗല്ഭ ചലച്ചിത്രനിരൂപകനായ ചിദാനന്ദ ദാസ്ഗുപ്തയും ചലച്ചിത്ര മഹാപ്രതിഭയായ സത്യജിത് റായിയും തമ്മിലായിരുന്നു ഏറ്റുമുട്ടിയത്.

'ശാഖാ പ്രശാഖ ടെലിവിഷനിൽ കണ്ടിട്ട് ദാസ്ഗുപ്ത 'ടാക്കിങ് എബൗട്ട് ഫിലിംസ്' എന്ന കോളത്തിൽ നടത്തിയ ചില പരാമർശങ്ങൾ സംവിധായകനായ റായിയെ വല്ലാതെ ചൊടിപ്പിച്ചു. അദ്ദേഹം പത്രാധിപർക്കു പ്രതിഷേധക്കത്തെഴുതി, ദാസ്ഗുപ്ത അതിന് എതിർ കത്തെഴുതി; വായനക്കാർ ചേരിതിരിഞ്ഞുള്ള ഉഗ്രൻ വിവാദമായി. ഇതിനിടെ റഫറിയായി നില്ക്കേണ്ടയാൾ പക്ഷംപിടിച്ച് ഗോളടിക്കാൻ മുതിർന്നത് പോരിന് വിചിത്രമായൊരു വ്യതിയാനവുമുണ്ടാക്കി. റായിയുടെ ജീവചരിത്രകാരനായ ആൻഡ്രൂ റോബിൻസൺ ലണ്ടനിൽ നിന്ന് ചിദാനന്ദ ദാസ്ഗുപ്തയ്ക്കുനേരെ ഒരു കൂരമ്പെയ്തുകൊണ്ട് അദ്ദേഹത്തിൻെറ പ്രതിരോധത്തിനെത്തി. വിവാദത്തിനു കൂടുതൽ ചൂടു പകരാനേ അതുപകരിച്ചുള്ളൂ.

'തൻെറ ചലച്ചിത്രത്തെ ദാസ്ഗുപ്ത അലസമായി കണ്ടിട്ട് തെററായി വ്യാഖ്യാനിച്ചുവെന്നാണ് റായിയുടെ കുററപ്പെടുത്തൽ. ദാസ്ഗുപ്തയുടെ നിരൂപണ വൈദഗ്ദ്ധ്യത്തെ ചോദ്യംചെയ്യുന്ന വ്യക്തിപരമായ ചില ദുസ്സൂചനകളും റായിയുടെ നിഷേധക്കുറിപ്പിലുണ്ടായിരുന്നു. കഴിഞ്ഞ മുപ്പതോളം വർഷമായി നിരൂപകപ്രമുഖനെന്നു ചമഞ്ഞു നടക്കുന്ന ദാസ്ഗുപ്തയെ ആ പദവിയിൽനിന്ന് പിടിച്ചിറക്കേണ്ടതുണ്ടെന്നും റായി എഴുതി. തൻെറ ചിത്രങ്ങളെ ഏതെങ്കിലും രീതിയിൽ വിമർശിക്കാൻ നാവോങ്ങുന്ന ഏത് ഇന്ത്യൻ ചലച്ചിത്ര നിരൂപകൻെറയും നേരെ ചാട്ടവാറ് വീശുക പതിവാക്കിയിട്ടുള്ള റായി തൻെറ നേരെയും അതുതന്നെ ചെയ്യുന്നുവെന്ന് ദാസ്ഗുപ്ത തിരിച്ചടിച്ചു. മുപ്പത്തഞ്ചുകൊല്ലംമുമ്പ്, സത്യജിത് റായിയുടെ ആദ്യത്തെ ചിത്രമായ പാഥേർ പാഞ്ജലിയുടെ നിർമ്മാണഘട്ടത്തിൽ അകമഴിഞ്ഞ് സഹകരിച്ച, ഏറെ ത്യാഗങ്ങൾ സഹിച്ച് അതിൻെറ പ്രഥമപ്രദർശനം കൽക്കത്തയിൽ സംഘടിപ്പിച്ച, ഒരർത്ഥത്തിൽ റായിയുടെ മനഃസാക്ഷി സൂക്ഷിപ്പുകാരനും മാർഗ്ഗദർശകനുമൊക്കെയായിരുന്നയാളാണ് ചിദാനന്ദ ദാസ്ഗുപ്ത.

തീരെ നിരുപദ്രവകരവും മൃദുവുമായ രീതിയിൽ ചില വിയോജിപ്പുകൾ പ്രകടിപ്പിക്കുക മാത്രമായിരുന്നു ശാഖാപ്രശാഖയെപ്പററി എഴുതവേ ദാസ്ഗുപ്ത ചെയ്തത്. ചിത്രത്തിൻെറ മേന്മകളെ തെളിമയോടെ എടുത്തു കാട്ടുന്നുമുണ്ട്. മുൻചിത്രമായ 'ഗണശത്രു'വിൽനിന്നുള്ള വലിയൊരു കുതിപ്പാണ് 'ശാഖാ പ്രശാഖ' എന്ന് ദാസ്ഗുപ്ത വിലയിരുത്തുന്നു. നാടകീയമായി ശക്തവും രചനാഘടനയിൽ

കെട്ടുറപ്പുള്ളതുമായ ഈ ചിത്രത്തിൽ മഹാനായൊരു ചലച്ചിത്രകാരൻെറ സാന്നിദ്ധ്യമാവഹിക്കുന്ന ഒട്ടേറെ ചലച്ചിത്രാത്മകമുഹൂർത്തങ്ങളുണ്ട്. സംഭാഷണപ്രധാനമാണെങ്കിലും, നാലുചുവരുകൾക്കുള്ളിൽ കുടുങ്ങിയതാണെങ്കിലും ഗരിമയുള്ള ഒരു ചലച്ചിത്രബോധം ഈ ചിത്രത്തിൽ തിണർത്തുനില്പുണ്ട്. ചിലയിടത്ത് ഈ ചലച്ചിത്രബോധത്തിൻെറ സാക്ഷാത്കാരം അവിശ്വസനീയമാംവണ്ണം തരംതാണു പോകുന്നുവെന്നതാണ് പ്രശ്നം. സിനിമ എന്നതിനെക്കാൾ നാടകമായിപ്പോവുന്ന ദൃശ്യസന്ദർഭങ്ങളുമുണ്ട്. റായിയുടെ ആത്മകഥാംശം ചിത്രത്തിൽ മുഴച്ചു നില്ക്കുന്നുണ്ടെന്നും ദാസ്ഗുപ്ത കാണുന്നു. പ്രധാന കഥാപാത്രത്തിൻെറ ഹാർട്ട് അററാക്ക്, ചികിത്സയുടെ വിശദാംശങ്ങൾ, കാലത്തിൻെറ പ്രത്യേകതയായ സിനിസിസത്തിൽനിന്നു മാറിനില്ക്കൽ, സംഗീതത്തിൽ ആശ്വാസം തേടൽ— ഇവയൊക്കെത്തന്നെ റായിയുടെ സ്വന്തം അനുഭവങ്ങളിലേക്കുള്ള ചൂണ്ടുപലകകളാവുന്നു; ആ വേഷമിടുന്ന അജിത് ബാനർജിക്ക് ചിലപ്പോഴൊക്കെ റായിയോട് നല്ല രൂപസാദൃശ്യവും തോന്നിപ്പിക്കുന്നുണ്ട്.

റായി കാലഹരണപ്പെട്ടു എന്നു വരുത്തിത്തീർക്കാൻ ചില ചലച്ചിത്രകാരന്മാർ അനാവശ്യമായ വെമ്പൽ കൂട്ടുന്നതിനെതിരെ ദാസ്ഗുപ്ത താക്കീത് നല്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹം പറയുന്നു: ന്യൂനോക്തി എന്ന തൻെറ പൂർവകാല ശൈലിയിൽനിന്ന് താരതമ്യേന ലേശം വാചാലമായ ഒരു ശൈലിയിലേക്ക് ചായുന്നുവെന്നു തോന്നിപ്പിക്കുന്നവയാണെന്നിരിക്കിലും 'ഗണശത്രു'വിലെ ആ രീതിയിലുള്ള താഴ്ചയ്ക്കുശേഷം ഉയർച്ചയുടെ പടവുകളേറുന്ന റായിയുടെ പുതിയ ചിത്രങ്ങളിലുള്ളതുപോലത്തെ മഹത്തായ ചലച്ചിത്രമുഹൂർത്തങ്ങൾ സൃഷ്ടിക്കാൻ മററൊരു സംവിധായകനും നമുക്കില്ല.

സാങ്കേതികകാര്യമാണ് ആകെക്കൂടി നിരാശാജനകമായി ഉള്ളത്. മുമ്പത്തെപ്പോലെ ഊർജ്ജസ്വലതയോടെ ലൈററിംഗിലും സെററുകളിലും മററു വിശദാംശങ്ങളിലും അസൂയാവഹമായ കൈയടക്കം പാലിക്കാൻ റായിക്ക് ഇപ്പോൾ സാധിക്കുന്നില്ലെന്നു തോന്നുന്നു. തിരിച്ചറിയുംവിധം പെയിൻറടിച്ചു കനപ്പിച്ച ചുവരുകൾ, കണ്ടുമടുത്തതരം ഗോവണികൾ, ചിലപ്പോഴൊക്കെ മോശപ്പെട്ട ലൈററിംഗ്കൊണ്ട് മങ്ങിപ്പോയ ദൃശ്യങ്ങൾ— ഇങ്ങനെ കണ്ണിൽ കുത്താൻ പലതുണ്ട്, റായിയുടെ ഏററവും പുതിയ ചലച്ചിത്രത്തിൽ. സൗമിത്ര ചാററർജി അഭിനയിച്ച തലച്ചോറിനു കേടു ബാധിച്ച മകൻെറ പാത്രഘടന നാടകീയത മുററിയതാണെങ്കിലും സ്കിറ്റ്സോഫ്രീനിയയുടെ പ്രകൃതങ്ങളുമായി അതിനെ കൂട്ടിക്കലർത്തിയത് റായി വേണ്ടത്ര ഗവേഷണം നടത്താത്തതുകൊണ്ടുണ്ടായ പാളിച്ചയാണെന്ന് ദാസ്ഗുപ്ത അഭിപ്രായപ്പെടുന്നു. മാത്രമല്ല, സൗമിത്ര ചാററർജിക്ക് നല്കിയിരിക്കുന്നത് നാടകക്കാരൻേറതുപോലെത്തെ താടിയാണ്. ചുരുക്കിപ്പറഞ്ഞാൽ ഈ സിനിമയിൽ നാടകം കൂടുതൽ, സിനിമ കുറവ്. എന്നിരിക്കിലും തൻെറ രൂപശില്പം വീണ്ടെടുക്കാനുള്ള റായിയുടെ മുന്നേററത്തിൻെറ പാതയിൽ ഒരു നാഴികക്കല്ലാണ് 'ശാഖാപ്രശാഖ'.

സത്യജിത് റായി പ്രധാനമായും കയറിപ്പിടിച്ചത് ചിദാനന്ദ ദാസ് ഗുപ്തയുടെ മറ്റു രണ്ടു പരാമർശങ്ങളിലാണ്. കൊട്ടകയിലെ വലിയ സ്ക്രീനിൽ കണ്ടിട്ട് ടി.വി പെട്ടിയുടെ കൊച്ചു സ്ക്രീനിൽ കണ്ടപ്പോഴും 'ശാഖാപ്രശാഖ'യ്ക്ക് ഒരു കോട്ടവും പററിയതാതി തോന്നിയില്ലെന്നും ഇത് റായിച്ചിത്രങ്ങളുടെ സാമാന്യസ്വഭാവത്തിനു നിരക്കുന്നതല്ലെന്നും പറഞ്ഞുകൊണ്ടാണ് ദാസ്ഗുപ്ത തൻെറ നിരൂപണം തുടങ്ങുന്നത്. രണ്ടു വ്യത്യസ്ത മാദ്ധ്യമങ്ങളുടെ വ്യതിരിക്തതയെയും അവയിലേ ാരോന്നിൻെറയും സ്വയംപൂർണ്ണതയെയും കണിക്കിലെടുത്താവണം ഒരുപക്ഷേ, ദാസ്ഗുപ്ത അങ്ങനെ അഭിപ്രായപ്പെട്ടത്. പക്ഷേ, റായിക്ക് അത് അത്ര പിടിച്ചില്ല. 'സിനിമാററിക്' ആയത് ടെലിവിഷനിലും

**ശാഖാ പ്രശാഖയെക്കുറിച്ച് ചിദാനന്ദ്ദാസ് ഗുപ്ത എഴുതിയ നിരൂപണം സത്യജിത് റായിയെ ക്ഷോഭിപ്പിക്കുകയുണ്ടായി. വ്യക്തിപരമായ നിലയിൽ ആരോപണപ്രത്യാരോപണങ്ങൾ നിറഞ്ഞ ഒരു വിവാദമായി അത് തരംതാഴുകപോലും ചെയ്തു.**

നന്നാവാമെന്ന് റായി വാദിക്കുന്നു. സ്വഭാവമാററം കൊണ്ടല്ല ശാഖാപ്രശാഖ ടെലിവിഷനിൽ നന്നായത്. ചാരുലതയും ടെലിവിഷനിൽ നല്ല കാഴ്ച തരുന്നുണ്ടെന്ന് വാദിച്ചുകൊണ്ട് റായി തുടരുന്നു: ''ഉദ്യാനദൃശ്യവും കടൽക്കരരംഗവുമൊഴിവാക്കിയാൽ 'ചാരുലത'യും 'ശാഖാപ്രശാഖ'യെപ്പോലെതന്നെ ബംഗ്ളാവിൻെറ നാലു ചുവരുകൾക്കുള്ളിൽ ഒതുങ്ങുന്നതും ധാരാളമായി വാക്കുകളെ ആശ്രയിക്കുന്നതുമാണ്. അക്കാരണംകൊണ്ടുമാത്രം ദാസ്ഗുപ്ത ആ ചിത്രത്തെ അൺസിനിമാററിക് എന്നു വിളിക്കില്ലെന്ന് എനിക്കു തീർച്ചയുണ്ട്.''

ശാഖാപ്രശാഖയുടെ അന്ത്യരംഗം ദാസ്ഗുപ്ത മനസ്സിലാക്കിയത് തികച്ചും തലതിരിച്ചാണെന്നാണ് റായി പറയുന്നത്. മക്കൾ കള്ളപ്പണക്കൈമാററക്കാരാണെന്നും പേരക്കുട്ടിപോലും ആ കപടലോകത്തോടിണങ്ങിനില്ക്കുകയാണെന്നുമുള്ള അറിവ് കഥാനായകനെ രണ്ടാമതൊരു ഹൃദയാഘാതത്തിനിരയാക്കുകയും അതയാളുടെ അന്ത്യമാവുകയും ചെയ്യുന്നതായാണ് ദാസ്ഗുപ്ത ചിത്രാന്ത്യത്തെ മനസ്സിലാക്കുന്നത്. ഇതിനെതിരെ റായി പൊട്ടിത്തെറിക്കുന്നു. അദ്ദേഹം പറയുന്നു: ''നേരെമറിച്ചാണ് വാചികവും ദൃശ്യാത്മകവുമായ തെളിവുകൾകൊണ്ട് പ്രകടമാവുന്നതെങ്കിലും ചിത്രാന്ത്യത്തിൽ ആ വൃദ്ധപിതാവ് രണ്ടാമതൊരു ഹൃദയാഘാതംകൊണ്ട് മരിക്കുകയാണെന്ന് വിശ്വസിക്കുന്ന, ഈ ഉപഭൂഖണ്ഡത്തിലെ ഒരേയൊരു പ്രേക്ഷകൻ ദാസ്ഗുപ്തയായിരിക്കും. ആ വൃദ്ധപിതാവ് ആശ്വാസത്തിനായി ബുദ്ധിഭ്രമം പിടിച്ച— അതുകൊണ്ടുതന്നെ അഴിമതിയിലാണ്ടുപോകാത്ത—മകനിലേക്കു തിരിയുന്നതായാണ് ചിത്രം അവസാനിക്കുന്നതെന്ന കാര്യം ദാസ്ഗുപ്തയ്ക്ക് വിശദീകരിച്ചു കൊടുക്കേണ്ടിവരുന്നത് സങ്കടകരമാണ്. ഇങ്ങനെ അലസമായ സിനിമ കാണൽ—അതും ഒന്നല്ല രണ്ടുതവണ: അതിലൊന്ന് വലിയ സ്ക്രീനിൽ— കഴിഞ്ഞ മുപ്പതിലേറെ വർഷമായി ഒരു നിരൂപകനെന്ന നിലയ്ക്ക് താൻ ചമഞ്ഞിരിക്കുന്ന പദവി പ്രാമുഖ്യത്തിൽനിന്ന് ദാസ്ഗുപ്തയെ പിടിച്ചിറക്കുകതന്നെ വേണം.''

ശാഖാപ്രശാഖയിൽ ദാസ്ഗുപ്ത കാണുന്ന ആത്മകഥാംശത്തെയും റായി പുച്ഛിച്ചു തള്ളുന്നു. തിരക്കഥയിൽ വലിയൊരു പങ്കും 25 വർഷങ്ങൾക്കുമുമ്പ് 'എക്ഷാനി'ൽ പ്രസിദ്ധീകരിച്ചതാണെന്നുള്ള ലളിതമായ കാരണംകൊണ്ടുതന്നെ, ദാസ്ഗുപ്തയുടെ കണ്ടെത്തലിൽ കഴമ്പില്ലെന്ന് റായി വാദിക്കുന്നു. എഴുപതാം പിറന്നാൾദിവസം ഹാർട്ട് അററാക്കിനു വിധേയനാവുന്ന ഒരാൾതന്നെയാണ് അതിലും. ''ഞാനൊരു ഹൃദ്രോഗിയായതുകൊണ്ടാണ് എൻെറ ചിത്രത്തിൽ ഒരു ഹൃദ്രോഗിയെ ഇത്ര വിശ്വസനീയമാംവിധം ചിത്രീകരിക്കാൻ എനിക്കു സാധിച്ചത് എന്ന ആ സൂചനയുണ്ടല്ലോ, അത് അങ്ങേയററം വിചിത്രമായിരിക്കുന്നു''— റായി എഴുതുന്നു. സ്കിററ്സോഫ്രീനിയാക്കാരൻ മകൻെറ പാത്രസൃഷ്ടിയുടെ കാര്യത്തിൽ താൻ മസ്തിഷ്ക വൈകല്യങ്ങളെ സംബന്ധിച്ച ഏററവും വലിയ വിദഗ്ദ്ധനായ ഡോ. രണേൻ റായിയുമായി ആലോചിച്ചിരുന്നുവെന്നും അദ്ദേഹം പറയുന്നു.

''നിരൂപകനെന്ന നിലയ്ക്കും പാർട്ട്-ടൈം ഫിലിം മേക്കർ എന്ന നിലയ്ക്കും ദീർഘകാല പരിചയസമ്പത്തുള്ള ദാസ്ഗുപ്തയ്ക്ക് മങ്ങിയ ദൃശ്യം (ഫോഗി ഷോട്ട്) ലൈററിങ്ങിലെ തകരാറുകൊണ്ടല്ല നേരെമറിച്ച് മോശപ്പെട്ട ഫിലിം സ്റേറാക്ക്കൊണ്ടോ ലെൻസിൻെറ കുഴപ്പംകൊണ്ടോ ആണെന്നുള്ള അറിവുണ്ടാകേണ്ടതാണ്. 'ശാഖാപ്രശാഖ'യിൽ കൃത്യമായി പറഞ്ഞാൽ അത്തരത്തിലുള്ള രണ്ടു ഷോട്ടുകൾ ഉണ്ട്. റീഷൂട്ടിങ്ങിന് സമയം കിട്ടാതിരുന്നതുകൊണ്ടാണ് അവയെ അങ്ങനെതന്നെ ചേർത്തത്. ഈ രണ്ടു ഷോട്ടുകൾ മാററിനിർത്തിയാൽ—അവയുടെ ഗുണമേന്മക്കുറവിന് ക്യാമറാമാൻ ബരുൺ രാഹാ അല്ല ഉത്തരവാദി—ശാഖാപ്രശാഖയിലെ ഛായാഗ്രഹണം അസാധാരണമാംവിധം മികച്ചതാണ്.'' ആർട്ട് ഡയറക്ടർ അശോക് ബോസിനെയും റായി പ്രശംസിക്കുന്നുണ്ട്.

വിശദാംശങ്ങളിലുള്ള തൻെറ അതീവശ്രദ്ധയെ അസുഖവും പ്രായവും തളർത്തിയിട്ടേയില്ല എന്ന് തൻെറ സഹപ്രവർത്തകർ സാക്ഷി പറയുമെന്നും റായി അവകാശപ്പെടുന്നു.

വിമർശനങ്ങളോട് റായി എന്നും കടുത്ത അസഹിഷ്ണുതയേ കാട്ടിയിട്ടുള്ളൂവെന്ന നിരീക്ഷണത്തോടെയാണ് റായിയുടെ എതിർപ്പുകളെ ദാസ്ഗുപ്ത നേരിട്ടത്. ഒരുകാലത്ത്, സാഹിത്യത്തോടു ചായുന്നതോ അക്ഷരാർത്ഥത്തിലുള്ളതോ ആയ വ്യാഖ്യാനങ്ങൾക്കെതിരെ തൻെറ ദൃശ്യഭാഷയെ പ്രതിരോധിക്കുകയായിരുന്നു റായി കൂടുതലായും ചെയ്തിരുന്നത്; ഇപ്പോഴാകട്ടെ, തൻെറ സമീപകാലചിത്രങ്ങളിലെ ഒരുകാരണവശാലും ന്യായീകരിക്കാനാവാത്ത ഭാവത്തെയാണ് റായി ന്യായീകരിക്കാൻ മുതിരുന്നത്—ദൃശ്യമേന്മയുടെ അഭാവം. പൂർവകാല മാസ്ററർപീസുകളുടെ സ്മരണകൊണ്ടു മാത്രം എത്രകാലം നമ്മൾ അദ്ദേഹത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ടേയിരിക്കണമെന്നാണ്?—ദാസ്ഗുപ്ത ചോദിക്കുന്നു.

'ശാഖാപ്രശാഖ'യിലെ ഛായാഗ്രഹണം 'അസാമാന്യ മികവുററതാണെ'ന്നുള്ള റായിയുടെ അവകാശവാദത്തെ ദാസ്ഗുപ്ത തള്ളിക്കളയുന്നു. മുപ്പതിലേറെ വർഷം ലോകസിനിമയിൽ ഔന്നത്യം പുലർത്തിയശേഷം റായി ഇത്തരം തരംതാണ അവകാശവാദങ്ങളുന്നയിക്കുമ്പോൾ അത് ഗൗരവമായെടുക്കാൻ പ്രയാസമുണ്ടെന്ന് ദാസ്ഗുപ്ത പറയുന്നു. ഷാജിയെയും മണികൗളിനെയുംപോലുള്ള യുവ ഇന്ത്യൻ സംവിധായകർ കൈവരിച്ചുകഴിഞ്ഞ ദൃശ്യമികവ് റായിക്ക് തിരിച്ചറിയാൻ കഴിയാതെപോവുന്നത് ഖേദകരമാണ്. ''റീഷൂട്ടിങ്ങിന് സമയം കിട്ടിയില്ല'' എന്നുവച്ച് ഈ സംവിധായകരാരുംതന്നെ ഫോഗി ഷോട്ടുകൾ തങ്ങളുടെ ചിത്രങ്ങളിൽ ചേർക്കാൻ ഒരിക്കലും ഒരുമ്പെട്ടിട്ടില്ല എന്ന് ദാസ്ഗുപ്ത ചൂണ്ടിക്കാട്ടുന്നു. ചാരുലത രചിച്ച കാലത്താണെങ്കിൽ റായി അങ്ങനെ ചെയ്യുമായിരുന്നോ? ചാരുലത കൊച്ചുസ്ക്രീനിൽ നന്നായി കാണപ്പെടുന്നെങ്കിൽ അത് ചെറുതായാലും ചെറുതാവാതെ തെളിയുന്ന രൂപഭദ്രതകൊണ്ടാണ്. ശാഖാപ്രശാഖയാകട്ടെ പ്രകടമായും വലിയ പിഴവുകൾ കൊച്ചുസ്ക്രീനിൽ ചുരുങ്ങുന്നതുകൊണ്ട് രക്ഷപ്പെടുകയാണ്. ശാഖാപ്രശാഖയിലെ ഒന്നാംതരം ശബ്ദലേഖനവും അലക്ഷ്യമായ ദൃശ്യങ്ങളും തമ്മിൽ പൊരുത്തംകെട്ടു നില്ക്കുന്നത് ഏതു നിരൂപകനും എളുപ്പം തിരിച്ചറിയാവുന്നതേയുള്ളൂ.

വർഷങ്ങൾക്കുമുമ്പേ കഥയെഴുതി എന്നതിനെക്കാളും പ്രധാനം സിനിമ എടുക്കാൻ ഇപ്പോഴാണ് റായി തീരുമാനിച്ചതെന്നാണ് ദാസ്ഗുപ്ത പറയുന്നത്. ശാഖാപ്രശാഖയിലെ ആത്മകഥാംശത്തെ റായിക്ക് അത്രയെളുപ്പം കുതറിക്കളയാനാവില്ല. സാധാരണ മനുഷ്യർക്കുള്ളതുപോലെ ബോധാബോധമനസ്സുകൾ റായിക്കും ഉണ്ടാകണമല്ലോ. അതോ താൻ അതിനൊക്കെ അതീതനാണെന്നാണോ അദ്ദേഹം കരുതുന്നത്?

റായിയുടെ ന്യൂനോക്തിശൈലി വച്ചു നോക്കുമ്പോൾ ഇ.ഇ.സി മോനിട്ടറിലെ കടുത്ത ഹൃദയസ്പന്ദ വ്യതിയാനങ്ങൾ കാണിച്ചിട്ട് ശാന്തി, ശാന്തി എന്നു ജപിച്ചാൽ അതിൻെറ അർത്ഥം പൊടുന്നനെയുള്ള മരണമല്ലെങ്കിൽ പിന്നെ എന്താണ്? അതിന് ഡോക്ടറുടെ തിരുവായ്മൊഴിതന്നെ വേണമെന്നുണ്ടോ? ആ ശാന്തി...ശാന്തിമന്ത്രംകേട്ട് നായകൻെറ അന്ത്യമായി എന്നു വിചാരിച്ച് തിയേററർ വിട്ടിറങ്ങിയവർ തന്നെപ്പോലെ ഒട്ടേറെ പേരുണ്ടെന്ന് ദാസ്ഗുപ്ത പറയുന്നു: ''റായി അങ്ങനെയൊരു അന്ത്യമല്ല ഉദ്ദേശിച്ചിരുന്നതെങ്കിൽ ചിത്രത്തിൻെറ കാര്യം അതിലും കഷ്ടതരംതന്നെ.''

റായിയുടെ കൃതികളിൽ ഏററവും മികച്ചത് ശാഖാപ്രശാഖയാണെന്നാണ് ആൻഡ്രു റോബിൺസൻെറ വാദം. 'സത്യജിത് റായി: ദ ഇന്നർ ഐ' എന്ന പുസ്തകമെഴുതിയ റോബിൺസണും 'ദ സിനിമ ഒഫ് സത്യജിത് റായി' എഴുതിയ ദാസ്ഗുപ്തയും തമ്മിലായി പിന്നെ വിവാദം. ദാസ്ഗുപ്തയുടെ ശാഖാപ്രശാഖാവിമർശനം 1955-ൽ പാഥേർ പാഞ്



ചിദാനന്ദ്ദാസ് ഗുപ്ത

ജലിക്കെതിരെ ഹാലിളകിയാടിയ കൽക്കത്താ നിരൂപകരുടെ നിലവാരത്തോളം താണതായിപ്പോയി എന്നാണ് റോബിൺസൻെറ ആരോപണം. ലൈററിങ്ങിൻെറ കാര്യം നോക്കുകയാണെങ്കിൽ പാഥേർ പാഞ്ജലിയെ നിങ്ങൾക്ക് വിമർശിക്കാനാവും. ഘയ്രെ ബെയ്രെയെയും ഗണശത്രുവിനെയും വിമർശിക്കാം. എന്നാൽ, അക്കാര്യത്തിൽ ശാഖാപ്രശാഖയെ തരിമ്പും വിമർശിക്കാനാവില്ലെന്നാണ് റോബിൺസൻെറ പക്ഷം. ''നാടകം ഏറെ, സിനിമ കുറവ്'' എന്ന പരാമർശവും റോബിൺസനെ ചൊടിപ്പിക്കുകയുണ്ടായി. 'ഗണശത്രു'വിൻെറ കാര്യത്തിലാണെങ്കിൽ ആ വിമർശനത്തിൽ കുറച്ചെങ്കിലും കഴമ്പുണ്ടെന്നു പറയാം. പക്ഷേ, ശാഖാപ്രശാഖയുടെ കാര്യത്തിൽ ആ ആരോപണം വിവരക്കേടിൻെറ ലക്ഷണമാണ്. സംഭാഷണവും അഭിനയവും സെററിങ്ങുകളും സംഗീതവും (ബാഹിൻെറയും ബീഥോവൻെറയും റായിയുടെയും മററും) ഇഴകലർത്തി റായിമെനഞ്ഞെടുക്കുന്ന വൈകാരികപ്രപഞ്ചം ദാസ്ഗുപ്തയ്ക്ക് പിടികിട്ടുന്നില്ലെന്നും അതുകൊണ്ടാണ് ചിത്രാന്ത്യം അദ്ദേഹത്തിനു മനസ്സിലാകാതെ പോയതെന്നുമാണ് റോബിൺസൻെറ പക്ഷം.

വാചാലദൃശ്യങ്ങളെപ്പററി ബേജാറാവുന്ന ദാസ്ഗുപ്ത ഒരൊററ വാക്കുപോലും ഉച്ചരിക്കപ്പെടാതെതന്നെ അതീവ ഭാവസാന്ദ്രതയാർന്നു നില്ക്കുന്ന ദൃശ്യങ്ങൾ പലതും കണ്ടില്ലെന്നു നടിക്കുകയാണത്രെ.

കഥയറിയാതെ ആടുകയാണ് റോബിൺസൺ ചെയ്യുന്നതെന്നാണ് ദാസ്ഗുപ്തയുടെ പ്രത്യാരോപണം. താനെഴുതിയതു മുഴുവൻ വായിക്കാതെ കത്തിടപാടുകളിലൂടെ ലഭ്യമായ ചില്ലറ വിവരങ്ങൾ വച്ച് വക്കാലത്തു പിടിക്കാൻ കുറുകെ ചാടിവീഴുകയാണദ്ദേഹം. റായിയുടെ ചിത്രത്തെ ഇകഴ്ത്തിക്കെട്ടുകയല്ല താൻ ചെയ്തത്. നേരെമറിച്ച് അതിലെ മഹത്തായ സിനിമാററിക് മുഹൂർത്തങ്ങളെയും നാടകീയ രൂപശില്പത്തിൻെറ ചാരുതയെയും രചനാവിന്യാസത്തെയും ഉയർത്തിക്കാട്ടിക്കൊണ്ട് അസുഖത്തിനുശേഷം തൻെറ രൂപശില്പം പൂർണ്ണമായും വീണ്ടെടുക്കുന്നതിലേക്കുള്ള റായി



ആൻഡ്രൂ റോബിൺസൺ

യുടെ കുതിപ്പിലെ സുപ്രധാന നാഴികക്കല്ലാണെന്ന് സ്ഥാപിക്കാനാണ് താൻ മുതിർന്നത്. സാങ്കേതികകാര്യങ്ങളെ സംബന്ധിച്ച് റോബിൺസൺ വച്ചുപുലർത്തുന്ന ധാരണകൾ എന്തായാലും പരിണിതപ്രജ്ഞമായ ഒരു ചലച്ചിത്ര നിരൂപണത്തിനു ചേർന്നതല്ലതന്നെ— ദാസ്ഗുപ്ത പറയുന്നു.

അതിമനോഹരമായ ഈ ചിത്രത്തെക്കുറിച്ച് ചിദാനന്ദ ദാസ്ഗുപ്ത പറയുന്നതൊന്നും അത്ര കാര്യമായെടുക്കരുതെന്ന് ഒരുപദേശവും ബംഗാളികൾക്കു നല്കാൻ ആൻഡ്രു റോബിൺസൺ മറന്നില്ല. സായിപ്പിൻെറ ഈ ഉപദേശം ബംഗാളിയുടെ ആത്മാഭിമാനത്തെ കുത്തിനോവിക്കുന്നതായി എന്നാണ് 'ദ ടെലഗ്രാഫി'ൽ തുരുതുരാ വന്ന വായനക്കാരുടെ കത്തുകളിൽനിന്നു വ്യക്തമാവുന്നത്. അനുകൂലിച്ചും പ്രതികൂലിച്ചുമുള്ള കത്തുകളുടെ പ്രളയമായി. നിവൃത്തിയില്ലാതെ പത്രാധിപർ ഇനി ഇതുസംബന്ധിച്ചുള്ള കത്തുകളുടെ പ്രസിദ്ധീകരണം നിറുത്തിവച്ചു. വിവാദം ഇപ്പോൾ കോളത്തിനു പുറത്ത് കളത്തിലും!

# പുതിയമനുഷ്യന്റെ സൃഷ്ടി പിഴവുപറ്റിയത് ആർക്ക്

വിജു വി. നായർ





ഒരു പുതിയ മനുഷ്യന്റെ സൃഷ്ടിക്കുവേണ്ടി ഉദ്യമിച്ച കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം ലക്ഷ്യത്തിൽനിന്ന് അകന്നേ പോകുന്നതിൽ ഹൃദയമുള്ള ഒരു കമ്മ്യൂണിസ്റ്റുകാരന്റെ ദുഃഖം മുൻ മുഖ്യമന്ത്രി ശ്രീ. അച്ചുതമേനോൻ ഈയിടെ പ്രകടിപ്പിച്ചു. ഒരിലക്ഷൻ പരാജയത്തിന്റെ കേവലമായ രാഷ്ട്രീയ കണക്കുകൾക്കപ്പുറത്തേക്കു ചിന്ത നീട്ടുന്നതായിരുന്നു അദ്ദേഹത്തിന്റെ ലേഖനം.

എന്നാൽ ശ്രീ. അച്ചുതമേനോൻ പരാമർശിക്കാതെ പോയ വലിയൊരു സത്യമുണ്ട്. ലോക ചരിത്രത്തിൽ ആദ്യമായി ബാലറ്റിലൂടെ കമ്മ്യൂണിസത്തിന് അംഗീകാരം നൽകിയ ഒരു ജനത, ഒരുപിടി വർഷങ്ങളുടെ ഉരുണ്ടുപോക്കിൽ, പ്രത്യയശാസ്ത്രപരമോ, സാമൂഹ്യ പരിഷ്കരണ സംബന്ധമോ ആയ യാതൊരു താത്വികാടിത്തറയുമില്ലാത്ത മറ്റൊരു ആൾക്കൂട്ട മുന്നണിയുമായി ഇന്നാട്ടിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തെ താരതമ്യം ചെയ്യാനിടയായതെങ്ങനെ? ഇന്ദിരാ കോൺഗ്രസ്സിനെയും കേരള കോൺഗ്രസ്സിനെയും എൻ.ഡി.പി.യെയും എസ്.ആർ.പി.യെയുമൊക്കെ കാണുന്ന അതേ കണ്ണിലൂടെ ഇടതുപക്ഷ പാർട്ടികളെയും ജനം കാണാൻ തുടങ്ങിയതെന്തുകൊണ്ട്?

ഇന്ത്യയുടെ ചരിത്രപരമായ അവസ്ഥാവിശേഷങ്ങളെക്കുറിച്ച് പൊന്തിവന്നിട്ടുള്ള വീക്ഷണങ്ങൾ പൊതുവേ രണ്ടു വിധമാണ്. ഇന്ത്യൻ സംസ്കാരത്തിന്റെയും സാമൂഹ്യതയുടെയും മുഴുവൻ പ്രശ്നങ്ങൾക്കും മതത്തെയും അതിന്റെ ചേരുവകളെയും അടക്കം പഴിക്കുന്നതാണ് ഒന്ന്. ഇന്ത്യൻ സംസ്കാരം മഹത്തായതായിരുന്നു എന്നും, അതിന്റെ തായ്‌വേരറുത്തത് കോളനിവാഴ്ചയാണെന്നും പരിതപിക്കുന്നതാണ് രണ്ടാമത്തേത്. ഏതെങ്കിലുമൊരു ടാർജറ്റിൽ പഴിചാരി സ്വന്തം ജീർണ്ണതകളിൽനിന്നു ഒളിച്ചോടുന്ന ഈ രണ്ടു വീക്ഷണങ്ങളും പുതിയ തലമുറക്കാർക്ക് കൈമാറിയത് ചരിത്രപരിസ്ഥിതിയെക്കുറിച്ചുള്ള ധാരണപ്പിശകുകൾ മാത്രമല്ല, ലക്ഷ്യത്തെക്കുറിച്ചുള്ള അവ്യക്തതയുമായിരുന്നു.

കോളനിഭരണത്തെയും മതസ്വാധീനത്തെയും ഒരേ ചൂഷണവ്യവസ്ഥയായി കാണുകയും വിമോചന പ്രസ്ഥാനം ചെയ്യേണ്ടത്, ഇവയുടെ രണ്ടിന്റെയും സൃഷ്ടികളെ പാടെ തുടച്ചു നീക്കുകയാണെന്നും ഇന്ത്യൻ കമ്മ്യൂണിസ്റ്റുകൾ വിശ്വസിച്ചു. വലിയൊരളവുവരെ ഈ വിഗ്രഹഭഞ്ജനം അനിവാര്യവുമായിരുന്നു.

## നഷ്ടപ്പെട്ട നൻമകൾ

എന്നാൽ, പഴയ സംസ്കാരത്തിൽ നമുക്ക് പ്രയോജനകരമായുണ്ടായിരുന്ന ചിലതെല്ലാം തകർക്കപ്പെടുന്ന കാഴ്ച കോളനി ഭരണത്തിനു ശേഷമുണ്ടായി. തൊട്ടറിയാവുന്ന ചില ഉദാഹരണങ്ങൾ പറയാം. പുരോഗമനാദർശത്തെപ്പറ്റിയുള്ള യാന്ത്രികമായ വീക്ഷണങ്ങൾമൂലം മലയാളിക്ക് കലയുമായുണ്ടായിരുന്ന ജൈവബന്ധത്തെ തകർത്തതിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങൾക്കുള്ള പങ്ക് നിസ്സാരമാണോ? പഞ്ഞമാസത്തിലെ രാമായണം വായനയും, വെള്ളുക്കോളമുള്ള കഥകളിയും തിറയാട്ടവും മുടിയേറ്റവും മറ്റും കേവലമായ യുക്തിവാദത്തിന്റെയും അനുഷ്ഠാന വിരുദ്ധതയുടെയും പേരിൽ ഇവിടെ ചുട്ടുകരിക്കപ്പെട്ടില്ലേ? അതേ സമയം, സോഷ്യലിസ്റ്റ് റിയലിസവും പുരോഗമ സോദ്ദേശ സാഹിത്യവും മണ്ണിന്റെ തനതു കലകൾക്കു പകരം നിൽക്കാൻ പോന്നതായുമില്ല. ഇവ്വിധം സാംസ്കാരിക മണ്ഡലത്തിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം സൃഷ്ടിച്ച ശൂന്യതയിലേക്കാണ് പിന്നീട്, ''പൈങ്കിളി''കൾ ചേക്കേറിയത്. ഈ യാഥാർത്ഥ്യം മനസ്സിലാക്കാതെ 'മ' വാരികകൾ കത്തിച്ചു പ്രകടനം നടത്തുന്നതിന്റെ പരിഹാസ്യമായ വൈരുദ്ധ്യമോർത്തു നോക്കൂ.

നമ്മുടെ അക്ഷരാഭിരുചിയെയും, സംഗീതബോധത്തെയും വികൃതമാക്കിയതു പലരും പറയുന്നതുപോലെ ബ്രിട്ടീഷ് ഭരണം മാത്രമല്ല. യാന്ത്രികമായ പുരോഗമനാശയങ്ങളുടെ പേരിൽ നമ്മുടെ സാംസ്കാരിക ജീവിതത്തിൽ സംഭവിച്ച നിഷേധാത്മകമായ ഒരു വിച്ഛേദം കൂടിയാണ്. ഇതു സംഭവിച്ചതോ, കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ മുൻകൈയോടെയും. കമ്മ്യൂണിസത്തിന്റെ അന്തസ്സത്ത അറിയാവുന്നവർക്കു വൈരുദ്ധ്യം തോന്നാം. പക്ഷേ, തത്വവും പ്രയോഗവും തമ്മിലുള്ള സംഘർഷമാണീവൈരുദ്ധ്യത്തിന്റെയും കാതൽ.

സാമൂഹിക നീതികളോടും ചൂഷണത്തോടുമുള്ള ക്രിയാത്മക ശത്രുതയും മൗലിക സ്വാതന്ത്ര്യങ്ങളുടെ സംരക്ഷണവും, ധൈഷണികമായ നിർഭയത്വവും ജനങ്ങളിൽ വളർത്തിയെടുക്കേണ്ട ഒരു പ്രസ്ഥാനത്തിൽ ഇതെങ്ങനെ സംഭവിച്ചു?

ഉത്തരമൊന്നേയുള്ളൂ—

പ്രസ്ഥാനത്തിന്റെ സ്ഥാപനവൽക്കരണവും നേതൃത്വത്തിലെ ബ്യൂറോക്രസിയും. ഇതുരണ്ടും ഒരു ജനത എന്ന നിലയിലുള്ള മലയാളിയുടെ നൈസർഗ്ഗിക പ്രതികരണങ്ങളെയും ചലനങ്ങളെയും തടഞ്ഞുനിറുത്തുന്നു. ഏതു പ്രശ്നത്തെയും കക്ഷിരാഷ്ട്രീയത്തിന്റെ കളത്തിൽ വച്ചു മാത്രമേ സമീപിക്കാവൂ എന്ന സാമാന്യവത്കൃത രാഷ്ട്രീയമാണ് ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടികളും പിൻതുടരുന്നത്. ഏറ്റവും വലിയ ഉപഭോഗ കമ്പോളമായിട്ടും ഇവിടെ ഉപഭോക്തൃ പരിസ്ഥിതി, പൗരാരോഗ്യം തുടങ്ങിയ നിർണ്ണായക പ്രസ്ഥാനങ്ങൾ നാമ്പെടുക്കാത്തതിന്റെ മുഖ്യ കാരണവും മറ്റൊന്നല്ല. ഇത്തരം പ്രസ്ഥാനങ്ങൾ നാമ്പുയർത്തേണ്ട സ്ഥലങ്ങൾ (സാമൂഹ്യവും നൈതികവുമായ) കയ്യടക്കിവച്ചിരിക്കുന്ന കമ്മ്യൂണിസ്റ്റ് പാർട്ടികൾ വഹിക്കുന്ന കക്ഷിരാഷ്ട്രീയ ഫോർമാറ്റാണ് ഇന്നാട്ടിൽ ജനകീയ സംരംഭങ്ങൾ വാസ്തവത്തിൽ വലിയൊരളവുവരെ അസാധ്യമാക്കുന്നത്. വിപ്ളവകാരി ഭഞ്ജകനായാൽ മാത്രം പോരാ, പുതുമയുടെ സ്രഷ്ടാവു കൂടിയാവണം. ഒരു നവയുഗസൃഷ്ടിക്കുവേണ്ടി പണ്ടുള്ള ഒരു പിടി നല്ല മനുഷ്യർ അവരുടെ ചങ്കും ചോരയും നൽകി പടുത്തുയർത്തിയ പ്രസ്ഥാനം, ആ മഹത്തായ ലക്ഷ്യത്തിന്റെ പാതയിൽ ചില വിഗ്രഹങ്ങളും തച്ചുടച്ചു. സ്വാഭാവികം. പക്ഷേ ആ ഉടയ്ക്കൽ സൃഷ്ടിച്ച ശൂന്യത നികത്താൻ പിന്നീടുള്ളവർക്കു കഴിഞ്ഞുവോ? നല്ല കമ്മ്യൂണിസ്റ്റുകാർക്ക് ''ഇല്ല'' എന്നേ നെഞ്ചിൽ കൈവച്ചു പറയാനാവൂ. സൃഷ്ടിരാഹിത്യത്തിന്റെ ഈ അഭിശപ്തവേള ഇന്നാട്ടുകാരനു സമ്മാനിച്ചത് ആത്മീയവന്ധ്യതയും കർമ്മജഡതയുമാണ്. അതൊരു വശം.

## മറന്നു പോയ ദൗത്യം

സാമൂഹ്യ പരിഷ്കരണങ്ങളുടെ മുഖ്യശത്രു, ഇവിടെ ജാതിമേധാവിത്വമായിരുന്നു. അതു തന്നെയായിരുന്നു രാജാധികാരത്തിന്റെയും സാമ്രാജ്യവാഴ്ചയുടെയും അടിക്കല്ലും. ആദ്യകാല ദേശീയനേതൃത്വം ജാതി വിരുദ്ധ സമരത്തിലൂടെ സാമൂഹ്യ പരിഷ്കർത്താക്കളായി രംഗപ്രവേശം ചെയ്തതുകൊണ്ടാണ് പിന്നീടവർക്ക് രാഷ്ട്രീയ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള സമരങ്ങൾ നയിക്കാനായത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഒടുവിലും ഇരുപതിന്റെ തുടക്കത്തിലും ദേശീയ പ്രസ്ഥാനത്തിന്റെ അമരത്ത് സവർണ്ണ മേധാവിത്വം സ്ഥാപിക്കപ്പെട്ടതോടെ, സാമൂഹ്യ പരിഷ്കരണങ്ങളെ ഇടിച്ചുതാഴ്ത്തി രാഷ്ട്രീയ പരിഷ്കരണങ്ങൾക്ക് മുൻതൂക്കം നൽകി. ഈ ഘട്ടത്തിൽ സാമൂഹ്യ പരിഷ്കരണം സ്വന്തം സമുദായങ്ങളിൽ പൂർത്തിയാക്കാതിരുന്ന പിന്നോക്കജാതി നേതൃത്വങ്ങൾ രാഷ്ട്രീയ പരിഷ്കാരങ്ങളിലേക്ക് വരാതെ സാമൂഹ്യ പരിഷ്കരണം തുടർന്നുകൊണ്ടുപോകാനാണ് ശ്രമിച്ചത്. ഈ നിർണ്ണായക പ്രാധാന്യമുള്ള ഒരു ടേണിംഗ് പോയിൻറാണ്—പുരോഗമന പ്രസ്ഥാനങ്ങളെ സംബന്ധിച്ചിടത്തോളം.

ഈ നിർണ്ണായകഘട്ടം മുതൽ വ്യക്തമായും രണ്ടു വഴിക്ക് ഇന്ത്യയിലെ പരിഷ്കരണ പ്രവർത്തനങ്ങൾ വേർപിരിഞ്ഞു—സാമൂഹ്യവും രാഷ്ട്രീയവുമായി—പിന്നോക്കജാതി നേതൃത്വം സാമൂഹ്യ പരിഷ്കരണവും പുരോഗമന പ്രസ്ഥാനങ്ങൾ രാഷ്ട്രീയവത്കരണവും ഏറ്റെടുത്തു. പരസ്പരപൂരകമാവേണ്ട ഈ രണ്ടു മാർഗ്ഗങ്ങൾ അങ്ങനെ പരസ്പരം വേറിട്ടുപോയി. ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനു സംഭവിച്ച ഏറ്റവും വലിയ പ്രായോഗിക വീഴ്ചയാണിത്. തികച്ചും പാശ്ചാത്യമായ ഒരു പ്രത്യയശാസ്ത്രം ഏറ്റെടുത്ത അവർക്ക് ഈ മണ്ണിന്റേതാക്കി അതിനെ മാറ്റാനും ആ വഴി തനതു മാർക്സിസം പടുക്കാനും ഉപയുക്തമായ ഏറ്റവും ശക്തമായ മാർഗ്ഗമായിരുന്നു ജാതീയമായ പരിഷ്കരണം. ആ മാർഗ്ഗമാണവർ നഷ്ടപ്പെടുത്തിയത്. സാമൂഹ്യ പരിഷ്കരണത്തോടൊപ്പം രാഷ്ട്രീയാധികാരം കരഗതമാക്കിയാലേ ജാതീയചിന്ത അവസാനിപ്പിച്ച് വർഗ്ഗത്തിന്റെ കൂട്ടായ്മ പടുക്കാനാവൂ എന്ന സിദ്ധാന്തം മാർക്സ് കുറിച്ചുവച്ചിട്ടും ഇവിടെ നടപ്പാക്കാൻ മാർക്സിസ്റ്റുകാർക്ക് കഴിഞ്ഞില്ല. അവർക്ക് കഴിയാതെപോയതാണ് വി.പി. സിംഗ് എന്ന കോൺഗ്രസ്സുകാരൻ 1990-ൽ നടപ്പാക്കാൻ ഒരുമ്പെട്ടിറങ്ങിയതും ഗത്യന്തരമില്ലാതെ സിംഗിന് പിന്തുണ പാടാൻ ഇടതുപക്ഷം ഇവിടെ നിർബന്ധിതരായതും.

രാഷ്ട്രീയത്തിന് മുൻതൂക്കം കൊടുത്തതോടെ ഇടതുപക്ഷം നടത്തിയ സാമൂഹ്യ പരിഷ്കരണങ്ങൾ എത്രമാത്രം നിസ്സാരമായിപ്പോയി എന്നറിയാൻ ഒരുദാഹരണം പറയാം.

സാമൂഹ്യ പരിഷ്കരണങ്ങൾക്കായുള്ള പ്രക്ഷോഭം ചില പരിഷ്കാരങ്ങൾ നടപ്പാക്കാൻ രാജാക്കൻമാരെയും ബ്രിട്ടീഷ് ഗവൺമെന്റിനെയും നിർബന്ധിതരാക്കിയിരുന്നു. മാറു മറയ്ക്കാനും വിദ്യാഭ്യാസം നടത്താനും ക്ഷേത്രത്തിൽ കടക്കാനുമുള്ള നിയമാനുമതി അവർ നൽകിയത് അതുകൊണ്ടാണ്. ഈ അവകാശങ്ങൾ നാളിതുവരെ ലഘൂകരിക്കപ്പെട്ടില്ലെന്നു മാത്രമല്ല, വികസിച്ചുകൊണ്ടിരിക്കുകയുമാണ്. അതേസമയം, കമ്മ്യൂണിസ്റ്റ് നേതൃത്വം പിന്നോക്കക്കാർക്ക് നേടിക്കൊടുത്ത അംഗീകാരങ്ങളുടെ സ്ഥിതി നോക്കുക.

വേതനക്കൂടുതലും ജോലിസമയം കുറച്ചതുമായ അധികാരങ്ങൾ പ്രയോഗതലത്തിൽ നഷ്ടപ്പെട്ടുകഴിഞ്ഞില്ലേ? കുടികിടപ്പവകാശം പോലും ലഘൂകരിക്കപ്പെട്ടില്ലേ? ഈ അവകാശങ്ങളുടെ പ്രസക്തി കുറച്ചു കാണുകയില്ലിവിടെ. ഇന്നാട്ടിലെ അധഃകൃതന് ഓച്ഛാനിച്ചു നിൽക്കേണ്ടാത്ത സ്ഥിതി സൃഷ്ടിച്ചുകൊടുത്തതിൽ ഇടതുപക്ഷങ്ങളുടെ പങ്കു വിസ്മരിച്ചിട്ടില്ല. എന്നാൽ തികച്ചും രാഷ്ട്രീയ പരിഷ്കാരങ്ങളുടെ തലത്തിലേക്ക് ഇടതുപക്ഷം ഒതുങ്ങുകയും സാമൂഹ്യ പരിഷ്കരണം പാർട്ടി അവഗണിക്കുകയും ചെയ്തതോടെ, അവരുയർത്തിക്കൊണ്ടുവന്ന രാഷ്ട്രീയ പരിഷ്കരണങ്ങൾക്കു പോലും കരുത്തു നഷ്ടപ്പെട്ടുവെന്നാണ് വിവക്ഷ.

ഈ കരുത്തില്ലായ്മയുടെ ഫലമാണ് പിന്നോക്ക വിഭാഗങ്ങൾ ഇന്നും ബലത്തിനായി സ്വന്തം സാമൂഹ്യ നേതൃത്വങ്ങളെ, തെളിച്ചു പറഞ്ഞാൽ ജാതിമേധാവികളെ ആശ്രയിക്കുന്നത്. തിരഞ്ഞെടുപ്പുകളിൽ ഇടതുപക്ഷം പിന്തള്ളപ്പെടുന്നത്.

പിന്നോക്ക ജാതിനേതാക്കൻമാർ സാമൂഹ്യപരിഷ്കർത്താക്കൾ മാത്രമായിരുന്നില്ല. മറിച്ച്, അവർ രാഷ്ട്രീയാധികാരത്തിൽ ജനസംഖ്യാനുപാത പ്രാതിനിധ്യത്തിനു വേണ്ടി വാദിച്ചവർ കൂടിയായിരുന്നു. പിന്നോക്ക ജാതികളുടെ രാഷ്ട്രീയാധികാര നിഷേധമാണ് ജാതിവ്യവസ്ഥ തുടരാൻ കാരണം. അതുകൊണ്ടാണ് അധഃസ്ഥിതർക്കു രാഷ്ട്രീയാധികാരം വേണമെന്ന് ഡോ: അംബേദ്കർ വാദിച്ചത്. ഹിന്ദു സമുദായത്തിനുള്ളിൽ സാമൂഹ്യമായി വേർതിരിക്കപ്പെട്ടതോടെ രാഷ്ട്രീയമായ വേർതിരിയലിനു വേണ്ടിയുള്ള തന്റെ സുവിദിതവാദം രണ്ടാം വട്ടമേശസമ്മേളനത്തിൽ ആ മനുഷ്യൻ അവതരിപ്പിച്ചതും ബ്രിട്ടീഷുകാരെക്കൊണ്ട് അംഗീകരിച്ചതും.

എന്നാൽ ഗാന്ധിജി ഇതിനെതിരെ യർവാദാ ജയിലിൽ സത്യാഗ്രഹം നടത്തി. ഗാന്ധിജിയുടെ മഹാത്മാ പ്രഭയിലാണ്ടുപോയ കോൺഗ്രസുകാർ അംബേദ്കറുടെ പ്രത്യേക

---

## അറിയിപ്പ്

നൂറുദിവസത്തിനകം പത്രക്കടലാസ് ഉൾപ്പെടെയുള്ള അവശ്യസാധനങ്ങളുടെ വില 1990 ജൂണിലേതിനു തുല്യമാക്കുമെന്ന വാഗ്ദാനം ഉൾക്കൊള്ളുന്ന പ്രകടന പത്രികയുമായി ജനവിധി തേടി അധികാരത്തിൽ വന്ന ഗവൺമെന്റാണ് നമ്മെ ഭരിക്കുന്നത്. ആഴ്ചകളേ ആയുള്ളൂ ആ ഭരണം തുടങ്ങിയിട്ട്. ഇതിനിടയിൽ പത്രക്കടലാസിന്റെ വില ടണ്ണിന് നാലായിരത്തോളം രൂപ മുൻകാല പ്രാബല്യത്തോടെ വർദ്ധിച്ചുകഴിഞ്ഞു. പത്ര വ്യവസായത്തിനാവശ്യമായ ഫിലിം, അലൂമിനിയം പ്ളേറ്റ്, ബ്രോമൈഡ്, ഫോട്ടോ ടൈപ് സെറ്ററുകളുടെ സ്പെയർ പാർട്ടുകൾ, ലേസർ പ്രിൻറർ എന്നിവയുടെ വില ക്രമാതീതമായി വർദ്ധിച്ചു എന്നു മാത്രമല്ല, ഓപ്പൺ ജനറൽ ലൈസൻസിൽ ഇവ ഇറക്കുമതി ചെയ്യാനുള്ള സൗകര്യം എടുത്തു കളയുകയും ചെയ്തിരിക്കുന്നു. ഇനിമേൽ ഇന്ത്യയിലെ കയററുമതിക്കാർക്കു ലഭിക്കുന്ന കയററുമതിയുടെ 30 ശതമാനം ഇറക്കുമതിക്കു നല്കുന്ന ലൈസൻസ് അവരിൽനിന്നു സമ്പാദിച്ചുവേണം ഇവയൊക്കെ വരുത്താൻ. രൂപയുടെ മൂല്യം കുറച്ചതുകൊണ്ടു മാത്രം ഇറക്കുമതിസാധനങ്ങളുടെ വില കുത്തനെ 21 ശതമാനം വർദ്ധിച്ചിരിക്കുന്നു. ആ വർദ്ധനവിന്റെ അടിസ്ഥാനത്തിൽ വില കണക്കാക്കിവേണം ഇറക്കുമതിക്കുള്ള ഡ്യൂട്ടി നല്കേണ്ടത്. ഇതിനുംപുറമേ കയററുമതിക്കാരിൽനിന്നും ഈ ലൈസൻസ് ലഭിക്കണമെങ്കിൽ 50 ശതമാനത്തിലധികം അതിനു പ്രീമിയം നല്കുകയും വേണം.

ദൂരദർശനും ആകാശവാണിയും വൻകിട പ്രസിദ്ധീകരണങ്ങളും പരസ്യങ്ങൾ പങ്കുവയ്ക്കാൻ തുടങ്ങിയതോടെ ആ ഇനത്തിൽനിന്ന് കലാകൗമുദിപോലുള്ള പ്രസിദ്ധീകരണങ്ങൾക്കു ലഭിച്ചുവന്ന പരസ്യവരുമാനം തുലോം തുച്ഛമായിരിക്കുന്നു. ഈ സാഹചര്യത്തിൽ ഒരുകോപ്പിക്ക് ഒന്നര രൂപ അധികവരുമാനമുണ്ടാകത്തക്കവണ്ണം കലാകൗമുദിയുടെ പേജുകൾ കുറയ്ക്കുകയോ, വില കൂട്ടുകയോ ചെയ്താൽ മാത്രമേ മുന്നോട്ടു പോകാനാവൂ. ഇത്രയും വലിയ ഒരു വർദ്ധനവ് വരിക്കാർക്ക് ഒററയടിക്കു താങ്ങാൻ കഴിയുകയില്ലെന്നു ഞങ്ങൾക്കറിയാം; വിശേഷിച്ചും കലാകൗമുദിയുടെ വരിക്കാരിൽ ബഹുഭൂരിപക്ഷവും ഇടത്തരക്കാരായതിനാൽ.

കലാകൗമുദിയുടെ വില കോപ്പി ഒന്നിന് തല്ക്കാലം 50 പൈസ മാത്രമേ വർദ്ധിപ്പിക്കുന്നുള്ളൂ. 830-ാം ലക്കം മുതൽ ഈ വിലവർദ്ധനവ് പ്രാബല്യത്തിൽ വരും. കലാകൗമുദിയെ സ്നേഹിക്കുന്നവർ എപ്പോഴും ഞങ്ങളോടൊപ്പമുണ്ടാകുമെന്ന് വിശ്വസിക്കുന്നു.

തിരുവനന്തപുരം
12-8-1991

മാനേജിംഗ് ഡയറക്ടർ

നിയോജക മണ്ഡല വാദം പിൻവലിച്ചതുകൊണ്ട് പൂനാ കരാറുണ്ടാക്കി. ഇന്ത്യൻ രാഷ്ട്രീയത്തിലെ ഈ ഹീനമായ സവർണ്ണമാനിപ്പുലേഷനെ ജനസമക്ഷം മറ നീക്കിക്കാണിക്കുന്നതിനു പകരം, ഇന്ത്യൻ കമ്മ്യൂണിസ്റ്റുകളും ഗാന്ധിപ്രഭയിൽ മുങ്ങിപ്പോവുകയാണുണ്ടായത്.

ലാഭനഷ്ടങ്ങൾ സംബന്ധിച്ചുള്ള ഒരു കണക്കുകൂട്ടൽ മാത്രമായിരുന്നു പൂനാ കരാറെന്നും അത് ജാതി രാഷ്ട്രീയത്തിന്റെ സ്ഥാപനവൽക്കരണമാണെന്നുമാണ് ഇ.എം.എസ്. എഴുതിവച്ചത്. (ഇന്ത്യൻ സ്വാതന്ത്ര്യ സമരചരിത്രം). സാമൂഹ്യ പരിഷ്കരണമാണ് കാതലമായ രാഷ്ട്രീയ പരിഷ്കരണത്തിലേക്ക് നയിക്കുക എന്ന ശ്രീനാരായണഗുരു ഉൾപ്പെടെയുള്ള പഴയകാല ദേശസാരഥികളുടെചിന്തയും ഇ.എം.എസിന് ഉൾക്കൊള്ളാനാകാത്തതിന്റെ കാരണം ഇത്തരം മുടന്തൻ ന്യായങ്ങളല്ലേ?

അടിയായ്മയുടെ കാലഘട്ടത്തിൽ അടിയാൻ നഗരസഭാംഗമായി ഉയർന്നു എന്ന് മാനിഫെസ്റ്റോയിൽ മാർക്സ് പറഞ്ഞിട്ടുണ്ട്. ഈ രാഷ്ട്രീയാധികാരമാണ് അടിമത്ത വ്യവസ്ഥയുടെ അന്ത്യം കുറിച്ചത്. ഈ സ്ഥിതിയാണോ ഇന്ത്യൻ രാഷ്ട്രീയത്തിൽ?

ഇന്നത്തെ ഇടതുപക്ഷ പ്രസ്ഥാനങ്ങൾക്കുള്ള മുഖ്യവൈകല്യം അവർ സ്വന്തം പ്രസ്ഥാനത്തെ അറിയേണ്ട രീതിയിലല്ല അറിഞ്ഞിരിക്കുന്നതെന്നാണ്. ആദ്യകാല കമ്മ്യൂണിസ്റ്റുകാർക്കും ദേശീയ പ്രസ്ഥാനത്തിനും തങ്ങളുടെ ശത്രുവാരെന്നും എതിർക്കേണ്ടത് ആരെയാണെന്നും വ്യക്തമായ ധാരണയുണ്ടായിരുന്നു. ഈ ക്ളാരിറ്റിയാണ് അവരുടെ ശക്തിയുടെയും സന്ധിയില്ലാസമരങ്ങളുടെയും ആരൂഢവും. ഇതേ പശ്ചാത്തലത്തിലാണ് ഈഴവശിവനും സ്വദേശിച്ചർക്കയും, ഉപ്പുസത്യാഗ്രഹവും, സാമൂഹസദ്യയും പ്രതീകാത്മക പ്രകടനങ്ങളെന്നതിലുപരി, വിപ്ളവാത്മക പ്രവൃത്തികളാവുന്നത്.

ഏതെങ്കിലുമൊരു വർഗം സാമ്പത്തിക വ്യവസ്ഥിതിയുടെ രൂക്ഷതകൾമൂലം ഉണരുമെന്നും വ്യവസ്ഥിതിക്ക് എതിരെ സംഘടിച്ചു കലാപമുയർത്തുമെന്നും സ്വയം വിമോചിതരാവുമെന്നുമുള്ള മാർക്സിസ്റ്റ് വിശ്വാസം കാലഹരണപ്പെട്ടിരിക്കുന്നു. അതിവിപുലവും ശാസ്ത്രീയവുമായി ചൂഷണ വ്യവസ്ഥയുള്ള ഇക്കാലത്ത് ഒന്നോ രണ്ടോ പത്തോ വ്യക്തികളുടെ ധർമ്മബോധത്തെയും ലളിതജീവിതത്തെയും ആധാരമാക്കി (വ്യക്താധിഷ്ഠിതമായ) ഈ ചൂഷണവ്യവസ്ഥക്കെതിരെ ധർമ്മയുദ്ധം നടത്താമെന്ന ഗാന്ധിയൻ പോഴത്തവും മൂഢസ്വർഗമാണെന്ന് പുതിയ ചരിത്രം തെളിയിക്കുന്നു.

ഇവിടെയാണ് കാതലായ ഒരു ചോടുമാറ്റത്തിന്റെ അനിവാര്യത ഉദയം ചെയ്യുന്നത്. അടിസ്ഥാന തത്വങ്ങളിൽ വെള്ളം ചേർക്കാതെ തത്വത്തിന്റെ അന്തസത്തയെക്കുറിച്ച് തിരിച്ചറിവുണ്ടാവുകയും അതിന്റെ പ്രയോഗം ക്രിയാത്മകവും ഈ മണ്ണിനും കാലഘട്ടത്തിനും അനുസൃതമാക്കിയെടുക്കുകയാണ് വേണ്ടത്. തികച്ചും മാനസികവും സമീപനപരവുമായ ഒരു ചുവടുമാറ്റം.

## ആത്മീയവന്ധ്യത

ഇന്ത്യയിലെ മാർക്സിസ്റ്റുചിന്തകർക്കും പ്രത്യയശാസ്ത്ര വിശാരദർക്കും പറ്റിയ ഏറ്റവും വലിയ തെറ്റ്, അവർ ഇന്ത്യൻ യാഥാർത്ഥ്യങ്ങളിലധിഷ്ഠിതമായല്ല സ്വന്തം പ്രത്യയശാസ്ത്രവും തദനുഗതമായ പ്രവർത്തനങ്ങളും രൂപപ്പെടുത്തിയത് എന്നതാണ്. ഈ മണ്ണിന്റെ സാംസ്കാരിക ചലനങ്ങളെയും തനതു പശ്ചാത്തലങ്ങളെയും അവർ വേണ്ടവിധം ഗൗനിച്ചില്ല. തികച്ചും പാശ്ചാത്യപരമായ ഒരു കൾച്ചറൽ ഇഡിയമാണ് അവരും അറിഞ്ഞോ അറിയാതയോ ആധാരമാക്കിയത്. ഈ ആരൂഢം അവരുടെ ചിന്തയ്ക്കും ചെയ്തിക്കും ഒരു ഉപരിവർഗ (elitist) പ്രകൃതം സ്വയമേ സമ്മാനിച്ചില്ലേ?

ഇവിടെ പ്രായോഗിക മാർക്സിസം നിർവ്വചിക്കപ്പെട്ടത് സാമ്പത്തികാടിസ്ഥാനത്തിൽ മാത്രമായിരുന്നല്ലോ. ഇന്നാട്ടുകാരന് രുചിക്കുകയും ദഹിക്കുകയും ചെയ്യുന്നൊരു പ്രവർത്തന വ്യാകരണത്താൽ അവന്റെ ആത്മീയവും സാംസ്കാരികവുമായ ജീവിതത്തെ ലക്ഷ്യമാക്കേണ്ട മാർക്സിസം കേവലമായ സാമ്പത്തിക ലക്ഷ്യങ്ങൾക്കാണ് ഉന്നമിട്ടതും ഉദ്യമിച്ചതും.

അതുകൊണ്ടുതന്നെ, ഒരു തനത് സാംസ്കാരിക ഇതോസ് നമ്മുടെയിടയിലെ മാർക്സിസത്തിന് അന്യമായി. ഇന്ത്യൻ മാർക്സിസം ഇന്നും ഏറക്കുറെ ഒരു മദ്ധ്യവർഗ്ഗ എലീറ്റിസ്റ്റ് പ്രത്യയശാസ്ത്രമായി ചുരുങ്ങിനിൽക്കുന്നു. ജീവിതവേനലിൽ വാടിക്കരിയുന്ന കർഷകരും തൊഴിലാളികളും ഉൾപ്പെടുന്ന സാമ്പത്തിക സാമ്പത്തിക പിന്നോക്കാവസ്ഥയിൽപ്പെടുന്ന ജനത, തികച്ചും സാമ്പത്തികമായ പ്രലോഭനങ്ങളാൽ ഇന്നും ഈ അപക്വമാർക്സിസത്തിലേക്ക് ആകർഷിക്കപ്പെടുന്നു. അതുമൂലം ഒരു ആത്മീയ സംസ്കാരം ഇന്നും ഈ ജനവിഭാഗങ്ങൾക്ക് അന്യമാണ്.

അതേസമയം, ഇപ്പറഞ്ഞ രണ്ടും മൂന്നും ഘടകങ്ങൾ അവർക്ക് അനുപേക്ഷണീയമാണുതാനും. തങ്ങൾ ചോരയും നീരുമേകുന്ന പ്രത്യയശാസ്ത്രത്തിന്റെ പ്രയോക്താക്കൾക്ക് അതു രണ്ടും ഏകമാവാത്തതുകൊണ്ട് നിസ്സഹായരായ ഈ ജനവിഭാഗം മൗലികവാദത്തിന്റെയും പ്രതിവിപ്ളവ പ്രസ്ഥാനങ്ങളുടെയും പിടിയിൽ വീണുപോകുമെങ്കിൽ അതിശയമെന്ത്? സാമ്പത്തിക ഘടകം പോലെതന്നെ തുല്യ അളവിൽ ശക്തിമത്താണ് ആത്മീയ ചോദനകളും. സാമ്പത്തികമായി മാർക്സിസ്റ്റുകാർക്കൊപ്പമാണെങ്കിലും മതപരമായി അവരിന്നും യാഥാസ്ഥിതിക ഘടകങ്ങളുടെ സ്വാധീന വലയത്തിലാണ്. വീക്ഷണപരമായ ഈ ആന്തരിക വൈരുദ്ധ്യം തിരുത്താൻ ജനങ്ങൾക്കോ തിരുത്തിക്കാൻ മാർക്സിസ്റ്റുകൾക്കോ കഴിയുന്നില്ല. ഭൂരിപക്ഷങ്ങളുടെ അന്തര്യാമിയായ ഈ ഏത്തിക്കൽ വൈരുദ്ധ്യമാണ് യഥാർത്ഥത്തിൽ ഇന്ത്യയിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന് കൊല്ലമിത്രയായിട്ടും ശാശ്വതമായൊരു പേരുണ്ടാക്കാൻ കഴിയാത്തതിന്റെ മൂലകാരണം. കേരളത്തിൽ എത്ര നല്ല ഭരണം കാഴ്ചവച്ചാലും അടുത്തനാൾ അവർ നിലത്തിറക്കപ്പെടുന്നതിന്റെ കാരണം. ജമാ അത്ത് ഇസ്ലാമിയും ആർ.എസ്.എസ്സും പോലുള്ള യാഥാസ്ഥിതിക മതസംഘടനകൾക്ക് തൊഴിലാളിവർഗ്ഗത്തെ അടർത്തി സ്വന്തം കൊടിക്കീഴിൽ കൊണ്ടുവരാനാകുന്നതും മറ്റൊന്നുകൊണ്ടല്ല. ഇടതുപക്ഷത്തിനേൽക്കുന്ന പരാജയത്തിന്റെ മർമ്മവും ഇതുതന്നെയല്ലേ?

ഈ സാഹചര്യത്തിൽ സാമ്പത്തിക, ആത്മീയ, സാംസ്കാരിക മണ്ഡലങ്ങളെ സമന്വയിപ്പിച്ചുകൊണ്ട് ഈ മണ്ണിൽ അമർത്തിച്ചവിട്ടിയുള്ളൊരു രാഷ്ട്രീയ സമീപനമായിരുന്നു പുരോഗമന വാദികൾ അവലംബിക്കേണ്ടിയിരുന്നത്. പ്രത്യയശാസ്ത്രം കടംകൊള്ളാം, പക്ഷേ അതിന്റെ പ്രയോഗശാസ്ത്രം തനതുതന്നെയാവണം. എത്രമാത്രം ചാരുതയുണ്ടെങ്കിലും പാശ്ചാത്യ മാർക്സിസത്തിന് ഈ മണ്ണിൽ അന്യതാഭാവം തന്നെയാണുള്ളത്. മതത്തെ കറുപ്പായി ചിത്രീകരിക്കേണ്ടുന്നത് പള്ളിക്കോയ്മയും തദനുസൃതമായ അപചയങ്ങളും സംഭവിച്ച പാശ്ചാത്യമണ്ണിൽ ഒരനിവാര്യതയായിരുന്നു. എന്നാൽ മെറ്റഫിസിക്കൽ ചുവയുള്ള ഇന്ത്യൻ മണ്ണിൽ ഈ കറുപ്പുപ്രയോഗം കൂടുതൽ അസന്ദിഗ്ദ്ധത ക്ഷണിച്ചുവരുത്തുകയേയുള്ളൂ. ഇന്ത്യയിലും പാശ്ചാത്യലോകത്തും മതത്തിന് തികച്ചും വ്യത്യസ്തമായ പശ്ചാത്തലവും പ്രകൃതവുമാണുള്ളത്. ഇന്ത്യയിൽ മതം ഒരു ഇരുതലവാളാണ്. ശക്തമായ ഒരായുധമാണത്. ക്രിയാത്മകമോ നൃശംസകമോ ആയ കർമ്മങ്ങൾക്കതുപയോഗപ്പെടുത്താം. പ്രയോഗിക്കുന്നവന്റെ മനോഭാവവും ചാതുരിയും പോലിരിക്കും. ശ്രീനാരായണഗുരു ഹിന്ദുമതത്തെ സാമൂഹികമാറ്റത്തിന്റെ ശക്തിവേലായി എന്തു നൈപുണ്യത്തോടെ ഉപയോഗിച്ചുവെന്നത് ഇന്നാട്ടിലെ മാർക്സിസ്റ്റുകൾ പഠിക്കേണ്ട ആദ്യപാഠമാണ്. മതത്തെ കറുപ്പായോ അമൃതായോ മാറ്റാമെന്നതാണ് ഇന്ത്യൻ പാഠം. മാത്രമല്ല മതം കറുപ്പാവുന്നത് എപ്പോഴാണെന്ന് മാർക്സ് തന്നെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. "Only when it becomes the sigh of the oppressed, the heart of a heartless world and the spirit of a spiritless situation" അടിയാളന്റെ നെടുവീർപ്പും ഹൃദയശൂന്യമായ ലോകത്തിന്റെ ഹൃദയവും, ആത്മച്യുതിയാർന്ന ചുറ്റുവട്ടത്തിന്റെ ആത്മാവുമായിട്ടുണ്ടോ ഇന്ത്യയിൽ മതം?

ഇവിടെ മതം എല്ലായ്പ്പോഴും അടിയാളന്റെ നെടുവീർപ്പായിട്ടില്ലെന്നതാണ് വാസ്തവം. നേരെമറിച്ച് അവന്റെ കയ്യിൽ അത് മൂർച്ചയേറിയ ആയുധമായിട്ടുണ്ടു പലപ്പോഴും. ചൂഷിതന്റെ വിപ്ളവവീര്യം കെടുത്തുന്ന കറുപ്പായിട്ടല്ലാതെ ഒരസ്ത്രത്വം കൂടി ഇന്ത്യൻ മതങ്ങൾക്കുണ്ട്. സാമൂഹിക സ്റ്റാറ്റസ്കോ തെറ്റിക്കാനുതകുന്ന ശക്തമായ പിന്നുന്തായിട്ടുണ്ട് ഇവിടെ മതങ്ങൾ. ബുദ്ധമതവും ക്രിസ്തുമതവും ഇസ്ലാമും ഇന്ത്യയിലെ സാമൂഹികസ്ഥിതിത്വം ഉടച്ചുവാർക്കാനുമുള്ള അനിഷേധ്യശക്തികളായിരുന്നിട്ടുണ്ടെന്ന് ചട്ടക്കൂട്ടിലൊതുങ്ങാത്ത ചരിത്രബോധമുള്ളവർക്കു സമ്മതിക്കേണ്ടിവരും. പുതിയ വിപ്ളവാത്മക സാമൂഹികക്രമങ്ങൾ സൃഷ്ടിക്കാൻ ഈ മതങ്ങളൊക്കെ ഇന്ത്യക്കാരെ സഹായിച്ചിട്ടുണ്ട്. എന്തിന് ജൂതമതം പോലും യഥാർത്ഥത്തിൽ, ഫറോവനെതിരെ മോശ നയിച്ച വിപ്ളവമായിരുന്നില്ലേ?

എന്നാൽ ഒരുകാലത്ത് ഇന്ത്യൻ സാമൂഹിക മാറ്റങ്ങളുടെ കാറ്റലിസ്റ്റുകളായി പ്രവർത്തിച്ച ഇതേ മതങ്ങൾ പിന്നീട് സ്റ്റാറ്റസ്കോയുടെ ഭാഗമാവുകയും ആ നിലയ്ക്ക് മാറ്റത്തിനു സ്വയം വിലങ്ങുതടിയാവുകയും ചെയ്തുവെന്നത് സത്യം. എന്നാൽ തികച്ചും രാഷ്ട്രീയമായ മഹദ്വിപ്ളവങ്ങൾ പലതും ഇതേമട്ടിൽ പിന്നീടുവന്ന സ്റ്റാറ്റസ്കോയുടെ ഭാഗമായി മാറിയതല്ലേ നമ്മുടെ ചരിത്രം? മാർക്സ് ശങ്കിച്ച പ്രോലിറ്റേറിയറ്റിന്റെ ഡിക്റ്റേറ്റർഷിപ്പുപോലുമാകാതെ ഓരോരോ വൈതാളികരുടെയും സിദ്ധാന്തവൈദ്യന്മാരുടെയും സർവ്വാധിപത്യമായി പരിണമിച്ചില്ലേ കിഴക്കൻ യൂറോപ്പിലെ 'വസന്തങ്ങൾ'?

അതിലൊന്നും അത്ഭുതപ്പെടാനില്ല. സമഗ്രവ്യക്തിത്വമുള്ള അമരക്കാരില്ലാതാവുകയും നിരന്തരമായ ജാഗ്രതയില്ലാതാവുകയും വിപ്ളവം മറ്റൊരു വ്യവസ്ഥിതിയായി മാറാനിട നൽകുകയും ചെയ്താൽ ഈ ച്യുതി സംഭവിക്കും. അമ്മ ചൊന്നതു കേൾക്കാഞ്ഞാലുണ്ടാകുന്ന ദുരന്തങ്ങൾ. യാഥാർത്ഥ വിപ്ളവം ഒരനവരത പ്രക്രിയാണ്. അങ്ങനെയൊന്ന് മനുഷ്യചരിത്രത്തിലുണ്ടായിട്ടുണ്ടോ?

മതത്തെ സാമൂഹിക-രാഷ്ട്രീയ പശ്ചാത്തലത്തിൽ മാത്രം വിശകലനം ചെയ്യുന്നത് സത്യത്തിൽ ശുദ്ധാബദ്ധമാണ്. അതിന്റെ ഫിലോസഫിക്കൽ സെൻസില്ലാതെ മതം ചർച്ച ചെയ്യപ്പെടരുത്. മാർക്സ് കാപ്പിറ്റലിൽ ചൂണ്ടിക്കാണിച്ചതുപോലെ "മതത്തിന്റെ ഭൗതികാടിസ്ഥാനത്തെ കണക്കിലെടുക്കാതെയുള്ള ഏതൊരു ചരിത്രവും സൂക്ഷ്മമല്ല. വാസ്തവത്തിൽ മതത്തിന്റെ മായിക സങ്കൽപ്പങ്ങളുടെയും സൃഷ്ടികളുടെയും വിശകലനം വഴി അവയ്ക്കു പിന്നിലെ ഭൗതികതലം തിരിച്ചറിയാൻ അത്രപ്രയാസമില്ല. നേരെമറിച്ച് ജീവിതത്തിലെ യഥാർത്ഥ ബന്ധങ്ങളുടെ അടിസ്ഥാനത്തിൽ മതാത്മക സങ്കൽപ്പങ്ങളെ അപഗ്രഥിച്ചു മനസ്സിലാക്കുന്നത് ഏറെ ദുഷ്കരമാണ്. ഈ രണ്ടാംവഴിയാണ് യഥാർത്ഥത്തിൽ ഭൗതികപരവും ശാസ്ത്രീയവുമായ ഏകമാർഗം.

എന്നാൽ ആശ്ചര്യകരമെന്നു തോന്നാം, ഒരു മാർക്സിസ്റ്റും ഈ രീതി അവലംബിക്കുന്നില്ല. യഥാർത്ഥ ജീവിത ബന്ധങ്ങളിലും സവിശേഷതകളിലും നിന്ന് തദനുസൃതമായ മതരൂപം കണ്ടുപിടിക്കാൻ അവർ ശ്രമിക്കുന്നില്ല. മതത്തെ, അതിന്റെ സ്ഥൂലമായ സാമൂഹിക പശ്ചാത്തലത്തിൽ വേണം കാണാനും അപഗ്രഥിക്കാനും".

ശരിക്കുപറഞ്ഞാൽ സാമൂഹികം മാത്രമല്ല, അതിന്റെ തത്വചിന്താപരമായ പശ്ചത്തലം കൂടി കണക്കിലെടുത്തേ മതത്തെ അപഗ്രഥിക്കാവൂ. കാരണം മതം കറുപ്പോ വിപ്ളവായുധമോ ആയി മാറുന്നത് രണ്ടു സാഹചര്യങ്ങളെ ആശ്രയിച്ചാണ്. ഒന്ന് തികച്ചും കോൺക്രീറ്റായ സോഷ്യോ-പൊളിറ്റിക്കൽ ചുറ്റുപാടുകൾ. രണ്ട് ആരുമായാണോ മതം സഖ്യം ചേരുന്നത് (വിപ്ളവകരമായോ അതോ വ്യവസ്ഥിതിയുമായോ) തത്വചിന്താപരമായ അർത്ഥത്തിൽ മതം, തികച്ചും വ്യത്യസ്ഥമായൊരു സംഗതിയാണ്. അവിടെ അതിന് വൈയക്തികമായ ആത്മീയതയുടെ തലമാണുള്ളത്. പ്രപഞ്ചികതയുമായി വ്യക്തിത്വത്തിനുള്ള ബന്ധവും ആ ബന്ധപ്പെടൽ വഴി ഒരുവനെങ്ങനെ ആത്മീയചൈതന്യം കവരുന്നുവെന്നതും മറ്റും. കാര്യകാരണ ചിന്തയ്ക്കും ശാസ്ത്രത്തിനും പ്രപഞ്ചത്തെ കുറിച്ച് അറിവുകൾ എത്രവേണമെങ്കിലും പകർന്നു തരാനാവും. എന്നാൽ പ്രപഞ്ചവുമായി വ്യക്തിയെ ബന്ധിപ്പിക്കാൻ അവയ്ക്കാവില്ല. നാസ്തികയും ആസക്തികതയും ഒരു പോലെ തത്വചിന്താപരമായ നിലപാടുകൾ തന്നെ. ഇന്നും നിലപാടുകളുടെയും ബൗദ്ധിക പൈതൃകത്തിന്റെയും അടിസ്ഥാനത്തിലാണല്ലോ ഒരാൾ ചിലതു കൊള്ളുകയും ചിലത് തള്ളുകയും ചെയ്യാറ്!.

ഈശ്വരവിശ്വാസി, സദാ ഭൗതികയാഥാർത്ഥ്യങ്ങളെ തള്ളിക്കളയുമെന്നത് അബദ്ധം. അതേപോലെ നിരീശ്വരവാദി ജീവിതത്തിന്റെ ആത്മീയ യഥാർത്ഥ്യങ്ങളെ എല്ലായ്പ്പോഴും തള്ളുമെന്നതും തെറ്റ്. എന്നിരുന്നാലും ഇവർ രണ്ടും തമ്മിൽ വ്യക്തമായ വ്യത്യാസമുണ്ട്. പ്രപഞ്ചവുമായുള്ള ബന്ധത്തിൽ.

അതിനാൽ മതത്തെ ഗൗരവമാർന്ന ബൗദ്ധികവും ആത്മീയവും ചരിത്രപരവുമായ എൻറർപ്രൈസായിവേണം വീക്ഷിക്കേണ്ടത്. ഒരാത്മീയ അസംബന്ധമായി മുഖമടച്ച് നിരാകരിക്കുകയല്ല വേണ്ടത്. ഇന്നു പല മാർക്സിയൻ പ്രമുഖരും ഈ അന്ധത വച്ചുപുലർത്തുമ്പോൾ, സാക്ഷാൽ ഏംഗൽസ് ക്രിസ്തുമതത്തെപ്പറ്റി പറഞ്ഞതാണോർക്കേണ്ടത്:

'A religion that the Roman world empire into subjection and dominated by far the largest part of civilized humanity for 1800 years cann't be disposed of merely by declaring it to be nonsense gleaned together by frauds. One cannot dispose of it before succeding in explaining its origin and development from the historical conditions under which it arose and reached its dominating position. This applies to X'anity.

"The question to be solved is how it came about that the popular masses in the Roman empire so far preferred this 'nonsense'—which was preached, into the bargain by slaves and oppressed—to all other religions that the ambitious Constantine finally saw in the adoption of this religion of nonsense the best means of exalting himself to the position of autocrat of the Roman empire" (Bruno Bauer and early X'anity by F. Engles.)

മതത്തെ വിപ്ളത്തിന്റെ അഥവാ സാമൂഹിക മാറ്റത്തിന്റെ ചേരുവയായി ഉൾപ്പെടുത്തണമെങ്കിൽ പക്ഷേ, അതിന്റെ തിയോളജിക്കൽ ഘടകങ്ങളെ (മർദ്ദകരെ സഹായിക്കാനായുള്ള ഏച്ചുവയ്പുകളായി പിൽക്കാലത്ത് കടന്നു കൂടിയതാണിത്) തീർത്തും ഒഴിവാക്കണം. നിലവിലുള്ള വ്യവസ്ഥിതിയുടെ വക്താക്കളായവരുടെ കുത്തകകയാണ് ഇന്ന് തിയോളജി. അതിന്റെ ഫലമായി മതം അനുഷ്ഠാനപൂർണ്ണവും ഡോഗ്മാറ്റിക്കും മനസ്സിലാക്കാൻ കഴിയാത്തവണ്ണം മെറ്റഫിസിക്കലുമായി. ഭൂരിപക്ഷ ജനതയെ ഹിപ്നോട്ടൈസു ചെയ്തു സത്യത്തിൽ നിന്നകറ്റി നിർത്താൻ മർദ്ദകനു കഴിയുന്നതു ഈ കാരണം കൊണ്ടുതന്നെ. പാവപ്പെട്ടവർക്ക് തിയോളജി ഇന്ന് അത്മാവില്ലാത്ത ചട്ടങ്ങ

(ശേഷം 40-ാം പേജിൽ)

**മതത്തിനല്ല പിഴവെന്നും, അത് കൈയാളുന്നവർക്കാണെന്നും തിരിച്ചറിയേണ്ടതുണ്ട്. ഇവിടുത്തെ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിനു സംഭവിച്ച അതേ അപചയമാണ് മതങ്ങൾക്കും സംഭവിച്ചതെന്ന് സാമാന്യബുദ്ധിയുള്ളവർക്ക് മനസ്സിലാവും—സ്ഥാപനവൽക്കരണം. മതവിശ്വാസിയായാലും, കമ്മ്യൂണിസ്റ്റു വിശ്വാസിയായാലും ഗ്രന്ഥപ്പശുക്കളെ മാത്രം മേയ്ക്കുന്ന മനുഷ്യ പ്രകൃതമല്ല ഈ അപചയത്തിന്റെ മൂലകാരണം. ഒരു പുതിയ മനുഷ്യന്റെ സൃഷ്ടി കൊതിക്കുന്നവർ ഇത്തരമൊരു ആത്മപരിശോധനയ്ക്കാണ് ആദ്യം മുതിരേണ്ടത്. എന്തെന്നാൽ പിഴവു പറ്റിയത് മാർക്സിനോ വ്യാസനോ അല്ല. അവരുടെ ഓഫീസ് ബെയറേഴ്സിനാണ്.**

എറിക് ഹോബ്സ്ബാം പരിഭാഷ: കെ.വി. സുരേന്ദ്രനാഥ്





# സോഷ്യലിസം: മറ്റൊരു സമീപനം

**സോ**ഷ്യലിസത്തിന്റെ ഭാവി എന്തായിരിക്കും? ഒരു ചിത്രകാരനായ എനിക്കു സ്വാഭാവികമായും ഇതിനെപ്പറ്റി ചിന്തിക്കുമ്പോൾ മനസ്സിലുയർന്നുവരുന്ന ചോദ്യങ്ങൾ താഴെപ്പറയുന്നതാണ്.

എന്താണ് സോഷ്യലിസത്തിന്റെ ഭൂതകാല ചരിത്രം?

അത് ഇപ്പോഴത്തെ സ്ഥിതിഗതികളെ എപ്രകാരം ബാധിക്കുന്നു?

ഭാവി സാദ്ധ്യതകളെ എങ്ങനെ സ്വാധീനിക്കും?

ഈ സമീപനം തികച്ചും യുക്തിസഹമാണെന്ന് പ്രത്യക്ഷത്തിൽ തന്നെ കാണാം. കാരണം സോഷ്യലിസമെന്ന സങ്കല്പം, പരിപാടി, അതിന്റെ പ്രായോഗിക ഫലങ്ങൾ എന്നിവ, ലണ്ടൻ നഗരം തെംസ് നദീതീരത്ത് സ്ഥിതിചെയ്യുന്നു എന്നുപറയുന്നതുപോലുള്ള ലളിതമായ ഒരു വസ്തുതാകഥനമല്ല. നേരെ മറിച്ച് ഒരു ധൈഷണിക രൂപകല്പനയാണ്. 18–ാം നൂറ്റാണ്ടിന്റെ അവസാനത്തിലും 19–ാം നൂറ്റാണ്ടിന്റെ ആദ്യകാലത്തും മാനവരാശി അഭിമുഖീകരിച്ച വിപ്ളവത്തിന്റെ പരിതസ്ഥിതികളെപ്പറ്റി ധരിക്കാനും സമൂഹത്തിനെ പരിവർത്തനം ചെയ്യുന്നതിനോ, മെച്ചപ്പെടുത്തുന്നതിനോ ഉദ്ദേശിച്ചുകൊണ്ടുള്ള, മനുഷ്യയത്നങ്ങളെ വിവരിക്കാനുമുള്ള സംജ്ഞകളും, മാതൃകകളും, ലേബലുകളുമാണവ.

തുടക്കത്തിൽ സോഷ്യലിസം എന്ന വാക്കിന് രാഷ്ട്രീയമായ അർത്ഥമുണ്ടായിരുന്നില്ല. സമൂഹത്തെ സംഘടിപ്പിക്കുന്ന ഏതെങ്കിലും പ്രത്യേകരീതിയെന്ന് അത് ധ്വനിപ്പിക്കുകയും ചെയ്തിരുന്നില്ല.

പക്ഷേ അതിനെക്കാൾ മുമ്പുതന്നെ പ്രചാരത്തിലായ കമ്മ്യൂണിസമെന്ന വാക്കുകൊണ്ട് ആദ്യം മുതല്ക്കേ സ്വകാര്യസ്വത്തിന് പകരം, പൊതുസ്വത്ത് അടിസ്ഥാനമാക്കിയുള്ള ഒരു സമൂഹമെന്ന് വ്യക്തമായും അർത്ഥമാക്കിയിരുന്നു. താമസമെന്യേ ബാബ്യൂഫി (Babeuf)ന്റെ കാലം മുതൽ തന്നെ അത്തരം ഒരു സമൂഹം നിലവിൽ വരുന്നതിനുള്ള ഒരു രാഷ്ട്രീയപ്രസ്ഥാനമെന്നും ആ വാക്കിന് അർത്ഥവ്യാപ്തിയും ലഭിച്ചു.

എന്നാൽ 'സോഷ്യലിസം'' എന്ന വാക്ക് ഉൽഭവിച്ചത് സാമൂഹ്യ—(Social) എന്നതിൽ നിന്നായിരുന്നു. മനുഷ്യൻ പ്രകൃത്യാ തന്നെ സാമൂഹ്യജീവിയാണെന്ന ലളിതമായ അർത്ഥത്തിൽ കൂടുതലൊന്നും 'സോഷ്യലിസം'' 'സോഷ്യലിസ്റ്റ്' എന്നീ വാക്കുകൾക്ക് അക്കാലത്തു ആരും അർത്ഥം കൽപ്പിച്ചിരുന്നില്ല. നാം ഇന്നു കൽപ്പിക്കുന്ന അർത്ഥമൊക്കെ സോഷ്യലിസം എന്ന പദത്തിന് കൈവന്നത് കഴിഞ്ഞ നൂറ്റാണ്ടിന്റെ മൂന്നാം ദശകത്തിനുശേഷം മാത്രമായിരുന്നു. സാമൂഹ്യവും, രാഷ്ട്രീയവുമായ ശബ്ദകോശത്തിന്റെ ഭാഗമായി തീർന്നുകൊണ്ട് ബ്രിട്ടനും, ഫ്രാൻസിനും പുറത്ത് ഇതരരാജ്യങ്ങളിലേക്കും അതിന്റെ പ്രചാരം വ്യാപിച്ചു. അതിന് മുൻപും വളരെക്കാലമൊന്നുമായില്ലെങ്കിലും ഇതേ ആശയം മറ്റ് പേരുകളിൽ നിലവിലുണ്ടായിരുന്നു. ബ്രിട്ടണിൽ 'സഹകരണ'മെന്നും,



*പ്രശസ്ത ചരിത്രശാസ്ത്രപണ്ഡിതനും, മാർക്സിസ്റ്റു ബുദ്ധിജീവിയുമായ എറിക് ഹോബ്സ്ബാം സോഷ്യലിസം എന്ന സങ്കല്പത്തേയും സോഷ്യലിസ്റ്റ് പരിപാടികളേയും അവയുടെ സാക്ഷാൽക്കാരത്തേയും പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം മുതലിങ്ങോട്ടുള്ള ചരിത്ര ഗതിയുടെ വെളിച്ചത്തിൽ പരിശോധിക്കുന്നു. സൈദ്ധാന്തികമായ വിവാദങ്ങളിലേക്ക് കടക്കാതെ കഴിഞ്ഞ നൂറ്റമ്പതുകൊല്ലക്കാലത്തിനിടയിൽ സോഷ്യലിസമെന്ന സങ്കല്പത്തിന് സമൂഹബോധത്തിൽ സംഭവിച്ച പരിണാമം അദ്ദേഹം വസ്തുതാപരമായി വിവരിക്കുകയാണീ ലേഖനത്തിൽ. യഥാതഥമായ ഈ വിലയിരുത്തലിൽ പുതുമനിറഞ്ഞ ഒരു സമീപനം കാണാം.*

'സഹകാരിത്വ'മെന്നും, ഫ്രാൻസിൽ 'സമഷ്ടി' അല്ലെങ്കിൽ 'കളക്ടിസം' (Collectism) എന്നും മറ്റും—കളക്ടീവിസം ആയതു പിന്നീടാണ്. 'മ്യൂച്ചലിസം' എന്നു അത് അറിയപ്പെട്ടിരുന്നു.

ഈ വിഷയത്തിൽ രണ്ട് കാര്യങ്ങൾ ശ്രദ്ധേയമായുണ്ട്.

സോഷ്യലിസത്തിന്റെ എതിർസംജ്ഞ (പ്രതിധ്വനി) മുതലാളിത്വമായിരുന്നില്ല. വ്യക്തിപ്രാമാണ്യം (Individualism) ആയിരുന്നു. സോഷ്യലിസം മുതലാളിത്വവിരുദ്ധമാണെന്ന് വന്നത് ഒരു സരളമായ യുക്തിയുടെ അടിസ്ഥാനത്തിലാണ്. അതായത് വ്യക്തിപ്രാധാന്യാധിഷ്ഠിതമായ (Individualist) സമൂഹത്തിൽ മത്സരം—അതായത് കമ്പോളം—ആണ്—കാതലായ കാര്യം. അതിനാൽ ഒരു സോഷ്യലിസ്റ്റ് സമൂഹത്തിന്റെ അടിത്തറ, സഹകരണം അഥവാ സൗഹൃദം തന്നെ ആയിരിക്കണം. ഈ യുക്തിയാകട്ടെ വിപുലമായ സാദ്ധ്യതകൾക്ക് വഴിയൊരുക്കുകയും ചെയ്തു.

## തുടക്കത്തിലുള്ള അർത്ഥവ്യാപ്തി

സ്വകാര്യസ്വത്തോ, നാണയവ്യവസ്ഥയോ തീരെയില്ലാത്ത കമ്മ്യൂണിസ്റ്റ് കോളനികളുടെ താൽപ്പര്യസംരക്ഷണത്തിനുവേണ്ടി സ്വതന്ത്രവ്യാപാര (Laissez-faire) സമ്പ്രദായത്തിന് ഏറ്റവും ലോലമായ ഭേദഗതി വരുന്നതുപോലും 'സോഷ്യലിസ'മായി കണക്കാക്കപ്പെടാം. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാനം സോഷ്യലിസ്റ്റ് തൊഴിലാളി പ്രസ്ഥാനങ്ങൾ ഉയർന്നുവന്ന കാലം വരെ ബ്രിട്ടനിൽ മേൽപ്പറഞ്ഞ വിധം സോഷ്യലിസത്തിന്റെ പ്രാങ്രൂപത്തിലുള്ള സങ്കല്പം കേന്ദ്രബിന്ദുവായി തുടർന്നു. ലിബറൽ പാർട്ടിക്കാരെ ആരുടേയും ശ്രദ്ധയാകർഷിക്കാതെ തന്നെ സോഷ്യലിസത്തിലേക്ക് പരിവർത്തനം ചെയ്തെടുക്കാമെന്ന് ബ്രിട്ടനിലെ ഫേബിയന്മാർ കരുതിയത് ഇതിനാലാണ്.

രണ്ടാമത് സോഷ്യലിസത്തിന് തുടക്കത്തിൽ യാതൊരു രാഷ്ട്രീയമായ അർത്ഥവ്യാപ്തിയും ഉണ്ടായിരുന്നില്ല. ഇക്കാര്യത്തിൽ അത് വീണ്ടും കമ്മ്യൂണിസത്തിൽ നിന്നും വ്യത്യസ്തമായി നിലകൊണ്ടു. അത് ഭരണകൂടത്താലോ, മറ്റേതെങ്കിലും ഇനത്തിൽപ്പെട്ട പ്രാപ്തമായ അധികാരസ്ഥാനങ്ങളാലോ നിലവിൽ വരുത്താവുന്നതായിരുന്നു. കൂടുതലും സന്നദ്ധസംഘടനകൾക്ക് സ്ഥാപിക്കാവുന്നതായിരുന്നു അതെന്നു കരുതിയിരുന്നു. അതായത് ബെർണാഡ്ഷായുടെ ഭാഷയിൽ ''സ്വകാര്യസംരംഭകരുടേതായ സോഷ്യലിസം''. അതുകൊണ്ടായിരിക്കണം, ഒരു പക്ഷേ 1840കളിൽ മറ്റെവിടത്തേയുംകാൾ കൂടുതൽ സോഷ്യലിസം അതായത് സോഷ്യലിസ്റ്റ് കോളനികൾ—അമേരിക്കൻ ഐക്യനാടുകളിൽ ഉണ്ടായത്.

യഥാർത്ഥത്തിൽ 1880കൾ വരെ, തൊഴിലാളിവർഗ്ഗ സോഷ്യലിസത്തെപ്പറ്റി ആലോചിക്കുമ്പോളെല്ലാം അവർ ആലോചിച്ചത് സന്നദ്ധസേവാസംഘടനകൾ മുഖേനയും സഹകരണസംഘങ്ങൾ മുഖേനയും പരസ്പരസഹായത്തിന് വേണ്ടിയുള്ള കൂട്ടുയത്നങ്ങളുടെ മറ്റു രൂപങ്ങളിൽ കൂടിയും സ്ഥാപിക്കുന്ന സോഷ്യലിസത്തെപ്പറ്റിയായിരുന്നു.

ജനാധിപത്യത്തിന്റെ ജാക്കോബിൻ (Jacobin) പാരമ്പര്യത്തേയും, മാർക്സിസ്റ്റുകളേയും പിൻതുടർന്നുകൊണ്ട് ബഹുജനങ്ങളുടെ രാഷ്ട്രീയകർമ്മ നിരതയുടെ പാത സ്വീകരിക്കാൻ തൊഴിലാളി പ്രസ്ഥാനം തയ്യാറായതു മുതലാണ് ഭരണാധികാരം പിടിച്ചെടുക്കുന്നതുമായി സോഷ്യലിസം നിർബന്ധിതമായിത്തീർന്നത്. സ്വാഭാവികമായും സോഷ്യലിസത്തിന്റെ നിർമ്മാണത്തിൽ ഭരണകൂടം കേന്ദ്രഘടകമായിത്തീരുകയും ചെയ്തു.

എന്നാൽ ഒരു കാര്യം മറന്നുകൂടാ. ഉൽപ്പാദനം,വിതരണം കൈമാറ്റം എന്നിവ സംഘടിപ്പിക്കുന്നതിനുള്ള ഒരു പ്രത്യേക സമ്പ്രദായം സ്ഥാപിച്ചെടുക്കുകയല്ലായിരുന്നു അന്ന് ഈ സാരംഭത്തിന്റെ ലക്ഷ്യം. 1880കളിൽ ധിഷണാശാലിയായ ഒരു സോഷ്യലിസ്റ്റ് വിരോധിയായ ജോൺ റേയ് (John Rae) യുടെ ഭാഷയിൽ ''അടിസ്ഥാനപരമായി അത് സാമൂഹ്യനീതിയുടെ അവകാശവാദം'' മാത്രമായിരുന്നു. അതുകൊണ്ടായിരിക്കണം സ്വമേധയാ രൂപീകരിക്കപ്പെട്ട കോളനികളാകുന്ന ഉട്ടോപ്പിയയുടെ സ്രഷ്ടാക്കളിൽ നിന്നും വ്യത്യസ്തമായി പുതിയ സോഷ്യലിസ്റ്റ് പാർട്ടികളും, അവരുടെ ചിന്തകളും എഴുത്തുകാരും, തങ്ങൾ അധികാരം കയ്യാളിക്കഴിഞ്ഞാൽ എന്തുചെയ്യണം എന്ന കാര്യത്തെപ്പറ്റി അതിശയകരമായ അശ്രദ്ധപുണ്ടത്. ഒന്നാം ലോകമഹായുദ്ധം അവസാനിച്ച സമയത്ത് അവർ അധികാരത്തിലെത്തുകയുമുണ്ടായി. മാർക്സിസ്റ്റുകളാകട്ടെ ഭാവിയെപ്പറ്റി ചിന്തിക്കാൻ വിസമ്മതിക്കുന്നതിൽ മേന്മകണ്ടെത്തുകയായിരുന്നു. അവരിൽ ഏറ്റവും വലിയ പാർട്ടിയുടെ വക്താവായ കൗട്സ്കി (Kautsky) ഇപ്രകാരം പറഞ്ഞു. ''നിലവിലുള്ള സാമൂഹ്യക്രമത്തെ സംബന്ധിച്ചു മാത്രമേ സോഷ്യലിസ്റ്റ് പാർട്ടിക്ക് ക്രിയാത്മകനിർദ്ദേശങ്ങൾ മുന്നോട്ട് വയ്ക്കാൻ കഴിയുകയുള്ളു. അക്കാര്യത്തിനപ്പുറം പോകുന്ന നിർദ്ദേശങ്ങൾക്ക് വസ്തുതകളായിരിക്കുകയില്ലല്ലോ കൈകാര്യം ചെയ്യേണ്ടിവരിക. അവ ഊഹാപോഹങ്ങളുടെ അടിസ്ഥാനത്തിലായിരിക്കും മുന്നോട്ടു പോകേണ്ടിവരിക. അതിനാൽ അവ മായികസ്വപ്നങ്ങളോ കിനാവുകളോ ആയിരിക്കും.'' 1917–18 വരെ സോഷ്യലിസത്തിന്റെ യഥാർത്ഥ ഉള്ളടക്കം തലകീഴ്മറിച്ച മുതലാളിത്വമായിരുന്നു. ഇപ്പോൾ ചീത്തയായിരിക്കുന്നത് അപ്പോൾ (സോഷ്യലിസം വരുമ്പോൾ) നല്ലതാവും. വിശദാംശങ്ങൾ കാര്യമാക്കേണ്ടതുമില്ല. ബ്രിട്ടീഷ് ഫേബിയൻമാരെപ്പോലെ വിശദാംശങ്ങൾ നോക്കാൻ പാടുപെട്ടവർപോലും സാമൂഹ്യവൽക്കരിക്കപ്പെട്ട ഒരു സമ്പദ്‌വ്യവസ്ഥ ഏതു വിധമായിരിക്കും പ്രവർത്തിക്കുകയെന്ന് ഗൗരവബുദ്ധിയോടുകൂടി പരിഗണിച്ചില്ല. അത് മുതലാളിത്വത്തേക്കാൾ മെച്ചമായി പ്രവർത്തിക്കുക തന്നെ ചെയ്യുമെന്നത് അവരെ സംബന്ധിച്ചു കേവലം യുക്തിയുക്തം മാത്രം.

## രഹസ്യം തേടി മോസ്കോയിലേക്ക്

സംഭവഗതികൾ വിലയിരുത്തിയാൽ ഇരുപതാം നൂറ്റാണ്ടിലെ പൂർവ്വാർദ്ധ കാലത്തിലൊട്ടുമുക്കാലും സോഷ്യലിസ്റ്റുകാരുടെ പക്ഷം ശരിയാണെന്ന് മുതലാളിത്വം തന്നെ തെളിയിച്ചതായി തോന്നും. 1914നും 1950നും ഇടയിൽ വിഭാവന ചെയ്യാൻ കഴിയുന്ന എല്ലാവിധ കാര്യങ്ങളിലും മുതലാളിത്വം പിശകി. രണ്ടുലോക മഹായുദ്ധങ്ങളുടെ കെടുതികളിലൂടെ അത് ലോകത്തെ വലിച്ചിഴച്ചു. ദേശീയവും, സാമൂഹ്യവുമായ രണ്ടു വിപ്ളവങ്ങളിലൂടെയും സമൂഹം കടന്നുപോകേണ്ടിവന്നു. വൻപിച്ച കൊളോണിയൽ സാമ്രാജ്യങ്ങളെ അത് വകവരുത്തുകയോ, അവയ്ക്ക് മരണം വിധിക്കുകയെങ്കിലുമോ ചെയ്തു. അങ്ങനെ മാനവരാശിയുടെ മൂന്നിലൊരു ഭാഗം മുതലാളിത്വവ്യവസ്ഥിതിയുടെ പരിധിക്ക് പുറത്തേക്ക് അടർന്നു. ലോകത്തിലാകമാനം, ബൂർഷ്വാ സമൂഹങ്ങളുടെ മുഖമുദ്രപേറുന്ന സംവിധാനമായ ലിബറൽ ജനാധിപത്യഭരണക്രമങ്ങൾ മറിച്ചിടപ്പെട്ടു. 1940–41 ആയപ്പോഴേക്കും അമേരിക്കൻ ഐക്യനാടുകൾക്കപ്പുറത്ത് യൂറോപ്പിന്റെ ഒരറ്റത്തും,

ആസ്ട്രേലേഷ്യയിലും അമേരിക്കൻ ഭൂഖണ്ഡത്തിൻെറ ചില ഭാഗങ്ങളിലും മാത്രമേ അവശേഷിച്ചുള്ളു. സർവ്വോപരി മുതലാളിത്വ സമ്പദ്‌വ്യവസ്ഥതന്നെ രോഗഗ്രസ്തമായി. അത് നേരിട്ടിട്ടുള്ള സാമ്പത്തികപ്രതിസന്ധികളിൽ ഏറ്റവും വിനാശകരമായ ഒരു മാന്ദ്യത്തിൽപ്പെട്ട്, പൂർണ്ണമായ തകർച്ചയുടെ വക്കോളമെത്തി. ഏത് ഇനത്തിൽപ്പെട്ട സോഷ്യലിസമാണെങ്കിലും ഇതിനേക്കാൾ മെച്ചമാകാതിരിക്കുക വയ്യ എന്നതായിരുന്നു സ്ഥിതി. സോവിയറ്റ് യൂണിയനിൽ സോഷ്യലിസമാണെന്നു സ്വയം, അവകാശപ്പെട്ടുകൊണ്ട് നിലവിൽ വന്ന പ്രാകൃതമായ, കേന്ദ്രീകൃതമായി ആസൂത്രണം ചെയ്ത, ഭരണകൂടത്തിൻെറ ആജ്ഞാനുവർത്തിയായ കമാൻറ് സമ്പദ്‌വ്യവസ്ഥ (Command Economy)യുടെ സാമ്പത്തികമായ കെടുകാര്യസ്ഥതയേക്കാൾ പ്രത്യക്ഷമായ മറ്റൊരു കാര്യം ഇന്ന് നമ്മുടെ അനുഭവത്തിലില്ല. എന്നാൽ അറുപത് വർഷങ്ങൾക്കു മുൻപ് അന്നു കമ്മ്യൂണിസ്റ്റുകാരല്ലാത്ത ബുദ്ധിജീവികളും രാഷ്ട്രീയ പ്രവർത്തകരും സ്വന്തം രാജ്യങ്ങളിൽ വിനാശം വിതച്ചുകഴിഞ്ഞിരിക്കുന്ന മാന്ദ്യത്തിൽ നിന്ന് സംരക്ഷണം നൽകി നിലനിർത്തിയിരിക്കുന്ന സോഷ്യലിസത്തിൻെറ ആസൂത്രണരഹസ്യങ്ങൾ മനസ്സിലാക്കുവാൻ മോസ്ക്കോയിലേക്ക് പോകുന്നതിനുള്ള ടിക്കറ്റ് കിട്ടാൻ ക്യൂ നിൽക്കുകയായിരുന്നു.

ഇതിൻെറയൊക്കെ ഫലമായി ഒന്നു സംഭവിച്ചു. വെറും ഒരു മുദ്രാവാക്യമെന്നതിനുപരി സോഷ്യലിസമെന്നതിൻെറ സമൂർത്തമായ അർത്ഥമെന്ത് എന്ന കാര്യം പര്യാലോചനയ്ക്കെടുക്കാൻ സോഷ്യലിസ്റ്റുകാർ നിർബ്ബന്ധിതരായി. 1917ൽ ബോൾഷെവിക്കുകൾ അധികാരം പിടിച്ചെടുത്തു. 1918 മുതൽ പ്രധാനപ്പെട്ട സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികൾ പലതും ഭരണമേൽക്കുകയോ, അവരുടെ നാടുകളിൽ ഭരണത്തിൽ പങ്കാളികളാവുകയോ ഉണ്ടായി. അതുമൂലം അവർക്ക് വ്യക്തമായ നയങ്ങൾ കൂടിയേതീരൂ എന്ന നിലവന്നു.

പക്ഷേ, തങ്ങൾക്ക് വേണ്ടതെന്താണെന്നും, സോഷ്യലിസ്ററ് സമൂഹം എങ്ങനെയുള്ളതായിരിക്കണമെന്നും, കാര്യഗൗരവത്തോടുകൂടി ആലോചിച്ചിട്ടില്ലായ്കയാൽ അവർക്ക് നയങ്ങൾ ചുരുങ്ങിയ സമയത്തിനുള്ളിൽ തീരുമാനിക്കേണ്ടിവന്നു. ഏററവും അടിയന്തര സ്വഭാവമുള്ള പ്രശ്നങ്ങളുടെ സമ്മർദ്ദത്തിന് വിധേയരായിക്കൊണ്ട് പൊടുന്നനവേ നയങ്ങൾ രൂപീകരിക്കേണ്ടതായിവന്നു. ചുരുക്കത്തിൽ പറഞ്ഞാൽ അവർ അപ്പോഴപ്പോൾ നിലവിൽവന്ന പ്രത്യേക സ്ഥിതിഗതികളോട് പ്രതികരിക്കുക മാത്രമാണ് ചെയ്തത്.

1914 മുതൽ 1950 വരെയുള്ള കാലഘട്ടത്തിൽ മുതലാളിത്വ പ്രതിസന്ധിയുടേയും, പ്രവർത്തന സ്തംഭനത്തിൻേറയും പരിതസ്ഥിതികൾക്ക് പററുന്ന നയങ്ങൾ 20-ാം നൂററാണ്ടിലെ അന്ത്യകാലഘട്ടത്തിലെ സ്ഥിതിഗതികൾക്ക് യോജിക്കാത്തതായിത്തീർന്നു. മററ് വാക്കുകളിൽ പറഞ്ഞാൽ നാം കലാഹരണപ്പെട്ടതും, സമയപരിധിയുള്ളതുമായ നയങ്ങൾ ഏതെന്നും, അല്ലാത്തവ ഏതെന്നും വ്യവച്ഛേദിക്കുവാൻ മെനക്കെട്ടിരുന്നില്ല.

## രണ്ടു സോഷ്യലിസങ്ങൾ

ഞാൻ 'സോഷ്യലിസം' എന്ന് ഏകവചനത്തിലാണ് പറഞ്ഞത്. എന്നാൽ 1917-ന് ശേഷമുള്ള കാലഘട്ടത്തിൽ സംസാരിക്കുമ്പോൾ ചുരുങ്ങിയത് സോഷ്യലിസത്തിൻെറ രണ്ടു വ്യത്യസ്ത ശാഖകളെ പററിയെങ്കിലും സംസാരിക്കേണ്ടതുണ്ട്. അതിലൊന്ന് ഇപ്പോൾ തകർന്നുകൊണ്ടിരിക്കുന്ന അല്ലെങ്കിൽ തകർന്നുകഴിഞ്ഞ സോഷ്യൽ ഡെമോക്രസി. മറേറത് സോവിയററ് അല്ലെങ്കിൽ സോവിയററ് പ്രചോദനം ഉൾക്കൊണ്ട കമ്മ്യൂണിസ്ററ് വ്യവസ്ഥിതികൾ. സോവിയററ് വ്യവസ്ഥിതി മാത്രമാണ് പൂർണ്ണമായ സോഷ്യലിസ്റ്റ് സമ്പദ് സംഘടനകളെ അല്ലെങ്കിൽ സമൂഹങ്ങളെ സ്ഥാപിച്ചുവെന്ന് യഥാർത്ഥത്തിൽ അവകാശപ്പെട്ടവ. എൻെറ അറിവിൽപ്പെട്ടിടത്തോളം ഒരു സോഷ്യൽ ഡെമോക്രാററിക് ഗവൺമെൻറാകട്ടെ, പാർട്ടിയാകട്ടെ എത്ര ദീർഘകാലം നിലനിന്നിരുന്നതായാലും തീവ്രവാദപരമായ നിലപാടെടുത്തതായാലും ഈ അവകാശവാദം ഉന്നയിച്ചിട്ടില്ല. സോവിയററ് യൂണിയനിൽപ്പോലും 1936വരെ തങ്ങൾ സോഷ്യലിസം സ്ഥാപിച്ചതായി ഒരവകാശവാദം പുറപ്പെടുവിച്ചിരുന്നില്ല. ഒരുപക്ഷേ, അവരും കുറേക്കൂടി കാത്തിരിക്കേണ്ടതായിരുന്നു.

ഒക്ടോബർ വിപ്ളവത്തെത്തുടർന്നുണ്ടായ പരിതസ്ഥിതികൾക്ക് വിധേയമായിട്ടാണ് സോവിയററ് മോഡൽ സോഷ്യലിസം സാരാംശത്തിൽ രൂപംകൊണ്ടത്, തീരെ ദരിദ്രവും, വളരെ പ്രകടമായ പിന്നോക്കാവസ്ഥയിൽ ഉഴലുന്നതുമായ ഒരു രാജ്യത്ത് സ്വേച്ഛാധിപത്യം മാത്രം രാഷ്ട്രീയ പാരമ്പര്യമുള്ളതും, സോഷ്യലിസത്തിന് ആവശ്യമായുള്ള ഉപാധികളൊന്നും നിലവിലില്ലാത്ത, തികച്ചും ഒററപ്പെട്ട സ്ഥായിയായ ആപൽഭീഷണികൾക്ക് വിധേയമായ സ്ഥിതിഗതികളുടെ നടുവിലാണെന്നത് ശ്രദ്ധേയമാണ്. സാമ്പത്തികവും സാങ്കേതികവിദ്യ സംബന്ധിച്ചതുമായ ദ്രുതഗതിയിലുള്ള വികസനം അതായത് സർവ്വവും പണയംവച്ചുകൊണ്ട് മിന്നൽവേഗത്തിലുള്ള വ്യവസായവൽക്കരണം—അതിനായിരുന്നു പ്രത്യക്ഷത്തിൽത്തന്നെയുള്ള മുൻഗണന.

മുതലാളിത്വ രീതിയിലുള്ള വികസനത്തിൻെറ ഉപാധികൾ ഇങ്ങനെ ബോൾഷെവിസം നിലവിലില്ലാത്ത രാജ്യങ്ങളുടെ വേഗത്തിലുള്ള സാമ്പത്തിക വികസനത്തിൻെറ പ്രത്യയശാസ്ത്രമായി മാറി; കുറേ സമയത്തേക്ക് അത് ഏറേ വിജയകരമായി. ഇന്ത്യയെപോലുള്ള അനേകം മൂന്നാം ലോക രാഷ്ട്രങ്ങൾക്ക് ഒരു മാതൃകയായിത്തീർന്നു. നിർദ്ദാക്ഷിണ്യവും, ക്രൂരവുമായ സ്വേച്ഛാധിപത്യ ഭരണത്തോട് യാതൊരു അനുഭാവവുമില്ലാത്ത രാജ്യങ്ങൾപോലും ഇതിലുൾപ്പെടും. സാരാംശത്തിൽ റഷ്യയിൽ അത് യുദ്ധകാല സമ്പദ്ഘടനയായിട്ടാണ് WARECONOMY വർത്തിച്ചത്. അതായത് എങ്ങനെയും യുദ്ധം ജയിക്കണം എന്നതുപോലെ നിർദ്ദിഷ്ടമെന്ന നിലയ്ക്ക് ചോദ്യം ചെയ്യാതെ അംഗീകരിക്കുന്ന ചില മുൻഗണനകളോടുകൂടി. മറ്റെല്ലാ ഉദ്ദേശ്യലക്ഷ്യങ്ങളും ഈ അടിസ്ഥാനലക്ഷ്യപ്രാപ്തിക്ക് വിധേയമായി മാത്രം. അത് നേടിയെടുക്കാൻ കൊടുക്കുന്ന വില പരിഗണനാർഹമായി കരുതുകയും വേണ്ട. കേന്ദ്രീകൃതമായ ആജ്ഞാനുവർത്തി സമ്പദ്ഘടന അതിൻെറ ഏററവും നല്ല വശങ്ങൾ നോക്കിയാൽപ്പോലും ഒരസംസ്കൃതമായ ഉപകരണം മാത്രമായിരുന്നു. അത് പ്രവർത്തനത്തിൽ ധൂർത്തും, പാഴ്ചെലവും നിറഞ്ഞതായിരുന്നു. എങ്കിൽക്കൂടി അത് അതിപ്രധാനമായ കുറേ നേട്ടങ്ങൾ നേടിയെടുത്തു. മുതലാളിത്വം മലർന്നടിച്ചു വീണുകിടന്ന പരിതസ്ഥിതിയിൽ ഈ നേട്ടങ്ങൾക്ക് മതിപ്പും, തിളക്കവും ഏറി. 1950-ന് ശേഷം മുതലാളിത്വം പരമാവധി വേഗതയിൽ മുന്നേറിക്കഴിഞ്ഞപ്പോഴാണ് അതിനോടു കിടപിടിക്കാൻ സോവിയററ് സമ്പദ്ഘടനയ്ക്ക് കഴിയാതായത്. സാധാരണ ജനങ്ങളുടെ ജീവിതത്തെ സംബന്ധിച്ചിടത്തോളം ആഹാരം, പാർപ്പിടം, വസ്ത്രങ്ങൾ, താഴ്ന്ന നിലവാരത്തിൽ ഉള്ളതാണെങ്കിൽക്കൂടി വിശ്രമസൗകര്യം എന്നീ അടിസ്ഥാന ജീവിതാവശ്യങ്ങൾ നൽകാൻ അതിനു കഴിഞ്ഞിരുന്നു. പക്ഷേ, അവയ്ക്കപ്പുറം ഒന്നും നൽകാനുണ്ടായിരുന്നുമില്ല. മറുവശത്ത് ബഹുജനങ്ങൾക്ക് വിദ്യാഭ്യാസസൗകര്യം പ്രദാനം ചെയ്യുന്ന കാര്യത്തിൽ അത് മുതലാളിത്വത്തെക്കാൾ വളരെ മുന്നിലായിരുന്നു. മൂന്നാം ലോക രാജ്യങ്ങളെ അപേക്ഷിച്ച് ആരോഗ്യ സാമൂഹ്യക്ഷേമ കാര്യങ്ങളിലും മികച്ചതായിരുന്നു.

ഒരു യുദ്ധകാലസമ്പദ്ഘടനയുമായുള്ള താരതമ്യം യാദൃച്ഛികമല്ല. അധികാരത്തിലെത്തിയാൽ എന്താണ് ചെയ്യേണ്ടതെന്ന് മുൻകൂട്ടി ഒരിക്കലും ആലോചിച്ചിട്ടില്ലാതിരുന്ന സോഷ്യലിസ്റ്റുകൾക്ക് ഉണ്ടായിരുന്ന നയസംബന്ധമായ ഏകമാതൃക, ഒന്നാം ലോക മഹായുദ്ധംതൊട്ടു പലയിടത്തും നിലവിലുണ്ടായിരുന്ന യുദ്ധകാല സമ്പദ്ഘടനയുടേതു മാത്രമായിരുന്നു. ഇത് ബോൾഷെവിക്കുകൾക്ക് മാത്രമല്ല. പാശ്ചാത്യ സോഷ്യൽ ഡെമോക്രാററുകൾക്കും ബാധകമാണ്.

യുദ്ധകാല സമ്പദ്ഘടനയ്ക്ക്, ആസൂത്രണം, സമ്പദ്ഘടനയുടെ വിശാലമായ വിഭാഗങ്ങളിൽ പൊതുമാനേജ്മെൻേറാ നടത്തിപ്പോ ഇവയെല്ലാം ആവശ്യമായിരുന്നു. തൊഴിലാളികളെ, തൊഴിലാളി സംഘടനകളുടെ സഹായത്തോടും പൊതുക്ഷേമ പരിപാടികളിൽ ചിലതെങ്കിലും നടപ്പാക്കുന്ന സന്ദർഭങ്ങളിലും ഒപ്പം അണിനിരത്തേണ്ടിയിരുന്നു.

ആസൂത്രണത്തെപ്പററിയുള്ള, ലെനിൻെറ ആശയങ്ങൾക്ക് വിശേഷിച്ചും, പ്രചോദനം ലഭിച്ചത് മുഴുവൻ യുദ്ധകാല സമ്പദ്ഘടനയിൽനിന്നായിരുന്നു. ഈ യുദ്ധകാല മാതൃകയുടെ ഉപോൽപ്പന്നങ്ങളിലെ, കേന്ദ്രീകൃതമല്ലാത്ത ഗവൺമെൻറ് നടപടികൾക്കനുകൂലമായ സോഷ്യലിസ്ററാഭിമുഖ്യം തീവ്രതരമാക്കുക എന്നതായിരുന്നു അത്. ബോൾഷെവിക്കുകളും, സോഷ്യൽ ഡെമോക്രാറ്റുകളും സോഷ്യലിസത്തെപ്പററി ചിന്തിക്കുമ്പോളൊക്കെ അവർ ഭരണകൂടം നടത്തുന്ന ആസൂത്രണവും സ്വതന്ത്ര കമ്പോളത്തിൻേറതായ മുൻഗണനകളും തമ്മിലുള്ള വൈരുദ്ധ്യങ്ങളെപ്പററി മാത്രമാണ് ചിന്തിച്ചിരുന്നത്.

പിന്നോക്കം നിൽക്കുന്ന രാജ്യങ്ങൾക്ക് കഴിയുംവേഗം സാമ്പത്തിക വളർച്ച എന്തു സഹിച്ചും നേടിയെടുക്കുന്നതിൻെറ ആവശ്യകതയാണ് സോഷ്യലിസത്തെപ്പററിയുള്ള കമ്മ്യൂണിസ്ററ് സങ്കല്പത്തിന് നിർണ്ണായകമായിരുന്നതെങ്കിൽ, സോഷ്യൽ ഡെമോക്രാററുകളുടെ നയങ്ങളിൽ നിർണ്ണായക സ്വാധീനം ചെലുത്തിയത് മറെറാരു ചരിത്രപരമായ പ്രത്യേകാവസ്ഥയായിരുന്നു. അതായത് രണ്ടു ലോകമഹായുദ്ധങ്ങൾക്ക് ഇടയിലുണ്ടായിരുന്ന ഇടവേളയിൽ ഉടലെടുത്ത സാമ്പത്തിക മാന്ദ്യം. മുതലാളിത്വ വ്യവസ്ഥിതിക്ക് പിടിപെട്ട പ്രതിസന്ധി. കൂടുതൽ കൃത്യമായി പറഞ്ഞാൽ ലക്ഷോപലക്ഷം ജനങ്ങൾക്കഭിമുഖീകരിക്കേണ്ടിവന്ന ഭീമമായ തൊഴിലില്ലായ്മ. തീർച്ചയായും മററു പരിഗണനകളും അവരെ സ്വാധീനിച്ചിരിക്കാം. യുദ്ധകാല സമ്പദ്‌വ്യവസ്ഥയുടെ അനുഭവങ്ങൾക്ക് ഉപരിയായി, തിരഞ്ഞെടുപ്പിലധിഷ്ഠിതമായ ജനാധിപത്യത്തെ ഒഴിവാക്കാനാവാത്ത കാര്യമായി അവരെടുത്തിരിക്കാം. കാരണം അതാണ് തങ്ങളെ ബഹുജന പ്രസ്ഥാനങ്ങളാക്കി മാററാൻ സഹായിച്ചത്. മാത്രമൊ സ്വീഡനിലും, ബൽജിയത്തിലും ആസ്ട്രിയയിലും മററും നീണ്ട പ്രക്ഷോഭണങ്ങളും പണിമുടക്കങ്ങളിലുംകൂടി സ്ഥാപിതമായ ജനാധിപത്യത്തിൻെറ മുഖ്യശില്പികൾ പലപ്പോഴും തങ്ങളായിരുന്നുവെന്ന കാര്യം. 1945 നുശേഷം ''ക്ഷേമരാഷ്ട്രം'' എന്നു വിളിക്കപ്പെട്ട ആശയം ആവേശപൂർവ്വം സോഷ്യൽ ഡെമോക്രാററുകൾ ഏറെറടുത്തുവെങ്കിലും അവരല്ലായിരുന്നു അതിൻെറ പ്രണേതാക്കൾ എന്നതു വിചിത്രമായ മറെറാരു കാര്യം. അവരുടെ ചിന്തകളിൽ ക്ഷേമരാഷ്ട്രത്തിന് വലിയ സ്ഥാനമൊന്നും ഉണ്ടായിരുന്നതുമില്ല. ബ്രിട്ടനിൽ പ്രസ്തുത ആശയം വിശദീകരിച്ചത് മുഖ്യമായും ലിബറലുകളായിരുന്നുവെങ്കിൽ, സോഷ്യൽ കത്തോലിക്കരാണ് ഫ്രാൻസിൽ അപ്രകാരം ചെയ്തത്. ജർമ്മനിയിലാകട്ടെ സാമൂഹ്യ ബോധമുള്ള ബ്യൂറോക്രാററുകൾ ആ ചുമതല ഏറെറടുത്തു. സോഷ്യലിസ്ററുകളുടെയെന്നല്ല പശ്ചിമ യൂറോപ്യൻ കമ്മ്യൂണിസ്ററുകളുടെപോലും സംഭാവന ഇക്കാര്യത്തിൽ മുഖ്യമായും പ്രാദേശിക സ്വയംഭരണ സംവിധാനം മുഖേനയായിരുന്നു. ഈ സ്വയംഭരണ സ്ഥാപനങ്ങളെ ഇടതുപക്ഷ വിരോധ ഗവൺമെൻറുകളുടെ കീഴിൽപ്പോലും ഇടതുപക്ഷക്കാരാണ് നിയന്ത്രിച്ചിരുന്നത്. അങ്ങനെയാണ് ലണ്ടനിലും, വിയന്നയിലും ഉണ്ടായതുപോലെ പാർപ്പിട പ്രശ്നത്തിൽ മുൻകൈയും മാതൃകയും സൃഷ്ടിക്കാൻ സോഷ്യലിസ്ററ് കൗൺസിലുകൾക്ക് കഴിഞ്ഞത്. അതുപോലെതന്നെ മറെറാരു കാര്യവും എടുത്തുപറയേണ്ടതുണ്ട്.

സോഷ്യലിസ്റേറതര അനുഭവങ്ങളുടെ ചില വശങ്ങളിൽനിന്നും സോഷ്യലിസ്ററ് സാമ്പത്തിക സംഘടനയുടെ മാതൃകയ്ക്കു രൂപകൽപ്പന ചെയ്തുണ്ടാക്കാൻ അവർക്കു സാധിക്കുകയും ചെയ്തു. (സോവിയററ് യൂണിയനിലെ ബോൾഷവിക്കുകൾക്ക് കഴിഞ്ഞതുപോലെ.)

## സ്വതന്ത്ര കമ്പോള ലിബറലിസം

ഒരേതർത്തിലുള്ള ചരക്കുകൾ ഉൽപ്പാദിപ്പിക്കുന്ന എല്ലാ ഫാക്ടറികളുടേയും പ്രവർത്തനം കൂട്ടിയിണക്കുന്ന സഭകൾക്ക് ''ട്രസ്ററുകൾ'' എന്ന പേരുതന്നെയാണ് സോവിയററ് റഷ്യയിൽ ഉപയോഗിച്ചത്. ഇതിൻെറ പ്രേരണ എവിടുന്നാണെന്ന് വ്യക്തമല്ലേ? കുത്തകമുതലാളി സംരംഭങ്ങളിൽനിന്ന്. ബ്രിട്ടനിൽ 1945



വിപ്ളവത്തിൻെറ മുഖം— മെക്സിക്കോയിലെ ഒറോസോ വരച്ച ചിത്രം.

നുശേഷം ലേബർ കക്ഷി നടപ്പാക്കിയ ദേശവൽക്കരണത്തിൻെറ മാതൃക വിക്ടോറിയൻ കാലഘട്ടത്തിലെ മുതലാളിത്വം പൊതുമേഖലയിൽ നടത്താൻ ആഗ്രഹിച്ച പോസ്ററൽ സർവ്വീസുകൾ പോലുള്ള സമ്പദ്ഘടനയുടെ ചെറുവിഭാഗങ്ങളുടെ കാലത്തിൽ അവലംബിച്ച ഗവൺമെൻറ് വകുപ്പിൻേറതായിരുന്നില്ല—പകരം പൊതു കോർപ്പറേഷനുകളായിരുന്നു. ഇതൊക്കെയാണെങ്കിലും യുദ്ധാനന്തര കാലത്തെ സോഷ്യൽ ഡെമോക്രാററിക് നയങ്ങളുടെ മർമ്മ സ്ഥാനത്തുണ്ടായിരുന്നത് കൂട്ടത്തോടെയുള്ള തൊഴിലില്ലായ്മ എന്ന പ്രശ്നമായിരുന്നു. ഇതുതന്നെയായിരുന്നു കെയിനീഷ്യൻ(KEYNESIAN) നിലപാട് സ്വീകരിച്ച മുതലാളിത്വത്തിൻേറയും ''ന്യൂഡിൽ'' (അമേരിക്കൻ പ്രസിഡൻറ് റൂസ്‌വെൽററിൻെറ പ്രസിദ്ധമായ നയപ്രഖ്യാപനം) നയങ്ങളുടേയും സ്വഭാവവും. ഇതിൻെറയും മർമ്മപ്രധാനമായ അടിത്തറ തൊഴിലില്ലായ്മ പൂർണ്ണമായും പരിഹരിക്കുക എന്ന ലക്ഷ്യമായിരുന്നു.

ഈ നയം ഒരു ഉജ്ജ്വല വിജയമായിരുന്നു എന്നതാണ് വസ്തുത. ഒരു സോഷ്യലിസ്ററ് വീക്ഷണകോണത്തിൽ നിന്നല്ലെങ്കിൽത്തന്നെ ബഹുജന ഉപഭോഗം അടിസ്ഥാനമാക്കിക്കൊണ്ടുള്ള സാമൂഹ്യക്ഷേമോൻമുഖമായ പരിഷ്കരിച്ച മുതലളിത്വത്തിൻെറ ചലനാത്മകത പുനഃസ്ഥാപിക്കുന്നതിൻെറ വീക്ഷണകോണത്തിൽനിന്ന്. പൂർണ്ണമായ അളവിൽ തൊഴിൽ ലഭ്യതയുടെ ഫലമായി പൊന്തിവന്ന പ്രശ്നങ്ങൾക്കും പ്രയാസങ്ങൾക്കും ഇടനൽകുകവരെ കാര്യങ്ങൾ എത്തി.

അത് സംഭവിച്ചപ്പോൾ പരിഷ്കരിച്ച മുതലാളിത്വത്തിൻേറയും സോഷ്യൽ ഡെമോക്രസിയുടേയും സമന്വയം തകരുകയും ചെയ്തു. സ്വതന്ത്ര കമ്പോള നൂതന ലിബറലിസ (Free Market neo libaralism)വും, ക്ഷേമരാഷ്ട്ര വിമർശന പ്രവണതയും മുന്നേറി. എന്നാൽ റീഗൻെറ ഐക്യനാടുകളും, താച്ചറുടെ ബ്രിട്ടനും പോലെ ഒന്നോ രണ്ടോ രാജ്യങ്ങളിൽ മാത്രമേ ഇത് വിജയം വരിച്ചുള്ളു. എന്നാൽ പൂർണ്ണമായും ഈ രണ്ട് രാജ്യങ്ങളിലും വിജയിച്ചു എന്നു പറഞ്ഞുകൂടാ. തീവ്രവാദ നിലപാട് ഇക്കാര്യത്തിൽ സ്വീകരിക്കുന്നവരുടെ കീഴിൽപ്പോലും സാമൂഹ്യ രക്ഷാപദ്ധതികളുടെ ചെലവ് പൂർണ്ണമായും ഇല്ലാതാക്കാനോ, കാര്യമായ തോതിൽ വെട്ടി

ക്കുറയ്ക്കാനോ സാധ്യമല്ലെന്ന് പ്രായോഗികമായി തെളിഞ്ഞു. അതോടൊപ്പം 1945 മുതൽ 1973 വരെയുള്ള 'സുവർണ്ണ കാലഘട്ട'ത്തിൽ നടപ്പായത്ര നന്നായി നടപ്പാകാത്ത ഒരുകൂട്ടം നയങ്ങൾ തങ്ങൾക്ക് പേറേണ്ടിവന്നിരിക്കുന്നുവെന്ന് അവർക്കു മനസ്സിലായി. കെയിൻസിൻെറ ആശയങ്ങളിലേക്കും ദേശവൽക്കരണത്തിലേക്കും, മടങ്ങിപ്പോവുകയല്ലാതെ അവർക്ക് മററൊന്നും ചെയ്യാനില്ലാതായി. 1980-കളുടെ ആദ്യവർഷങ്ങളിൽ മിത്താററാങ്ങിൻെറ അനുഭവം ചവർപ്പുള്ളതാണെങ്കിലും സംശയാതീതമായിരുന്നു.

ഒന്നാം ലോക മഹായുദ്ധത്തിനുശേഷം കമ്മ്യൂണിസ്ററുകളും സോഷ്യലിസ്ററുകളും സ്വീകരിച്ചതോ തട്ടിക്കൂട്ടിയതോ.ആയ ഒരിക്കലും കാര്യമായ പരിചിന്തനത്തിനു വിധേയമാക്കിയിട്ടില്ലാത്ത നയങ്ങൾ അവരെ ഒരിടത്തും കൊണ്ട് ചെന്നെത്തിക്കുകയില്ല എന്ന് 1970കളിലും 80കളിലും അവർക്ക് ബോദ്ധ്യമായി. ചരിത്രം അവർക്ക് ഒരൽപ്പസമയത്തെ ആപേക്ഷികമോ പുറമേക്കെങ്കിലും തോന്നിയതോ ആയ വിജയം സമ്മാനിക്കുകയുണ്ടായി. ആ വിജയം ഇപ്പോളിതാ നിലച്ചുപോയിരിക്കുന്നു. ചരിത്രത്തിലാദ്യമായി സോഷ്യലിസ്ററുകൾക്ക്, സോഷ്യലിസത്തെപ്പററി സ്വയം ചിന്തിച്ച് വ്യക്തമായ ധാരണയുണ്ടാക്കേണ്ടിവന്നിരിക്കുന്നു.

## ഇരുപതാം നൂററാണ്ടിൻെറ ഉത്തരാർദ്ധം

മനുഷ്യ ചരിത്രത്തിലെ ഏററവും വിപ്ളവപരമായ ഘട്ടമായ ഇരുപതാംനൂററാണ്ടിൻെറ ഉത്തരാർദ്ധം എന്താണ് നമ്മെ പഠിപ്പിച്ചിരിക്കുന്നത്? 1950-ൽ വ്യാവസായികമായി ഏററവും പുരോഗമിച്ച രാജ്യങ്ങളിൽപ്പെട്ട ജപ്പാൻ, ഇററലി, സ്പെയിൻ തുടങ്ങിയവയിൽപോലും ജനസംഖ്യയിൽ ഭൂരിപക്ഷം കൃഷി ഉപജീവനമാക്കിയവരായിരുന്നു. ഇന്ന് യൂറോപ്പിലാകെ അത്തരക്കാർ ഒരു ന്യൂനപക്ഷമാണ്. ഒരുപക്ഷേ ചെറുന്യൂനപക്ഷം മാത്രം. ഇസ്ളാമിക ലോകത്തിൻെറ പടിഞ്ഞാറേ ഭാഗത്തും, പാശ്ചാത്യാർദ്ധഗോളത്തിലാകയും ഇത്ര അദ്ഭുതപൂർവ്വവും, നാടകീയവുമായ മാററങ്ങൾ സമൂഹത്തിൽ സംഭവിക്കുന്നതിന് സാക്ഷ്യം വഹിച്ച ഒരു യുഗം സോഷ്യലിസ്ററുകളെ അവരുടെ വിശ്വാസങ്ങളും, പ്രതീക്ഷകളും പുനഃപ്പരിശോധിക്കുന്നതിന് അനിവാര്യമായും നിർബ്ബന്ധിക്കേണ്ടതാണ്. പഴയ വിശ്വാസങ്ങളിൽ പലതും നിലനിൽക്കാവുന്നവയല്ലെന്ന് വ്യക്തമായിരിക്കുന്നു.

ഒന്നാമതായി നമ്മുടെ മുൻതലമുറകൾ പ്രതീക്ഷിച്ചിരുന്നതിൽ എത്രയോ കവിഞ്ഞുള്ള തോതിൽ മുതലാളിത്വം ഉല്പന്നങ്ങളുടേയും, സേവനങ്ങളുടേയും സമൃദ്ധി സൃഷ്ടിച്ചിരിക്കുന്നു. അമ്പതുകൊല്ലം മുൻപ് സങ്കല്പിക്കാവുന്നതിൽ നിന്ന് എത്രയോ ഉയർന്ന ജീവിതത്തോത് പാശ്ചാത്യലോകത്ത് സാധാരണക്കാർക്ക് മിക്കവാറും ഇന്ന് അനുഭവേദ്യമായിരിക്കുന്നു. 'ക്ഷേമരാഷ്ട്രം' എന്നതിൻെറ ആവിർഭാവത്തോടുകൂടി ദൗർഭാഗ്യത്തിൻെറ ശൈത്യക്കാററിൽനിന്ന് കൂടുതൽ സംരക്ഷണം ദരിദ്രർക്ക് ലഭിക്കുന്നു. പട്ടിണിയും, ദാരിദ്ര്യവും അവസാനിപ്പിക്കാൻ സോഷ്യലിസം കൂടിയേതീരൂ എന്ന വാദം യുക്തിസഹമല്ലാതായിരിക്കുന്നു. ഈ ലേഖകൻെറ ചെറുപ്പകാലത്ത് ഏററവും ശരിയെന്ന് തോന്നിയിരുന്ന വാദം—സോഷ്യലിസത്തിന് മാത്രമേ കൂട്ടത്തോടെയുള്ള തൊഴിലില്ലായ്മ പരിഹരിക്കുന്നതിന് കഴിയൂ എന്ന വിശ്വാസം—ഇപ്പോൾ സ്വീകാര്യമല്ലാതായി. മുതലാളിത്വത്തിൻെറ കീഴിൽ പാശ്ചാത്യലോകത്ത് സമ്പൂർണ്ണമായ തൊഴിൽ ലഭ്യതയുള്ള ഒരു തലമുറ ജീവിച്ചിരിക്കുകയാണ്. യൂറോപ്പിൽ ഇപ്പോൾ വീണ്ടും വമ്പിച്ച തൊഴിലില്ലായ്മ



അമേരിക്കയിലെ നിസ്സഹായമായ ജീവിതം- ഈ മുഖം ആരും ശ്രദ്ധിക്കുന്നില്ല.

നേരിട്ടുകൊണ്ടിരിക്കുകയാണെങ്കിൽ കൂടി, അത് 1930-കളിലെപോലെ അസഹ്യമാണെന്നോ, തികച്ചും വ്യത്യസ്തമായ മറെറാരു സാമ്പത്തിക സംവിധാനത്തിന് മാത്രം ഉന്മൂലനം ചെയ്യാൻ കഴിയുന്ന ഒരു പ്രതിഭാസമാണെന്നോ വളരെപ്പേർ വിശ്വസിക്കുന്നില്ല. ചുരുക്കത്തിൽ സോഷ്യലിസത്തിനനുകൂലമായുള്ള സമൂർത്തമായ പഴയ വാദങ്ങൾക്ക് ബലക്ഷയമുണ്ടായിരിക്കുന്നു.

രണ്ടാമത് ഒരു സോഷ്യലിസ്ററ് സമ്പദ് വ്യവസ്ഥയ്ക്ക് മാത്രം സഹജമായത് എന്ന് ഒരു കാലത്ത് കരുതപ്പെട്ടിരുന്ന കാര്യങ്ങൾ വളരെയധികം. 1930-നുശേഷം സോഷ്യലിസ്ററിതര സാമൂഹ്യ-വ്യവസ്ഥിതികൾ സ്വീകരിക്കുകയും സ്വാംശീകരിക്കുകയും ചെയ്തിരിക്കുന്നു. ഒരു ആസൂത്രിത സമ്പദ് വ്യവസ്ഥ, ഗവൺമെൻറുടമയിലോ, പൊതുമേഖലയിലോ, ഉള്ള വ്യവസായങ്ങളും, സേവനങ്ങളും എന്നിവ പ്രത്യേകിച്ചും ശ്രദ്ധേയമാണ്. ഇത് തികച്ചും ആശ്ചര്യപ്പെടുത്തുന്ന കാര്യമാണ്. കാരണം **കഴിഞ്ഞ പത്തുവർഷക്കാലത്തെ സംഭാഷണം മുഴുവൻ സ്വതന്ത്രകമ്പോളത്തിൻെറ വിജയത്തെപ്പററിയും**, സാമ്പത്തികരംഗത്ത് ഭരണകൂടം പൊളിഞ്ഞതിനെപ്പററിയും, സാമ്പത്തികരംഗത്ത് നൂതനലിബറലിസത്തിൻെറ പ്രത്യയശാസ്ത്രപരമായ വിജയത്തെപ്പററിയും മററുമൊക്കെയായിരുന്നു. പക്ഷേ നാഴികമണി പുറകോട്ട് തിരിച്ചുവയ്ക്കേണ്ടതിൻെറ ആവശ്യകത താച്ചറുടെ സൈദ്ധാന്തികർക്ക് ഇത്ര ബോധ്യം വന്നു എന്ന വസ്തുത തന്നെ കാണിക്കുന്നത് യുദ്ധാനന്തരകാലത്ത് മുതലാളിത്വ രാജ്യങ്ങളിൽ ഒട്ടുമിക്കവയിലും എത്ര കൂടുതൽ അത് മുന്നോട്ട് കൊണ്ടുപോയിരുന്നുവെന്നുള്ളതാണ്. ഘടനാപരമായി നോക്കിയാൽ അത്ര കൂടുതലായൊന്നും നാഴികമണി പുറകോട്ട് തിരിക്കാൻ കഴിഞ്ഞില്ലതാനും. ലോകമാകെയെടുത്താൽ 1980-മുതൽ 87-വരെയുള്ള കാലയളവിൽ കഷ്ടിച്ച് 400-ൽപരം സ്വകാര്യവൽക്കരണങ്ങൾ മാത്രമേ നടന്നിട്ടുള്ളൂവെന്നാണ് ലോകബാങ്കിൻെറ കണക്ക്. അതിൽ പകുതിയും താച്ചറുടെ ബ്രിട്ടൻ, ബ്രസിൽ, ചിലി, ഇററലി, സ്പെയിൻ എന്നീ അഞ്ചു രാജ്യങ്ങളിലാണ്. ഏററവും വലിയ സമ്പദ്‌വ്യവസ്ഥകളുള്ള അമേരിക്കൻ ഐക്യനാടുകൾ, ജപ്പാൻ, ജർമ്മനി എന്നിവയെടുത്താൽ സ്വകാര്യവൽക്കരണം മൊത്തം പതിനാല് മാത്രമേ വരൂ. ചുരുക്കിപ്പറഞ്ഞാൽ രണ്ടാം ലോകമഹായുദ്ധത്തിൽ നിന്ന് പുറത്തുകടന്ന്, ലോകം നാളിതുവരെ കണ്ടിട്ടുള്ളതിൽ വച്ചേററവും വലിയ സാമ്പത്തിക വളർച്ചയുടെ ഉരുൾപൊട്ടലിൻെറ അഗ്രിമസ്ഥാനം വഹിച്ച മുതലാളിത്വ സമ്പദ്ഘടനകൾ കലർപ്പില്ലാത്ത കമ്പോള സമ്പദ് വ്യവസ്ഥകളല്ലായിരുന്നു. അവ കാര്യമായ തോതിലുള്ള പൊതുമേഖലയും ഗണ്യമായ തോതിൽ പൊതു ആസൂത്രണവും ഉള്ള സമ്മിശ്ര സമ്പദ്-വ്യവസ്ഥകളായിരുന്നു. ഈ നടപടികൾ അവയെ സോഷ്യലിസ്ററ് സമ്പദ് വ്യവസ്ഥകളാക്കിയില്ല. എന്നാൽ എന്താണ് സോഷ്യലിസ്ററ് സമ്പദ് ഘടനയെന്നും സോഷ്യലിസ്ററല്ലാത്ത സമ്പദ്ഘടനയിൽ നിന്നും അതിനെന്താണ് ഘടനാപരമായ വ്യത്യാസങ്ങൾ എന്നും വ്യവച്ഛേദിച്ചുപറയുന്നത് കൂടുതൽ ബുദ്ധിമുട്ടായിത്തീർന്നു.

അടുത്തുകിടക്കുന്ന രണ്ട് രാജ്യങ്ങളെ അവയിലൊന്ന് സോഷ്യലിസ്ററും, മറേറത് അല്ലാത്തതും—ഉദാഹരണത്തിന് ഹങ്കറിയും ആസ്ട്രിയയും നിങ്ങൾ പരിശോധിക്കുന്നു എന്നുവയ്ക്കുക—ഈ രണ്ടു രാജ്യങ്ങളും സന്ദർഭവശാൽ അവരുടെ വ്യവസ്ഥിതികളനുസരിച്ചുള്ള മാനദണ്ഡങ്ങൾ വച്ചുനോക്കിയാൽ അങ്ങേയററം വിജയം നേടിയവയാണ് മുതലാളിത്വ രാജ്യമായ ആസ്ട്രിയയിൽ, ചരിത്രപരമായ കാരണങ്ങളാൽ എല്ലാ വൻകിട ബാങ്കുകളും ദേശസാൽക്കരിച്ചിരിക്കുന്നു. ഒപ്പം വൻകിട വ്യവസായങ്ങളും, ഉർജ്ജോൽപ്പാദനവും എഞ്ചിനിയറിംഗിൻെറയും ഇലക്ട്രോണിക്സിൻേറയും, ആയുധനിർമ്മാണത്തിൻെറയും വലിയൊരു ഭാഗവും എന്നുവച്ചാൽ സമ്പദ്ഘടനയുടെ മേൽ ആധിപത്യം ചെലുത്താനാവുന്ന **ഉന്നതതലങ്ങൾ (Commanding Heights)** മുഴുവൻ സർക്കാർ നിയന്ത്രണത്തിലാണ്. നമുക്കറിയാവുന്നതുപോലെ സോഷ്യലിസ്ററ് ഹങ്കറിയിൽ സമ്പദ് ഘടനയിൽ സർക്കാർ ഉടമയിലല്ലാത്ത ചെറുകിട വ്യവസായങ്ങൾക്ക് ഗണ്യമായ പ്രവർത്തന സാധ്യത ലഭിക്കത്തക്കവണ്ണം സമ്പദ്ഘടന കാര്യമായ വിധം ഉദാരവൽക്കരിച്ചിരിക്കുന്നു. ഈ രണ്ട് കേസുകളിൽ എവിടെവച്ചാണ് സോഷ്യലിസ്ററ് വ്യവസ്ഥിതിയേയും, മുതലാളിത്വ വ്യവസ്ഥിതിയേയും വേർതിരിക്കുന്ന രേഖ അടയാളപ്പെടുത്തുക? ഒററവാക്കിൽ പറഞ്ഞാൽ സോഷ്യലിസത്തിൻെറ ഘടനപരമായ മാനദണ്ഡങ്ങൾ ദുർബ്ബലമായിത്തീർന്നിരിക്കുന്നു.

## തലചായ്ക്കാൻ ഇടമില്ലാത്തവർ

മൂന്നാമത്തെ കാര്യം: നൂറുശതമാനവും കേന്ദ്രീകൃതവും സർക്കാർ നടത്തുന്നവയുമായ സമ്പദ് വ്യവസ്ഥയുള്ള സോവിയററ് യൂണിയനെ പോലുള്ള രാജ്യങ്ങൾ ഇതിൽനിന്ന് വേറിട്ട് നില്ക്കുന്നു. എന്നാൽ 1960-ൽ മുതൽ അവർക്ക് അവരുടെ ഗവൺമെൻറുകൾക്ക്, ഒട്ടും കുറയാത്തവിധം കൂടുതൽ കൂടുതൽ വ്യക്തമാവുകയായിരുന്നു സോഷ്യലിസ്ററ് സമ്പദ്ഘടന വളരെ മോശമായാണ് പ്രവർത്തിക്കുന്നതെന്ന്; അവ വർദ്ധമാനമായി വരുന്ന പ്രയാസങ്ങളിൽ പെട്ടുഴലുന്ന, എന്നെല്ലാം. ഇതിന് കാരണമോ? അവയ്ക്ക് സാമ്പത്തികമായ യുക്തിസഹത്വത്തിൻെറ ഒരു മാനദണ്ഡവും ഇല്ലാതെപോയി. അതായത് ഉൽപാദകച്ചെലവുകളുടെ താരതമ്യനിലവാരം. അതുപോലെ തന്നെ ഉപഭോക്താക്കൾക്ക് എന്താണ് വേണ്ടതെന്ന് സൂചിപ്പിക്കാൻ ഒരു വഴിയുമില്ലാത്തതും. ചുരുക്കിപ്പറഞ്ഞാൽ കമ്പോളമെന്ന ഘടകത്തിൻെറ അഭാവം ഇതിലെല്ലാം വ്യക്തമായിരുന്നു.

ഈ സമ്പദ്ഘടന പരിഷ്ക്കരിക്കുന്നതിനുള്ള എല്ലാ ശ്രമങ്ങളും ലക്ഷ്യമാക്കിയത് ഈ ഘടകങ്ങൾ നിലവിൽവരുത്തുക എന്നതായിരുന്നു. ഇപ്രകാരം യുദ്ധാന്തരകാലത്ത് മുതലാളിത്വ സമ്പദ്ഘടനകൾ മുൻകാലങ്ങളിൽ സവിശേഷമായും സോഷ്യലിസ്ററ് സ്വഭാവമുള്ളതെന്ന് കരുതപ്പെട്ടിരുന്ന ഘടകങ്ങൾ ഏർപ്പെടുത്തിയെങ്കിൽ സോഷ്യലിസ്ററ് സമ്പദ്ഘടനകൾ മുതലാളിത്വത്തിൻെറതെന്ന് വിശേഷിക്കപ്പെട്ടവ ഏർപ്പെടുത്താൻ ശ്രമിച്ചു. ഈ ശ്രമങ്ങളിൽ പാശ്ചാത്യർ പൗരസ്ത്യരേക്കാൾ കൂടുതൽ വിജയിച്ചു. എന്നാൽ ഒന്നുകിൽ അങ്ങനെ അല്ലെങ്കിൽ ഇങ്ങനെ എന്ന വിധത്തിൽ ലാഘവബുദ്ധിയോടുകൂടിയുള്ള തരംതിരിക്കൽ അവ്യക്തമായിത്തീർന്നു.

പക്ഷേ ഒരു കാര്യത്തിൽ മാററമുണ്ടായില്ല. യഥാർത്ഥത്തിൽ ഇപ്പോൾ അത് എന്നത്തേക്കാളും കൂടുതൽ പ്രത്യക്ഷമായികാണാം. ഇതാണ് നാലാമത്തെ കാര്യം. സമ്പത്തികമായ കാര്യക്ഷമതയ്ക്കും, ഫലപ്രാപ്തിക്കും കമ്പോളമാണ് വഴികാട്ടി എന്നത് ഒരു സംഗതി. അതിൽനിന്നും തികച്ചും വ്യത്യസ്ഥമായ കാര്യമാണ് റീഗനിസത്തിൻെറയും താച്ചറിസത്തിൻെറയും വൈതാളികരും, സാമ്പത്തികകാര്യ ഇൻസ്ററിററ്യൂട്ടും കലർപ്പില്ലാത്ത മുതലാളിത്വത്തിൻെറ മററു ബുദ്ധിരാക്ഷസൻമാരും കാണുന്നപോലെ ഒരു സമ്പദ്ഘടനയിലെ വിഭവശേഷി വകയിരുത്തുന്നതിനും, വീതംവയ്ക്കുന്നതിനുമുള്ള ഏക ഉപകരണം കമ്പോളം മാത്രമാണെന്ന വാദം. കൽക്കരിയും, ഖനിജങ്ങളും മലിനീകരണം സൃഷ്ടിക്കുന്നുവെന്നതുപോലെ തന്നെ സ്വാഭാവികമായിട്ടാണ് കമ്പോളം അസമത്വം സൃഷ്ടിക്കുന്നത്. കൂടാതെ വളരെക്കാലം മുമ്പുതന്നെ ആഡംസ്മിത്ത് ചൂണ്ടിക്കാണിച്ച പോലെ ചില ചരക്കുകൾ-മൗലികമായി നോക്കിയാൽ പൊതു ആവശ്യങ്ങൾ നിറവേറ്റു



ജോൺ മെയ്നാർഡ് കെയ്ൻസ്

ന്നതിനുള്ളവ—ഉല്പാദിപ്പിക്കുന്നതിൽ കമ്പോളം ശ്രദ്ധിക്കുകയേയില്ല. കാരണം അത്തരം ഉല്പദനത്തിൽനിന്ന് ആർക്കും ലാഭമുണ്ടാക്കാനാവില്ല. അല്ലെങ്കിൽ മററുവിധത്തിൽ ഉണ്ടാക്കാവുന്നത്ര ലാഭം ഉണ്ടാക്കാൻ കഴിയില്ല. ലാഭം ലക്ഷ്യമാക്കിപ്രവർത്തിക്കുന്ന ഒരു സംരംഭത്തിനും ഒരു ആധുനിക ട്രാൻസ്പോർട്ട് സിസ്ററമോ നഗര ട്രാൻസ്പോർട്ട് സിസ്ററമോ നടത്താൻ വേണ്ടത്ര ധനസഹായം നല്കാൻ ആവില്ല. അത് പണം നഷ്ടപ്പെടാത്തവിധം അവസാനിപ്പിക്കാൻ കഴിയുമെങ്കിൽ പോലും.

ജർമ്മനിയിലെ വ്യവഹാരഭാഷയിൽ പറയുന്നപോലെ "സോഷ്യൽ കമ്പോള സമ്പദ്ഘടന"യിലും പാശ്ചാത്യരാജ്യങ്ങളിലെ സോഷ്യൽ ഡമോക്രാററിക് സ്വാധീനത്തിന് വിധേയമായ കെയിനീഷ്യൽ സമ്പദ് ഘടനകളിലും ഈ പ്രവണതകൾ ഒരുപരിധിവരെ പൊതുഭരണനയങ്ങളും മാനേജ്മെൻറ് രീതികളും മുഖേന നിയന്ത്രിക്കപ്പെടുന്നു. എന്നാൽ റീഗൻെറ അമേരിക്കയിലോ താച്ചറുടെ ബ്രിട്ടനിലോ ഭവനനിർമ്മാണം കമ്പോളത്തിന് മാത്രമായി വിട്ടുകൊടുക്കുമ്പോൾ എന്താണ് സംഭവിക്കുകയെന്ന് നമുക്ക് കാണാൻ കഴിയുന്നു. സാമ്പത്തികമായി കഴിവുള്ളവർക്കുവേണ്ടി മാത്രമായാണ് ഭവനനിർമ്മാണം നടക്കുക. ഇന്ന് ന്യൂയോർക്കിൽ മാത്രം തലചായ്ക്കാൻ ഇടമില്ലാത്തവരുടെ എണ്ണം 70,000 മാണ് എന്നു ഓർക്കുക. മാത്രമല്ല, ഇത്തരം പരിതസ്ഥിതിയിൽ പണക്കാർ കൂടുതൽ പണക്കാരായിത്തീരുന്നു. അവരും, നിർദ്ധനരും തമ്മിലുള്ള വിടവ് തുടർച്ചയായി വർദ്ധിക്കുകയും ചെയ്യുന്നു. ഇത് ബ്രിട്ടനിലും അമേരിക്കൻ ഐക്യനാടുകളിലും പ്രത്യക്ഷത്തിൽ കാണാൻ കഴിയും. വികസിതവും, സമ്പന്നവും ആയ രാഷ്ട്രങ്ങളിൽ സമൂഹത്തിൻെറ അടിത്തട്ടിലുള്ള ഗഹ്വരങ്ങളിലൂടെ കീഴോട്ടുവീഴുന്നവർ ന്യൂനപക്ഷമാണ്, ഏറിയാൽ മൂന്നിലൊരു ഭാഗം മാത്രമേ വരൂ എന്ന് ആളുകൾ സ്വയം ആശ്വസിക്കുന്നു. അങ്ങനെയുള്ള ന്യൂനപക്ഷം പോലും യഥാർത്ഥത്തിൽ പട്ടിണികിടക്കുന്നില്ല. അവർക്കും ടി.വി. സെററുകളുണ്ട്. മൂന്നിൽ രണ്ടുഭാഗം വരുന്നവരുടെ സ്ഥിതി ആശ്വാസപ്രദമാണ്. കമ്പോളത്തിൻെറ നിസ്സഹായരായ ബലിയാടുകളെ വിളിക്കാൻ പൊന്തിവന്നിരിക്കുന്ന ജുഗുപ്സാവഹമായ സംജ്ഞയാണ് അണ്ടർക്ളാസ്-അധോവർഗ്ഗം. മാന്യരുടെ സമൂഹത്തിൻെറ കീഴറകൾക്കുള്ളിലാണ് അവർ ജീവിക്കുന്നത്. കുനിഞ്ഞുകീഴ്ത്തട്ടിൽ നോക്കിയാലേ അവരെ കാണാൻ കഴിയൂ. ദൃഷ്ടിയിൽപെടാതിരിക്കണമെങ്കിൽ പിറന്ന അവരെ കാണാൻ കഴിയാത്തവിധത്തിൽ ഭവനരഹിതർ നിരത്തിലിറങ്ങി കുപ്പത്തൊട്ടികൾ അരിച്ചുപെറുക്കാതിരിക്കണം. ലോകത്തിലെ ഏററവും മഹത്തും, ഗംഭീരവുമായ ന്യൂയോർക്ക് നഗരത്തിലെ തെരുവല്ലാതെ മറെറാരു പാർപ്പിടം ഇല്ലാത്ത നിവാസികളുടെ മൂത്രവിസർജ്ജനത്തിൻെറ പഴകിയ ദുർഗന്ധം ശ്വസിക്കാനോ നമുക്കു കഴിയാതിരിക്കണം.

ഇതൊക്കെ സോഷ്യലിസത്തിനനുകൂലമായ വാദഗതിയല്ല, നേരെമറിച്ച് മനുഷ്യത്വമുള്ള സമ്മിശ്ര സമ്പദ്ഘടനയ്ക്ക് വേണ്ടിയുള്ളതാണെന്ന് ആരെങ്കിലും പറഞ്ഞേക്കാം. അത് അല്പം സോഷ്യൽക്രിസ്തീയ ചേരുവകലർന്ന സോഷ്യൽ കമ്പോളം മുതൽ സ്കാൻഡിനേവിയൻ രാജ്യങ്ങളിലും ആസ്ട്രിയയിലും പോലെ കുറെക്കൂടി സോഷ്യലിസ്ററ് ഘടകങ്ങൾ ചേർന്ന സോഷ്യൽ ഡമോക്രാററിക് ഭരണകൂടങ്ങൾ വരെയുയുള്ള എന്തും ആകാം. ഞാൻ നിഷേധിക്കുന്നില്ല. ജോൺ കെന്നത്ത് ഗാൽബ്രെയത്തിൻെറ താഴെപറയുന്ന പ്രസ്താവനയോട് ഞാൻ യോജിക്കുന്നു. ''ഒരു യഥാർത്ഥ്യമുള്ള നിലപാടിൽ നോക്കിയാൽ പടിഞ്ഞാറും, കിഴക്കും ഉള്ള നമ്മുടെ ലക്ഷ്യം ഒന്നു തന്നെയാണ്. കമ്പോള പ്രചോദിതവും, സാമൂഹ്യ പരിഗണനകളാൽ പ്രചോദിതവുമായ പ്രവർത്തനങ്ങളിലെ നല്ലതെല്ലാം സംയോജിപ്പിക്കുന്ന ഒരു സമ്പ്രദായം കണ്ടെത്തുക എന്നതാണ് ആ കർത്തവ്യം.'' ഒരു പ്രത്യേക വ്യവസായമോ സേവനമോ ലഭ്യമാക്കുന്നത് പൊതുമേഖലാസംരംഭമാണോ, സ്വകാര്യമേഖലയിലാണോ എന്നത് ആവശ്യമായും മൗലികതത്വത്തിൻെറ പ്രശ്നം ആകണമെന്നുമില്ല. ബ്രിട്ടീഷ് ദേശീയ ആരോഗ്യസർവ്വീസ് പോലുള്ള ഒരുസംവിധാനം വേണമെന്ന് വൻകിട അമേരിക്കൻ കോർപ്പറേഷനുകളിൽ നിന്ന് ഗൗരവമായ ആവശ്യം ഉയർന്നുവന്നിരിക്കുന്നു. കാരണം അവിടെ നിലവിലുള്ള സ്വകാര്യ മെഡിക്കൽ ഇൻഷ്വറൻസ് സമ്പ്രദായം അവിശ്വസനീയമായവിധം ഉദ്യോഗസ്ഥ മേധാവിത്വപരവും അങ്ങേയററം ദുർവഹമായ ചെലവുവരുത്തുന്നതുമാണ്. എന്നാൽ ഫ്രാൻസ് പോലുള്ള മററ് ചില യൂറോപ്യൻ രാജ്യങ്ങളിൽ ഗവൺമെൻറ് നേതൃത്വത്തിലുള്ള ആരോഗ്യ ഇൻഷ്വറൻസ് പദ്ധതികൾ നന്നായി പ്രവർത്തിക്കുന്നുമുണ്ട്. നിർണ്ണായകമായ പ്രശ്നം സാമ്പത്തികമല്ല. നേരെമറിച്ച് എല്ലാ പൗരന്മാർക്കും മതിയായ ആരോഗ്യചികിത്സാ പരിരക്ഷ നല്കാനുള്ള ബാദ്ധ്യത ഒരു രാജ്യം അംഗീകരിക്കുന്നുണ്ടോ എന്നതും, അത് അവർക്ക് ലഭ്യമാക്കാനുള്ള സാഹചര്യം ഉറപ്പുവരുത്തുന്നുണ്ടോ എന്നതുമാണ്.

കമ്പോള സമ്പദ് വ്യവസ്ഥയുടെ ദൂഷിച്ച ഫലങ്ങൾ നിയന്ത്രിക്കാവുന്നതാണ്. കുറേയൊക്കെ നിയന്ത്രിക്കപ്പെട്ടിട്ടുമുണ്ട്. ആസ്ട്രിയയിലും സ്കാൻഡിനേവിയൻ രാജ്യങ്ങളിലുമുള്ള സോഷ്യൽ ഡെമോക്രാററിക്, ലേബർ പാർട്ടികളുടെ ഭരണത്തിൻ കീഴിൽ കൂടുതൽ കൂടുതൽ വിജയകരമായി നിയന്ത്രിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ലോക മുതലാളിത്വ വികസനത്തിൻെറ പാതയിൽ ഏററവും കുറഞ്ഞ പക്ഷം മൂന്ന് ഭവിഷ്യഫലങ്ങളെങ്കിലും നിയന്ത്രണാതീതമായി നിൽക്കുന്നു. ഇരുപത്തൊന്നാം നൂററാണ്ടിലെ സോഷ്യലിസ്ററ് കാര്യക്രമം നിർവചിക്കുന്നതിന് ഈ സംഗതികളാണ് നമ്മെ സഹായിക്കുക.

## ഇരുപത്തൊന്നാം നൂററാണ്ടിലെ സോഷ്യലിസ്ററ് കാര്യക്രമം

ഏററവും ആദ്യത്തേത് പരിസ്ഥിതി പ്രശ്നമാണ്. ജൈവമേഖലയെ ആകെ സസ്യജന്തു മനുഷ്യാവാസ സ്ഥാനങ്ങൾക്കു പൂർണ്ണമായി നശിപ്പിക്കാൻ കഴിയുന്ന സ്ഥിതിയിലേക്ക് മാനവരാശി എത്തിച്ചേർന്നിരിക്കുന്നു. ഏററവും ചുരുങ്ങിയപക്ഷം പ്രവചനാതീതവും, നാടകീയവുമായ വിധത്തിൽ ജൈവമേഖലയെ ദുഷിപ്പിക്കാൻ ഇന്ന് മനുഷ്യന് നിഷ്പ്രയാസം കഴിയും. ഗ്രീൻ ഹൗസ് അവസ്ഥ (Green House Effect) യുടെ പരിണിതഫലങ്ങൾ സഹിച്ചുകൊണ്ടു ജീവിതം തള്ളിനീക്കാൻ നാം ഇപ്പോൾ നിർബന്ധിതരാണ്. അപരിമിതമായ സാമ്പത്തിക വളർച്ച വർദ്ധമാനമായ വേഗതയിൽ മുന്നേറിയതിൻെറ ഫലമാണത്. സോഷ്യലിസ്ററ് സിദ്ധാന്തവും ഇത്തരം വളർച്ചയ്ക്ക് അനുകൂലമായിരുന്നു എന്നത് നേരാണ്. സോഷ്യലിസ്ററ് പ്രായോഗിക പ്രവർത്തനഫലങ്ങൾ പൂർവ യൂറോപ്പിൽ വൻതോതിൽ മലിനീകരണം സൃഷ്ടിച്ചു. എന്നാൽ മുതലാളിത്വത്തെ സംബന്ധിച്ചിടത്തോളം അപരിമിതമായ വളർച്ചയ്ക്ക് നൈസർഗ്ഗസ്വഭാവത്താൽത്തന്നെ അതു പ്രതിബന്ധമായിത്തീരുന്നു. സോഷ്യലിസത്തിന് അപ്രകാരം കഴിയുന്നില്ല.

വളർച്ച ഏതെങ്കിലും വിധത്തിൽ ഇനിയങ്ങോട്ട് നിയന്ത്രിതമാകണം. നിലനിർത്താവുന്ന വളർച്ച കമ്പോളവ്യവസ്ഥയ്ക്കുള്ളിൽ സാദ്ധ്യമല്ല. അതിനെതിരായേ സാദ്ധ്യമാകൂ. അത് ഉപഭോക്താക്കളുടെ സ്വതന്ത്രമായ ഹിതപ്രകാരം നിലവിൽ വരികയില്ല. നേരെമറിച്ച് ആസൂത്രണം മുഖേനയും, ആവശ്യമായി വരുമ്പോൾ സ്വതന്ത്രഹിതത്തെ എതിരിട്ടുകൊണ്ടും. ഇപ്പോൾത്തന്നെ യൂറോപ്യൻ സമൂഹം പ്രതിമാസം ഒരാഴ്ചയെങ്കിലും മീൻപിടിത്തക്കാർ നോർത്ത് സീയിൽ മത്സ്യബന്ധനം നടത്തുന്നത് നിർത്തണമെന്ന് തീരുമാനിച്ചിരിക്കുന്നു. ഇല്ലെങ്കിൽ കടലിലെ മത്സ്യസമ്പത്ത് ഇല്ലാതാകും.

രണ്ടാമത്തെ കാര്യം വികസിതവും സമ്പൽസമൃദ്ധവുമായ രാജ്യങ്ങളിലെ ജനങ്ങളും ദരിദ്രരാജ്യങ്ങളിലെ ബഹുജനങ്ങളും തമ്മിലുള്ള വിടവ് ആരെയും സ്തബ്ധരാക്കുന്ന വിധത്തിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന കാര്യമാണ്. ഈ നൂററാണ്ടിൻെറ ആരംഭത്തിൽ മനുഷ്യരാശിയുടെ മൂന്നിലൊരു ഭാഗത്തെ പ്രതിനിധീകരിച്ചിരുന്ന വികസിത രാജ്യങ്ങൾ ഇപ്പോൾ 15 മുതൽ 20 വരെ ശതമാനത്തെ മാത്രമേ പ്രതിനിധീകരിക്കുന്നുള്ളു. ഇത് 1750–ൽ ഉണ്ടായിരുന്ന നിലയാണ്. 1900–ൽ വികസിത ലോകത്തിൽ പ്രതിശീർഷ മൊത്ത ദേശീയ വരുമാനം അവികസിത രാജ്യങ്ങളുടെ പ്രതിശീർഷ വരുമാനത്തിൻെറ മൂന്നിരട്ടി ആയിരുന്നുവെങ്കിൽ 1950 ആയപ്പോഴേക്കും അത് അഞ്ചുമടങ്ങായി. UNCTAD (കച്ചവടത്തേയും, വികസനത്തേയും സംബന്ധിച്ച ഐക്യരാഷ്ട്ര സഭാ കമ്മിററി) കൗൺസിലിൻെറ കണക്കുകൾ പ്രകാരം 1980–കളുടെ മദ്ധ്യത്തോടെ അത് വീണ്ടും പന്ത്രണ്ടര മടങ്ങായി വർദ്ധിച്ചു. ലോകരാഷ്ട്രങ്ങളിൽ ഏററവും സമ്പന്നമായ പത്തു രാജ്യങ്ങളുടെ മാത്രം നിലനോക്കിയാൽ അവയുടെ പ്രതിശീർഷ ദേശീയ വരുമാനം ഏററവും ദരിദ്രമായ പത്തു രാജ്യങ്ങളുടെ വരുമാനത്തിൻെറ 58 മടങ്ങാണ്. ലോകം കൂടുതൽ കൂടുതൽ സമ്പന്നമാകുന്ന മുറയ്ക്ക് സമ്പത്ത് ഇററുവീഴുന്ന ഫലം (TRICKLE—DOWN EFFECT) ഉണ്ടാകുന്നില്ല. നേരെമറിച്ച് സുചിന്തിതമായ നടപടികളുണ്ടാകുന്നില്ലെങ്കിൽ വിസ്ഫോടനാത്മകമായ ഇന്നത്തെ സ്ഥിതി കൂടുതൽ ആപൽക്കരമായി മൂർച്ഛിക്കുകയായിരിക്കും ഉണ്ടാവുക.

മൂന്നാമതു, സമൂഹങ്ങളെ സൃഷ്ടിക്കുന്നതിൻെറ അടിസ്ഥാനഘടകമായ മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തെ ധ്വംസിക്കുകയും ആ ബന്ധങ്ങൾ ചീഞ്ഞളിഞ്ഞു പോകാൻ ഇടയാക്കുകയും ചെയ്യുകയാണ് മനുഷ്യരാശിയെ മുഴുവൻ സാമ്പത്തിക നിയമങ്ങൾക്ക് കീഴ്പ്പെടുത്തുകമൂലം മുതലാളിത്വം ചെയ്യുന്ന മഹാ പാതകം. വ്യക്തിക്ക് ഇപ്പോൾ ഇവിടെ വേണ്ടതെന്താണോ, അതിനപ്പുറം പരിഗണനാർഹമായി ഒന്നുമില്ല എന്ന സ്ഥിതിയിലെത്തിച്ചേരുന്ന ഒരു ധാർമ്മികമായ ശൂന്യതയാണ് മുതലാളിത്വം ഇപ്രകാരം സൃഷ്ടിക്കുന്നത്. ഏററവും ഉന്നതതലങ്ങളിൽ മനുഷ്യൻ മഹാനഗരങ്ങളെ മുഴുവനോടെ സ്വന്തം ലാഭമോഹത്തിനുവേണ്ടി കുരുതി കൊടുക്കുന്നു. ജനറൽ മോട്ടോഴ്സ് എന്ന അമേരിക്കൻ കമ്പനിയുടെ വ്യവസായശാല പൂട്ടുന്നതിൻെറ ഫലമായി അതിൻെറ ആസ്ഥാനമായ ഫ്ളിൻറ് (FLINT) എന്ന പട്ടണത്തിന് നേരിടുന്ന ദുർവിധി ചിത്രീകരിക്കുന്ന ''റോജറും ഞാനും'' (Roger and me) എന്ന ചലച്ചിത്രം ഇത്തരമൊരവസ്ഥയെ ഹൃദയസ്പർശിയായി അവതരിപ്പിക്കുന്നു. ഏററവും അടിത്തട്ടിൽ ന്യൂയോർക്കിൽ സംഭവിക്കുന്നതുപോലെ പ്രായപൂർത്തിയായ കുട്ടികൾ ഒരു തുകൽ ജാക്കററിനുവേണ്ടിയോ, കായികവിനോദ ഉപകരണങ്ങൾക്കുവേണ്ടിയോ മനുഷ്യരെ കൊല്ലുന്നു. മുതലാളിത്വ വ്യവസ്ഥിതിയും മനുഷ്യജീവികളും പൊരുത്തപ്പെടുന്ന ഇനങ്ങൾ ഇല്ല. മുതലാളിത്വത്തിനു വേണ്ടതു അവസാനമില്ലാത്ത, നിലയ്ക്കാത്ത ഉല്പാദന വർദ്ധനവാണ്. യന്ത്രങ്ങളും അവയുണ്ടാക്കുന്ന ഉല്പന്നങ്ങളും കൂടുതൽ കൂടുതൽ കാര്യക്ഷമതയുള്ളതും, വില കുറഞ്ഞുവരുന്നവയുമായിരിക്കും. പക്ഷേ, മനുഷ്യർ നിർബ്ബന്ധപൂർവ്വം മനുഷ്യരായിത്തന്നെ നിലകൊള്ളും. ചെയ്യാവുന്ന കാര്യം അവരെ ഒഴിവാക്കിക്കൊണ്ട് മോട്ടോർ വ്യവസായത്തിലുണ്ടായതുപോലെ അവർക്കു പകരം യന്ത്രമനുഷ്യരെ സ്ഥാപിക്കുകയാണ്. ആശുപത്രികളിലും സേവനമേഖലയിൽ പൊതുവേയും മനുഷ്യർക്കു പകരം യന്ത്രങ്ങൾ ഉപയോഗിക്കാൻ കഴിയാതെ വരുന്നിടങ്ങളിലായാലും അവരെ പറഞ്ഞയയ്ക്കണം. കാരണം, മററുള്ളവർക്കൊപ്പം അവരുടെ കൂലി വർദ്ധിക്കും. ബിസിനസ് സാമ്പത്തിക വിദഗ്ദ്ധർ പറയുന്നതുപോലെ ഉല്പാദനക്ഷമതയേക്കാൾ വേഗത്തിൽ കൂലി വർദ്ധിപ്പിക്കാൻ അനുവദിച്ചുകൂടാ. അതുകൊണ്ട് അവരെക്കൂടാതെ കഴിക്കുന്നതായിരിക്കും എളുപ്പം. സമ്പദ്വ്യവസ്ഥയ്ക്ക് അസാധാരണമായ ഒരു പരിധിവരെ അവരെക്കൂടാതെ കഴിക്കാം. പക്ഷേ, അവർ അപ്രത്യക്ഷരാവുന്നില്ല. അവിടെത്തന്നെ തുടരുന്നു. അവർക്ക് എന്തു സംഭവിക്കുന്നു?

അവർക്ക് എന്തു സംഭവിക്കുന്നുവെന്ന് കാണിക്കുന്ന ഒരുദാഹരണം പറയാം. അമേരിക്കൻ മോട്ടോർ വ്യവസായം ഒരുകാലത്ത് ധാരാളം തൊഴിൽ സൗകര്യങ്ങൾ സൃഷ്ടിച്ചു. ഹെൻറി ഫോർഡിൻെറ വില്ലോ റണ്ണി (Willow Run) ലോ, റിവർ റോഗി (River Rouge) ലോ ജോലി ചെയ്യൽ അത്ര രസകരമൊന്നുമായിരുന്നില്ല. എങ്കിലും നല്ല ശമ്പളം ലഭിച്ചിരുന്നു. കറുത്തവർക്കും, ദക്ഷിണ സംസ്ഥാനങ്ങളിൽ നിന്നുവരുന്ന ദരിദ്രരായ വെള്ളക്കാർക്കും അവിടെ ധാരാളം തൊഴിൽ നൽകി. അവർ വിദഗ്ദ്ധരോ അഭ്യസ്തവിദ്യരോ ആയിരുന്നില്ല. പലപ്പോഴും ബുദ്ധിമാന്മാരായിരുന്നില്ല. എങ്കിലും അദ്ധ്വാനിക്കാൻ സന്നദ്ധതയുള്ളവരായിരുന്നു. മാന്യമായി കുടുംബം പുലർത്താനും, പൗരന്മാർ എന്ന നിലയിലും ഐക്യ ആട്ടോ വർക്കേഴ്സ് യൂണിയൻ അംഗങ്ങൾ എന്ന നിലയിലും, ആത്മാഭിമാനവും, അല്പം അന്തസ്സും നിലനിർത്താനും അവർക്ക് കഴിഞ്ഞിരുന്നു. അവരെ കാർ വ്യവസായത്തിന് ഇനി ആവശ്യമില്ല. അമേരിക്കയിലെ ദരിദ്രനായ കറുത്തവർഗ്ഗക്കാരന് ആത്മാഭിമാനമുള്ള ഒരു തൊഴിൽ കൊടുക്കാൻ തയ്യാറുള്ളത് സൈന്യം മാത്രമാണ്. ഇക്കാരണത്താലാണ് ഗൾഫ് യുദ്ധത്തിലെ സൈനികരുടെ മൂന്നിലൊരുഭാഗം കറുത്തവരായിരുന്നത്. വ്യവസായശാലകൾക്കു ജോലിക്കാവശ്യമില്ലാത്തതിനാൽ അശരണരായിത്തീർന്ന സമൂഹങ്ങൾക്ക് എന്ത് സംഭവിക്കുന്നു? അവ കാലുഷ്യംനിറഞ്ഞ, അരാജകാവസ്ഥയിൽ മുങ്ങിക്കുളിക്കുന്ന ചേരികളായി മാറുന്നു. ഭീതിയും മയക്കുമരുന്നുകളും അവിടങ്ങളിൽ സമൂഹത്തെ വേട്ടയാടുന്നു. ഒന്നുകിൽ സാമൂഹ്യക്ഷേമത്തിൻെറ പേരിലുള്ള പിച്ചക്കാശിൻെറ കാരുണ്യത്തിൽ അല്ലെങ്കിൽ കുററവാളികളായി മാറി അവർ ജീവിതം തളളിനീക്കുന്നു.

## ജനങ്ങൾക്ക് പ്രാമുഖ്യം

ഉൽപ്പാദനത്തിനല്ല, ജനങ്ങൾക്കാണു പ്രഥമമായ മുൻഗണന എന്ന് ലോകത്തെ ഓർമ്മിപ്പിക്കുന്നതിനാണ് സോഷ്യലിസ്ററുകൾ. ജനങ്ങളെ ബലികഴിക്കാൻ പാടില്ല. ജനങ്ങളെന്നാൽ സമർത്ഥർ, ശക്തർ, വലിയ ജീവിതാലഭിലാഷങ്ങൾ വച്ചുപുലർത്തുന്നവർ, സൗന്ദര്യമുള്ളവർ, ഭാവിയിലൊരുദിവസം വലിയ വലിയ കാര്യങ്ങൾ നേടാവുന്നവർ മാത്രമല്ല. ഒരുപക്ഷേ ഇന്നത്തെ സമൂഹത്തിൽ തങ്ങളുടെ താല്പര്യങ്ങൾ പരിഗണിക്കപ്പെടുന്നില്ല എന്നതിനാൽ ഇച്ഛാഭംഗമുള്ളവർ പോലുമല്ല. പ്രത്യേക തരക്കാരായ ആളുകൾ മാത്രമല്ല. ഇപ്പറഞ്ഞവരടക്കം എല്ലാവരുമാണ് ജനങ്ങൾ. പ്രത്യേകിച്ചും വെറും സാധാരണക്കാരായവർ പ്രത്യേക താല്പര്യമുണർത്താവുന്നവരല്ല, എൻെറ ഒരു സുഹൃത്തിൻെറ അമ്മ പറഞ്ഞതുപോലെ എണ്ണം തികയ്ക്കാൻ വേണ്ടി മാത്രം കണക്കിലെടുക്കപ്പെടുന്നവർ. ആർതർ മില്ലറുടെ 'ഒരു വില്പനക്കാരൻെറ മരണം' എന്ന നോവലിലെ ഹൃദയസ്പൃക്കായ ഒരു വാചകത്തിൽ മേൽപ്പറഞ്ഞ ഇനത്തിൽപ്പെടുന്ന ഒന്നിനുംകൊള്ളാത്ത ഒരു മനുഷ്യനെപ്പററി പ്രസ്താവിച്ചിരിക്കുന്നപോലെ ''ഗൗനിക്കേണ്ടതുണ്ട്, ഇത്തരം ഒരാളിനെ ശ്രദ്ധിക്കാൻ കഴിയണം.'' ഇത്തരക്കാർക്കു വേണ്ടിയും ഇവരുടെ കാര്യത്തിലുമാണ് സോഷ്യലിസം പ്രസക്തമായിരിക്കുക.



രണ്ടാം ലോക മഹായുദ്ധം — ജപ്പാനിലെ യോകഹോമയുടെ നേർക്ക് അമേരിക്ക നടത്തിയ അതിഭീകരമായ ബോംബാക്രമത്തിൻെറ ദൃശ്യം.

സോഷ്യലിസത്തിൻെറ ഭാവിക്ക് ആധാരം എന്നത്തേയുംപോലെ ഇപ്പോഴും അതിൻെറ ആവശ്യകത നിലനിൽക്കുന്നു എന്ന വസ്തുതയിലാണ്. ചില കാര്യങ്ങളിൽ അതിൻെറ യുക്തത പണ്ടത്തെപ്പോലെയല്ല ഇന്ന്, എന്ന കാര്യം മറക്കാതെയാണിത് പറയുന്നത്. മുതലാളിത്വം ഇപ്പോഴും അതിന് പരിഹാരമുണ്ടാക്കാൻ കഴിവില്ലാത്ത വൈരുദ്ധ്യങ്ങളും പ്രശ്നങ്ങളും സൃഷ്ടിച്ചുകൊണ്ടിരിക്കുന്നുവെന്നതാണ് ഇതിന് നിദാനം. അത് അസമത്വം ജനിപ്പിക്കുന്നു. അസമത്വത്തിൻെറ ദോഷം വളരെ കടുപ്പത്തിലുള്ളതല്ലാത്ത പരിഷ്കരണങ്ങളിലൂടെ ലഘൂകരിക്കാൻ കഴിഞ്ഞേക്കാം. എന്നാൽ മുതലാളിത്വം സൃഷ്ടിക്കുന്ന മനുഷ്യത്വരാഹിത്യത്തിന് പ്രതിവിധിയില്ല. ദയനീയവും എന്നാൽ അർഹിച്ചതുമായ തകർച്ച സോവിയററ് മാതൃകയിലുള്ള സോഷ്യലിസ്ററ് സംവിധാനങ്ങൾ 1989–ലും 1990–ലും മാധ്യമങ്ങളുടെ ശീർഷകങ്ങൾ നിറച്ചില്ലായിരുന്നുവെങ്കിൽ ഇക്കാലത്ത് മുതലാളിത്വത്തിൻെറ ''അതിശയകരമായ നേട്ടങ്ങളെ'' പ്പററിയുള്ള പ്രചരണം എത്രയോ കുറവായിരുന്നേനെ. സത്യത്തിൽ മുതലാളിത്വത്തിൻെറ അവസ്ഥ അസൂയാർഹമല്ല. പട്ടിണിയും യുദ്ധവും നിറഞ്ഞ ലോകത്തിലേക്ക് അത് മടങ്ങിക്കഴിഞ്ഞിരിക്കുന്നു. ലത്തീൻ അമേരിക്കയിലേയും, ആഫ്രിക്കയിലേയുംപോലെ മുഖത്തുമുട്ടുന്ന വിധത്തിൽ പ്രത്യക്ഷത്തിൽ കാണാവുന്ന വിനാശം സൃഷ്ടിക്കാത്ത ഇടങ്ങളിൽപ്പോലും അത് ഉണ്ടെന്ന് ഭാവിക്കുന്നതുപോലെയല്ല മുതലാളിത്വം യഥാർത്ഥത്തിൽ. കിഴക്കൻ യൂറോപ്പ് നാമമാത്രമായിട്ടാണെങ്കിൽക്കൂടി സോഷ്യലിസ്ററ് ആണെന്ന് കരുതിയിരുന്ന കാലത്ത് ജെ.കെ.ഗാൽബ്രെയത്ത് പറഞ്ഞിരുന്നത് ഇവിടെ ഉദ്ധരിക്കട്ടെ. ''കൂടുതൽ മെച്ചപ്പെട്ട ഒരു ജീവിതം തേടിപ്പോകുന്ന യാതൊരുവനും കിഴക്കൻ ബർലിനിൽ നിന്ന് തെക്കൻ ബ്രോൺക്സിലേക്ക് (South Bronx) നീങ്ങാൻ തയ്യാറാവുകയില്ലെന്നതു അരുചികരമല്ലെങ്കിലും തികച്ചും ഇളക്കം തട്ടാത്ത ഒരു വസ്തുതയാണ്.''

ലോകത്ത് ഇന്നു നിലവിലുള്ള പ്രശ്നങ്ങൾക്ക് പരിഹാരമുക്കാൻ സ്വതന്ത്ര കമ്പോളത്തിനു കഴിയുകയില്ല. എൻെറ അഭിപ്രായത്തിൽ സ്വീഡനിലേയോ, ആസ്ട്രിയയിലേയോ പോലുള്ള സോഷ്യൽ ഡമോക്രസിയെ കൊണ്ടും അത് സാധ്യമല്ല. മാർപ്പാപ്പയുടെ അടുത്ത ചാക്രികലേഖനത്തിൽ കത്തോലിക്കാപള്ളി അനുകൂലിച്ചേക്കാമെന്ന് ഞാനൂഹിക്കുന്ന'' സാമൂഹ്യകമ്പോള സമ്പദ് വ്യവസ്ഥ'' (Social Market Economy) എന്ന സദാചാര മുദ്രയണിഞ്ഞ, ''സാമൂഹ്യബോധമുള്ള

(ശേഷം 30-ാം പേജിൽ)

കുരീപ്പുഴ ശ്രീകുമാർ



# വേദപൂർവ്വം



കപടസ്നേഹിതാ
        നിന്നോടു ജീവിത
വ്യഥകൾ ചൊല്ലിപ്പരാജയപ്പെട്ടു ഞാൻ.

തെരുവിൽവച്ചു നീ കാണുമ്പൊഴൊക്കെയും
കുശലമെയ്യുന്നു.
മുൻവരിപ്പല്ലിനാൽ ചിരിവിരിക്കുന്നു
കീശയിൽ കൈയിട്ടു–
കുരുതിചെയ്യുവാനായുധം തേടുന്നു.
പല നിറങ്ങളിൽ നിൻെറ മുഖംമൂടി
പല നിലങ്ങളിൽ നിൻ ഞെരിഞ്ഞിൽ കൃഷി.
മധുര,മാകർഷകം മന്ദഹാസവും
കരുണമൂടിയ കൺകെട്ടുവിദ്യയും
സുഖദമാത്മപ്രകാശനം, നാടക–
ക്കളരി തോല്ക്കുന്ന ഭാഷയും ഭാവവും
കപടസ്നേഹിതാ
        നിന്നോടു വാസ്തവ–
ക്കവിത ചൊല്ലിപ്പരാജയപ്പെട്ടു ഞാൻ.

വളരെ നാളായ്ക്കൊതിക്കുന്നു ഞാൻ, നാട്ടു–
പുളിമരങ്ങളേ പൂക്കുക പൂക്കുക
കൊടികൾ കായ്ക്കും കവുങ്ങുകൾ പൂക്കുക
തൊടികൾ ചൂടും കിനാക്കളേ പൂക്കുക.
വിഫലമാവുന്നു വിശ്വാസധാരകൾ
പതിയെ നില്ക്കുന്നു പ്രാർത്ഥനാഗീതികൾ.
മുളകൾ പൂക്കുന്ന കാലം.
മനസ്സിലും മുനകൾ കൊണ്ടു
പഴുക്കുന്ന വേദന
നിലവിളിക്കുന്നു ഞാൻ, തീവ്രദുഃഖങ്ങ–
ളലറിയെത്തിക്കഴുത്തിൽക്കടിക്കുന്നു.

തടവുപാളയം ജന്മഗൃഹം
മതിൽപ്പഴുതിലൂടെ ഞാൻ
രക്ഷപ്പെട്ടോടുന്നു.
ഒരു സുഹൃത്തിൻെറ സാന്ത്വനച്ഛായയിൽ
മുറിവു നീറുന്നൊരെന്നെക്കിടത്തുന്നു.
ഒരുവശം മാത്രമിക്കാഴ്ച, അപ്പൊഴും
അതിരഹസ്യമായ് പൊട്ടിച്ചിരിച്ചു നീ
കപടസ്നേഹിതാ
        നിൻ വ്യാജ സൗഹൃദ–
ക്കതകിൽ മുട്ടിപ്പരാജയപ്പെട്ടു ഞാൻ.

മറുപുറത്തൊരാൾ, നില്ക്കുമെല്ലായ്പൊഴും
ഹൃദയഹസ്തങ്ങൾ നീട്ടി രക്ഷിക്കുവാൻ
മറുപുറം... ധ്രുവദൂരം, വിരൽത്തുമ്പി–
നഭയമേകുവാനാവാത്ത കൗതുകം.
പുകമറയ്ക്കു പിന്നാമ്പുറം നിന്നു നീ
നുണയൊഴിച്ചുകൊടുത്തും കുടിച്ചും
പക പതപ്പിക്കയായിരുന്നെപ്പൊഴും
പ്രിയ സഖാവായ് മനസ്സിലാക്കാതെ നീ.
ഒരു വിളിപ്പാടിനിപ്പുറം നീയെന്നെ
അവഗണിക്കെ സഹിക്കാൻ പഠിച്ചു ഞാൻ
ഒരു നഖപ്പാടിനപ്പുറം നീയെന്നെ
അവമതിക്കെ ക്ഷമിച്ചുശീലിച്ചു ഞാൻ
കപടസ്നേഹിതാ
        കൗരവാലിംഗന–
ച്ചതിയിൽ ഞാൻ കാരിരുമ്പിൻെറ വിഗ്രഹം.

തുടലിമുൾക്കാടു തിങ്ങിയ ലൗകിക–
ക്കൊതികൾ വിങ്ങുന്ന വേനൽക്കടൽക്കരെ
തിരകളെണ്ണി,ച്ചുടുന്ന വിശപ്പുമായ്
മണലു തിന്നുന്ന മക്കളെക്കണ്ടു ഞാൻ
ക്ഷുഭിതനായിട്ടു സഞ്ചരിക്കെ സ്നേഹ–
മൊഴികളൂതിനിറച്ച ബലൂണുമായ്
മിഴികളിൽ മൃഗാസക്തിയോടെത്തി നീ
നഗരരാഗങ്ങൾ വിസ്തരിച്ചീടവേ
കപട സ്നേഹിതാ
        നിൻെറ തേൻ വാക്കുകൾ
കുളിരു പെയ്തെൻ രഹസ്യരോമങ്ങളിൽ.
ഒരു മുഖം മാത്രമുള്ള ഞാനും, നൂറു–
മുഖപടങ്ങൾ തൻ ജന്മിയാം നീയുമായ്
അകലമേറെയുണ്ടാവശ്യമില്ലെനി–
ക്കഴകു തുന്നിയ നിൻ പൊള്ളവാക്കുകൾ
വഴി നമുക്കു രണ്ടോർക്കുക, ജീവിത–
വ്യഥകൾ നീയുമായ് പങ്കുവയ്ക്കില്ലിനി
കപട സ്നേഹിതാ,
        നിൻ നാട്യവൈഭവം
കവിത ചൊല്ലി തിരസ്ക്കരിക്കുന്നു ഞാൻ.



# നീർമാതളം പൂത്തകാലം

## ഇരുപത്തിയേഴ്

എൻെറ അച്ഛനും അമ്മയും ശ്രീ പി.ജി മേനോൻെറ വീട്ടിൽ അത്താഴ വിരുന്നിന് പോയ രാത്രിയാണ് അയൽക്കാരിയും ശാന്തുവെന്നു വിളിക്കപ്പെടുന്നവളുമായ ചന്ദ്രിമ യാതൊരു മുന്നറിയിപ്പും കൂടാതെ കോണിപ്പടികൾ നിശ്ശബ്ദം കയറി എൻെറ കിടപ്പുമുറിയിൽ വന്നെത്തിയത്. ഞാൻ ലജ്ജ കൊണ്ട് പെട്ടെന്ന് അസ്വസ്ഥയായി. അന്ന് പെൺകുട്ടികൾ പരന്ന കോളറുകളുള്ള ഷർട്ടും അയഞ്ഞ പൈജാമകളുമാണ് രാത്രി ധരിച്ചിരുന്നത്, നൈററികളല്ല. ഞാൻ ഉടുപ്പിൻെറ അടിയിൽ ധരിക്കുന്ന അടിക്കുപ്പായം മാത്രമെ ധരിച്ചിരുന്നുള്ളു. അതും മുട്ട് മറയാത്ത വിധത്തിൽ.

ശാന്തു എൻെറ വീതി കുറഞ്ഞ കട്ടിലിൽ ഇരുന്നു തൻെറ ചുററും നോക്കി. കനത്ത കൺപോളകളായിരുന്നു അവൾക്ക്. അതുകൊണ്ടാവാം അവൾക്ക് ഒരുപെരുംപാമ്പിൻെറ മുഖച്ഛായയാണ് ഉണ്ടായിരുന്നത്.

''കമലാ നീ രാത്രിസമയത്ത് ഈ അടിക്കുപ്പായം മാത്രമാണോ ധരിക്കാറുള്ളത്?'' അവൾ ചോദിച്ചു. ആ ചോദ്യം എൻെറ അഭിമാനത്തിൽ ചാട്ടവാറെന്നപോലെ വന്നുവീണു. ഞാൻ തലകുലുക്കുകമാത്രം ചെയ്തു. വാക്കുകൾ എൻെറ തൊണ്ടയിൽ നിന്ന് ഉയർന്നതേയില്ല.

''കട്ടിയുള്ള ഫ്ളാനലിൻെറ പൈജാമയും ഷർട്ടുമാണ് ഞാൻ ധരിക്കാറുള്ളത്. തണുപ്പുകാലത്ത് വെറുമൊരു അടിക്കുപ്പായം മാത്രം ധരിച്ച് ഉറങ്ങുവാൻ കിടന്നാൽ ആർക്കും ക്ഷയരോഗം പിടിക്കും. അല്ലെങ്കിൽ വാതം.'' ശാന്തു പറഞ്ഞു.

''എനിക്ക് പൈജാമ സെററുകളുണ്ട്.'' ഞാൻ പിറുപിറുത്തു.

ശന്തു എൻെറ ശരീരത്തിൻെറ പല ഭാഗങ്ങളിലും തൻെറ കണ്ണുകൾ കൊണ്ട് കൊത്തിവലിക്കുന്നതായി എനിക്ക് തോന്നി. ഞാൻ കട്ടിലിൽവെച്ചിരുന്ന രോമപ്പുതപ്പ് എടുത്ത് വേഗത്തിൽ മൂടിപ്പുതച്ചു.

''ഇതാണൊ നിൻെറ പുതപ്പ്? ഈ പുതപ്പ് മതിയൊ കൽക്കത്തയിലെ തണുപ്പിന്? ഞാൻ പട്ടുകൊണ്ട് തയ്ച്ച രസായിയാണ് ഉപയോഗിക്കാറ്. ഒന്നാന്തരം ക്വിൽട്ട്. നിൻെറ അച്ഛൻ ധനികനല്ലേ? നിനക്കൊരു ക്വിൽട്ട് വങ്ങിത്തരാൻ പറഞ്ഞുകൂടെ? ഭിക്ഷക്കാരികൾ ഉറങ്ങുന്നതുപോലെയാണല്ലൊ നീ ഉറങ്ങുന്നത്. അതും തനിച്ച്! നിനക്ക് രാത്രി ഭയം തോന്നാറില്ലേ? നിൻെറ മെത്തമേൽ കൂട്ടിന് ഒരു ടെഡിബേർ (കരടി) കൂടിയില്ല! ഒരു വലിയ പാവയെങ്കിലും കൂടെയില്ലെങ്കിൽ എങ്ങനെ ഉറക്കംവരും? എൻെറ ടെഡിയെ നീ കണ്ടിട്ടില്ലേ? കറുത്ത് രോമനിബിഡമായ ടെഡി. അവന് ചുവന്ന കണ്ണുകളാണ്. പളുങ്കുകൊണ്ട് നിർമ്മിച്ച കണ്ണുകൾ. അവനെ കട്ടിലിൽക്കിടത്താതെ എനിക്ക് ഉറക്കം വരില്ല. മാത്രമല്ല, എൻെറ അനിയത്തി കുക്കുവും എന്നെ കെട്ടിപ്പിടിച്ചു കൊണ്ട് അടുത്ത് കിടക്കും. പിന്നെ എനിക്ക് രാത്രിസമയത്ത് പേടിക്കാൻ എന്തുണ്ട്? രാത്രിസമയത്ത് ഭയം തോന്നിയാൽ ആരോഗ്യം ക്ഷയിക്കും. കിടപ്പ് സുഖകരമായിട്ടില്ലെങ്കിൽ ഉറക്കവും സുഖകരമാവില്ല. ഉറക്കം സുഖകരമല്ലെങ്കിൽ ആരോഗ്യം നിലനില്ക്കില്ല.....ഇതൊന്നും ഞാൻ ആലോചിച്ച് ഉണ്ടാക്കുന്ന തത്വങ്ങളല്ല. എൻെറ മുത്തച്ഛൻ പറഞ്ഞുതന്ന കാര്യങ്ങളാണ്.....'' ശാന്തു തൻെറ സുദീർഘമായ പ്രസംഗം നിർത്തി എന്നെ നോക്കി മന്ദഹസിച്ചു.

എനിക്ക് കളിപ്പാവയോ ടെഡിബേർ എന്ന കരടിയോ സ്വന്തമായി ഉണ്ടായിരുന്നില്ല. ഉണ്ടെന്നു അഭിനയിക്കുവാനും എനിക്ക് മനസ്സുവന്നില്ല. ശാന്തുവിൻെറ വചനങ്ങൾ എന്നെ അസ്വസ്ഥയാക്കി. വാസ്തവത്തിൽ എല്ലാ രാത്രിയും ഭയചകിതയായിട്ടാണ് ഞാൻ ഉറങ്ങുവാൻ കിടന്നിരുന്നത്. ശരീരത്തിനോ മനസ്സിനോ യാതൊരു സുരക്ഷിതത്വവും അന്ന് ഞാൻ അനുഭവിച്ചിരുന്നില്ല. കാററടിച്ചാൽ തേങ്ങുന്ന വിജാഗിരികളുള്ള കൂററൻ ജനലുകളാണ് എൻെറ കിടപ്പുമുറിക്ക് അന്ന് ഉണ്ടായിരുന്നത്. എൻെറ കട്ടിലിനുമീതെ ഒരു പഴകിയ പങ്ക ഏതൊ വന്യജീവിയെപ്പോലെ ശബ്ദിച്ചും മുരണ്ടും തിരിഞ്ഞുകൊണ്ടിരുന്നു. രാത്രികാലത്ത് വ്യക്തമായ ഉറവിടമില്ലാത്ത പലതരം ശബ്ദങ്ങളും ഞാൻ കേൾക്കാറുണ്ടായിരുന്നു. അർദ്ധരാത്രികഴിഞ്ഞ് ഉണർന്നുവെങ്കിൽ പിന്നീട് കണ്ണുകൾ മുറുക്കി അടച്ച് ശ്രീകൃഷ്ണനെ സങ്കൽപ്പിച്ച് ഞാൻ ഭയമെന്ന വികാരത്തെ ചെറുക്കുവാൻ ശ്രമിക്കാറുണ്ടായിരുന്നു.

''നിൻെറ മുറിയിൽ ഫർണീച്ചറുമില്ല. വലിയ മുറിയാണെങ്കിലും ഇത് ഒരു ജയിൽപോലെ ശൂന്യമാണ്. നീ ഇവിടെ ഭ്രാന്ത് പിടിക്കാതെ കഴിഞ്ഞുകൂടുന്നതെങ്ങനെ?'' ശാന്തു ചോദിച്ചു.

ഞാൻ മറുപടി പറയാൻ മിനക്കെടാതെ വെറുതെ ചിരിച്ചു. എൻെറ തലയ്ക്കുമീതെ ഞാൻ രാത്രി വായനയ്ക്കായി വച്ചിരുന്ന പുസ്തകം അവൾ എടുത്തു പരിശോധിച്ചു. നാലപ്പാട്ടു നിന്ന് കണ്ടെത്തിയതും പുറംചട്ട നഷ്ടപ്പെട്ടതുമായ ഒരു പുസ്തകമായിരുന്നു. **അത്. നർത്തകിയായ ഇസഡോറ ഡൺകൻെറ ആത്മകഥ. അതിൽ വളരെയധികം ഛായാപടങ്ങളുണ്ടായിരുന്നു. അസാമാന്യമായ അംഗലാവണ്യം ആ നർത്തകിക്ക് ഉണ്ടായിരുന്നു** അവരുടെ പ്രണയബന്ധങ്ങൾ നിരവധിയായിരുന്നു. പ്രണയത്തിനുവേണ്ടിമാത്രമാണ് സ്ത്രീകൾ ജനിക്കുന്നതെന്ന് ആ പുസ്തകം വായിച്ചപ്പോൾ തോന്നിത്തുടങ്ങി. ആ പുസ്തകം ശാന്തു മറിച്ചു നോക്കുന്നത് ഞാൻ ഇഷ്ടപ്പെട്ടില്ല. അത് തട്ടിപ്പറിച്ച് ഞാൻ മറെറ മുറിയിൽ കൊണ്ടുപോയി ഒളിപ്പിച്ചു. ഞാൻ മടങ്ങിയെത്തിയപ്പോൾ ശാന്തു മെത്തയിൽ മലർന്നു കിടക്കുകയായിരുന്നു. ഒരു പുഞ്ചിരിയോടെ അവൾ എന്നോടു ചോദിച്ചു.

'' ആ പുസ്തകം എന്തിനാണ് ഒളിച്ചുവയ്ക്കുന്നത്? അതിൽ ലൈംഗിക കാര്യങ്ങൾ എഴുതിയിരിക്കുന്നോ?''

''ലൈംഗിക കാര്യങ്ങളോ? അതെന്തു കാര്യങ്ങളാണ്? '' ഞാൻ ചോദിച്ചു.

''നിനക്ക് അതും ഞാൻ പറഞ്ഞുതരണോ?



പതിമൂന്നു വയസ്സ് പ്രായമുള്ള ഒരു പെൺകുട്ടിക്ക് ലൈംഗികവിഷയങ്ങളിൽ ഇത്രകണ്ട് അജ്ഞതയോ, ''ശാന്തു ചോദിച്ചു.

''നിനക്ക് ആരാണ് ഇതെല്ലാം പറഞ്ഞു തരുന്നത്?'' ഞാൻ ശാന്തുവിനോടു ചോദിച്ചു.

ശാന്തു പൊട്ടിച്ചിരിച്ചു.

''ആരും പറഞ്ഞുതന്നിട്ടില്ല. ആരും പറഞ്ഞു തരാതെയും പഠിക്കേണ്ട കാര്യങ്ങളല്ലേ അവ? നിനക്ക് ഇതിലും താൽപ്പര്യമില്ല. അതുകൊണ്ടാണ് ഞാൻ ആ കാര്യങ്ങളെപ്പററി നിന്നോട് സംസാരിക്കാത്തത്. സാരോജയോട് ഞാൻ എല്ലാം പറയാറുണ്ട്. സരോജയ്ക്ക് മാനസികമായ വളർച്ചയുണ്ട്. സരോജയോട് ചോദിക്കൂ ഞാൻ എന്തു പറഞ്ഞുവെന്ന്?'' ശാന്തു പറഞ്ഞു.

''നമുക്ക് ചുവട്ടിലെ തളത്തിൽ പോയി ഇരിക്കാം. അച്ഛനും അമ്മയും മടങ്ങിയെത്തുന്ന സമയമായി.'' ഞാൻ പറഞ്ഞു.

ഞാൻ വന്നത് ഒരു ഡിക്ഷണറി കടം വാങ്ങുവാനാണ്. സംസാരിച്ച് തുടങ്ങിയപ്പോൾ സമയം പോയതും അറിഞ്ഞില്ല.'' ശാന്തു ധൃതിയിൽ എഴുന്നേററ് എൻെറ മുറിക്ക് പുറത്തു പോയി.

''എവിടെയാണ് നിൻെറ ഡിക്ഷണറി? എൻെറ ഡിക്ഷണറി എങ്ങും കാണുന്നില്ല. സ്കൂളിൽവച്ച് മറന്നിരിക്കണം.'' അവൾ പറഞ്ഞു.

''ഹോംവർക്ക് ചെയ്യുമ്പോൾ നിനക്ക് എന്നും ഡിക്ഷണറിയുടെ സഹായം വേണോ?'' ഞാൻ ചോദിച്ചു.

''എന്നെ ജർമ്മൻകാരികൾ ഇംഗ്ളീഷ് പഠിപ്പിക്കുന്നില്ല. എനിക്ക് ഡിക്ഷണറി തന്നെ സഹായം.'' ശാന്തു പറഞ്ഞു.

ശാന്തു എൻെറ വീട്ടിൽനിന്ന് പോയ്ക്കഴിഞ്ഞപ്പോൾ തൃപുര തൻെറ പായും തലയണയും പുതപ്പും പേറിക്കൊണ്ട് എൻെറ കട്ടിലിന് തഴെ ഉറങ്ങുവാനായി വന്നെത്തി.

''ആ കുട്ടി എന്തിനാണ് ഈ അസമയത്ത് വന്നത്?'' തൃപുര ചോദിച്ചു.

''ഒരു പുസ്തകം കടംവാങ്ങിക്കുവാൻ വന്നതാണ്.'' ഞാൻ പറഞ്ഞു.

''ആ കുട്ടിയെ അകററിനിർത്തണം. അതിൻെറ സ്വഭാവം ഈയിടെയായി കേട് വന്നിരിക്കുന്നു.'' തൃപുര പറഞ്ഞു.

''തൃപുരക്ക് എങ്ങിനെ മനസ്സിലായി?'' ഞാൻ ചോദിച്ചു.

''അവിടെ ജോലി എടുക്കുന്നവരൊക്കെ എനിക്ക് വേണ്ടപ്പെട്ടവരാണ് കുട്ടിയുടെ പ്രായംതന്നെ ആ കുട്ടിക്കും. പക്ഷേ, ഉള്ളിൽ പല പല വ്യത്യാസങ്ങളുമുണ്ട്.'' തൃപുര പറഞ്ഞു.

മാർച്ചുമാസത്തിൽ എൻെറ പിറന്നാൾ അടുത്തപ്പോൾ ഞാൻ അച്ഛനോടു ഒരു ടെഡിബേർ ആവശ്യപ്പെട്ടു. അച്ഛന് ദേഷ്യം വന്നു.

''എന്ത് അസംബന്ധം! പതിമൂന്നു വയസ്സായ ഒരു പെൺകുട്ടിക്ക് ഒരു കളിപ്പാട്ടം സമ്മാനിക്കുകയോ? നാണമില്ലേ നിനക്ക് ഒരു കളിപ്പാവയെ ആവശ്യപ്പെടാൻ?'' അച്ഛൻ ചോദിച്ചു.



ഞാൻ അപമാനിതയായി തലതാഴ്ത്തി. അച്ഛൻ പിറന്നാളിന് ഒരു പുതിയ കാൻവാസ് സഞ്ചി എനിക്ക് സമ്മാനിച്ചു. വളരെയധികം പുസ്തകങ്ങളും എൻെറ മദ്ധ്യാഹ്ന ഭക്ഷണവും അതിൽ അടക്കിവയ്ക്കുവാൻ എനിക്ക് കഴിഞ്ഞു. അത്ര വലിയ ഒരു സ്കൂൾ സഞ്ചി എൻെറ ക്ളാസ്സിൽ മറെറാരുത്തിക്കും ഉണ്ടായിരുന്നില്ല.

സരോജയോട് ലൈംഗിക വിഷയങ്ങളെപ്പററി ചർച്ച ചെയ്യുവാൻ എനിക്ക് ധൈര്യം വന്നില്ല. സരോജയുടെ ഏകാഭിലാഷം ഒരു നർത്തകിയെന്ന നിലയിൽ ലോകപ്രസിദ്ധി നേടുക എന്നായിരുന്നു. എല്ലാദിവസവും വെള്ള പരുത്തിത്തുണിയിൽ തയ്പിച്ച ചുരിദാറും കുർത്തയും ധരിച്ച് അവൾ കഥക് നൃത്തം അഭ്യസിച്ചിരുന്നു. അതുകൊണ്ടാവാം അവൾ ഞങ്ങളിൽവച്ച് ഏററവും ആരോഗ്യവതിയായിത്തീർന്നത്.

''ശാന്തുവിനെ അനുകരിക്കുവാൻ ശ്രമിക്കരുത്. അവൾ മധുപ്പൂരിലെ ജമീന്ദാറുടെ മകളാണ്. ആ വസ്തുത മറക്കരുത്. അവൾക്ക് പട്ടുരസായിയും പട്ടു മെത്തയും സിൽക്ക് പൈജാമകളും ഉണ്ടായിരിക്കാം. അവയെല്ലാം നമുക്കും വേണമെന്ന് ശഠിച്ചാൽ നമ്മുടെ രക്ഷിതാക്കന്മാർ നിർദ്ധനരാവും.'' ശാന്തു തൻെറ കിടപ്പിനെപ്പററി പറഞ്ഞതെല്ലാം ഞാൻ അറിയിച്ചപ്പോൾ സരോജ അഭിപ്രായപ്പെട്ടു.

''എന്നാലും കിടപ്പ് സുഖകരമാവുന്നത് ഒരു ഭാഗ്യമാണെന്ന് എനിക്കു തോന്നുന്നു.'' ഞാൻ പിറുപിറുത്തു.

സരോജയ്ക്ക് കോപം വന്നതായി അവളുടെ തുടുത്ത മുഖം വിളിച്ചുപറഞ്ഞു. അവൾ എൻെറ ചുമലുകളിൽ കൈകൾ വച്ചുകൊണ്ട് പറഞ്ഞു.

''കമലാ, ഇങ്ങോട്ടു നോക്കൂ. നിൻെറ കട്ടിലിൻെറ കീഴിൽ വെറും ഒരു കപ്പൽപ്പായ പിരിച്ചാണ് തൃപുര എന്ന വൃദ്ധ കിടക്കുന്നത്. അവർക്ക് എന്തു മെത്തയാണുള്ളത്? എന്തു പട്ടുരസായിയാണ് തൃപുര ഉപയോഗിക്കുന്നത്? അവർ ആവലാതിപ്പെട്ടതേയില്ല. പിന്നെ കമലാ നീ എന്തിന് ആവലാതിപ്പെടുന്നു? അവനവൻെറ ഭാഗ്യത്തെപ്പററി ബോധവതി ആയാൽ മാത്രമേ ജീവിതം ഒരു വിജയമാവുകയുള്ളു.''

സരോജക്കും എൻെറ പ്രായമായിരുന്നു. അവൾ തത്വജ്ഞാനിയെപ്പോലെ സംസാരിക്കുന്നത് ഞാൻ ഇഷ്ടപ്പെട്ടില്ല. അവൾ തൻെറ അച്ഛൻെറ വചനങ്ങൾ തൻേറതാക്കുക മാത്രമാണ് ചെയ്തിരുന്നത്. എന്ന് എനിക്ക് അറിയാമായിരുന്നു. ഒരിക്കൽ ഞാൻ അവളോട് നീരസത്തോടെ പറഞ്ഞു:

''നിൻെറ അച്ഛൻ പറഞ്ഞതെന്തും നീ തത്തയെപ്പോലെ ആവർത്തിക്കും. നിനക്ക് സ്വന്തമായി ഒരഭിപ്രായവുമില്ല.'' സരോജ ഞാൻ പറയുന്നതിൽ സത്യമുണ്ടെന്ന് നിസ്സങ്കോചം സമ്മതിച്ചു.

''നിൻെറ അച്ഛൻ നിന്നോടു പറയുന്നത് നീയും ആവർത്തിക്കൂ. അതിൽ യാതൊരു അപാകതയും ഞാൻ കാണുകയില്ല.'' സരോജ പറഞ്ഞു.

എൻെറ അച്ഛൻ എന്നോട് ഒരു മിത്രമെന്ന നിലയിലോ ഗുരുവെന്ന നിലയിലോ ഒരിക്കലും സംസാരിക്കാറില്ലയെന്ന് ഞാൻ സരോജയോട് പറഞ്ഞില്ല. എൻെറ അച്ഛന് കുട്ടികളോട് സംസാരിക്കുവാൻ സമയം കിട്ടിയിരുന്നില്ല. ആഴ്ചയിൽ ഒരിക്കലൊ മറെറാ പഠിപ്പ് എങ്ങനെ നടക്കുന്നു എന്ന് അദ്ദേഹം ചോദിച്ചാൽ അത് തന്നെ ചാരിതാർത്ഥ്യം തരുന്ന സ്നേഹപ്രകടനമായി ഞാൻ അംഗീകരിക്കുക പതിവായിരുന്നു. മിസ്ററർ സോമസുന്ദരം കട്ടിലിൽ ചാരിക്കിടന്ന് തൻെറ കുട്ടികൾക്കായി കഥകൾ വായിച്ചുകൊടുക്കുമ്പോൾ ഞാൻ എത്രയോ തവണ ആ പാരായണം ശ്രദ്ധിച്ചുകൊണ്ട് ജനലിനു പുറത്തുള്ള ചരൽപ്പാതയിൽ സമയം മറന്ന് നിന്നിട്ടുണ്ട്. അദ്ദേഹം മക്കളെ ഫലിതോക്തികളാൽ ചിരിപ്പിക്കുമ്പോൾ ഞാനും ഒളിഞ്ഞു നിന്ന് ചിരിച്ചിട്ടുണ്ട്. മെത്തയിൽ വയ്ക്കുവാൻ ഒരുകരടിപ്പാവയെ ആവശ്യമുണ്ടെന്ന് തോന്നിയ എനിക്ക് എന്നെ ആശ്ളേഷിച്ച് എന്നോടു സംസാരിക്കുവാനും എന്നോടൊത്ത് ചിരിക്കുവാനും തയ്യാറുള്ള ഒരച്ഛനേയും ആവശ്യമുണ്ടായിരുന്നു. ഞാൻ ആർക്കും വേണ്ടപ്പെട്ടവളല്ലാതെ ഒരു പാഴ്മരം പോലെ വളർന്നു. എന്നെ ആരും തൊടുവാൻ മിനക്കെട്ടില്ല. എന്നെ ആരും ഉപദേശിച്ചില്ല. ഉപദേശിച്ച് നല്ലവളാക്കുവാൻ ആരും ശ്രമിച്ചതുമില്ല.

ഞാൻ ആർക്കുവേണ്ടി ജനിച്ചു, ഞാൻ ആർക്കുവേണ്ടി വളരുന്നു എന്ന ചോദ്യങ്ങൾ എന്നെ പലപ്പോഴും അലട്ടി. തെല്ലൊരാശ്വാസം തരുന്ന ഉത്തരം ദൈവം എന്നായിരുന്നു. എന്നെ മനസ്സിലാക്കി എന്നെ സ്നേഹിക്കുന്ന ഒരു ദൈവം അദൃശ്യനായിട്ട് എന്നോടൊത്ത് കഴിയുന്നുവെന്ന് ഞാൻ സങ്കൽപ്പിച്ചു. എൻെറ

(ശേഷം 35-ാം പേജിൽ)

# പ്രവാചകൻെറ വഴി

ഒ.വി. വിജയൻ

അദ്ധ്യായം — ൧൪

## സത് ശ്രീ അകാൽ!

കാളഹണ്ഡിയിൽ, തൻെറ വിപ്ളവ പരിചയങ്ങളിൽ ഉൾപ്പെട്ട സുക്രു എന്ന ഗിരിവർഗ്ഗനേതാവിൻെറ കഥ ജോസെഫ് ഓർക്കുകയായിരുന്നു. കാടും ഗ്രാമവും തൊടുന്ന പ്രദേശങ്ങൾ വിട്ട് സുക്രു ഉൾക്കാട്ടിലേക്കു പിൻവാങ്ങി, കാടിൻെറ പ്രാണൻ അഭയം കണ്ടെത്തിയ ഉൾക്കാട്, അവിടേക്കുള്ള യാത്ര തന്നെ സാഹസമാണ്, പാമ്പും കാട്ടുചിലന്തിയും തപസ്സുചെയ്യുന്ന പൊന്തകൾ കോതിപ്പകുത്തുവേണം വഴിതുറക്കാൻ. ഈ അപ്രാപ്യമായ ഹരിതദുർഗ്ഗത്തിൽ സുക്രു ഇരുന്നു. ഇരുന്നുകൊണ്ട് മറെറാരു പ്രപഞ്ചദർശനത്തിൻെറ ഗണിതശാസ്ത്രം അയാൾ കണ്ടെത്തി. അയാൾ കൈവിരലുകളും കാൽവിരലുകളും എണ്ണി, പത്തും പത്തും ഇരുപത്, പിന്നെ ആകാശത്തിലേക്ക് ഉയർത്തിയ ചൂണ്ടുവിരലിൻെറ എണ്ണം അതിൽ ചേർത്തു, ഇരുപത്തിയൊന്ന്. അവിടന്നങ്ങോട്ട് എണ്ണാൻ സുക്രു വിസമ്മതിച്ചു. പത്തും നൂറും ആയിരവും അർത്ഥമില്ലാത്ത പെരുക്കങ്ങളാണ്, ചവറുപോലെ തൻെറ മുമ്പിൽക്കിടക്കുന്ന ശൂന്യത്തിൻെറ ഉരുളകളെ പെറുക്കിയെടുത്ത് പ്രപഞ്ചസാംഖ്യത്തെ മനുഷ്യർ വെല്ലുവിളിക്കേണ്ടതില്ലെന്ന് സുക്രു നിശ്ചയിച്ചു. ഈ നിശ്ചയത്തെ ബലപ്പെടുത്താനായി ഒന്നിൻെറ പാതി ഇരുപത്തിയൊന്നിൽ അയാൾ കൂട്ടിച്ചേർത്തു, എന്നോ നടുക്കുവച്ച് അററുപോയ ചെറുവിരൽക്കുററി. ഇരുപത്തിയൊന്നര, വിഷമസംഖ്യ, ഗണിതശാസ്ത്രത്തിൻെറ ആസക്തികളെ തടഞ്ഞു. കഥ കേട്ടുകൊണ്ടിരിക്കുന്ന നാരായണൻ പറഞ്ഞു, ''അറിവിൻെറ ബ്രഹ്മചര്യം!''

''ഒരു പാശ്ചാത്യന് ഈ പരാജയത്തിൻെറ ആദർശം മനസ്സിലാവില്ല,'' ജോസെഫ് പറഞ്ഞു, ''പടിഞ്ഞാറിൻെറ ദുരകൾ സാർവ്വത്രിക മൂല്യങ്ങളെന്നു ധരിച്ച നമുക്കും അങ്ങനെതന്നെ. പടിഞ്ഞാററന്മാർ ചിലപ്പോൾ ഡോക്ടർ ഫോസ്ററസ്സിൻെറ കഥയിലൂടെ കുററബോധം അനുഭവിക്കും. എന്നാൽ ആ കഥ ഭാരതത്തിൻെറ കഥാസരിത്സാഗരവുമായി തട്ടിച്ചുനോക്കുമ്പോൾ—ഞാനതിനെ താഴ്ത്തിപ്പറയുകയല്ല, നാരായണാ. ഇവിടെ വിജ്ഞാനം ഒരിക്കലും കൗശലമായിരുന്നില്ല, അഹന്ത ഒരിക്കലും കീർത്തിമുദ്രയായിരുന്നില്ല. നോക്കൂ, കാളിയൻെറ കഥ, രാവണൻെറ കഥ, സുദർശനചക്രത്തിൻെറ കഥ, എണ്ണിയാലൊടുങ്ങാത്ത കഥകൾ, ഒരേയൊരു ഇതിവൃത്തം, ജ്ഞാനമെന്ന ഭ്രമത്തിൽനിന്നുള്ള വിടുതല.''

ജോസെഫിനെ മറുചോദ്യംകൊണ്ട് തടയാതിരിക്കാൻ നാരായണന് കഴിഞ്ഞില്ല. നാരായണൻ പറഞ്ഞു, ''നീ ഈ പറഞ്ഞതും ഒരൊററമൂലിയല്ലേ, ജോസെഫേ? പണ്ടും നീ ഒററമൂലികളെ ആശ്രയിച്ചത് മറന്നുവോ?''

''ശരിതന്നെ. പക്ഷേ, ഈ പ്രപഞ്ചത്തിൻെറ അടിസ്ഥാനം ഏതാനും ലളിതങ്ങൾ മാത്രമാണ്. നാം അറിയുന്ന ചരിത്രത്തിൻെറ ഈ ശകലം, നമ്മുടെ സംസ്കാരം, ഈ ലളിതങ്ങൾ വിട്ട് എങ്ങോ തെന്നിയകന്നിരിക്കുന്നു. നീ ഇതു കേട്ടിട്ടുണ്ടോ, 'ഞാൻ ചോക്കലൈറ്റുകളിൽ മരണം കാണുന്നു' എന്നു പറഞ്ഞത്?''

''ഇല്ല. ആരാണതു പറഞ്ഞത്?''

''അനവധികാലം ഒരു വിഡ്ഢിയെന്നോർത്ത് എന്നെപ്പോലുള്ളവർ തള്ളിക്കളഞ്ഞ ഒരു പ്രവാചകൻ,'' ജോസഫിൻെറ വാക്കുകളിലെ വിനയവും ക്ഷീണവും നാരായണൻ അറിഞ്ഞു, ''ഗാന്ധി.''

അശാന്തസന്ധ്യകളിൽ, തൻെറ യുഗം കലിയാണെന്നോർത്ത് നാരായണൻ ആശ്വസിക്കും, കലിയിൽ മോക്ഷപ്രാപ്തി എളുപ്പമാണത്രെ, നാമസങ്കീർത്തനം മതി, കലിയുടെ ഒററമൂലി, കലിയിൽ പുഴകളത്രയും മോക്ഷസ്നാനങ്ങൾക്കുവേണ്ടി ഒഴുകി... മുന്നിംഗ്ളിയും ഭാര്യയും രാമകൃഷ്ണപുരത്ത്; നാരായണനും രമയും വീടിൻെറ മുകളിലെ ടെറസ്സിൽ നിന്നു. അപ്പോൾ അകലെ, പൊടുന്നനെ, ഒരു പൊട്ടിത്തെറി. നഗരത്തിലെ വിളക്കുകൾ കെട്ടു.

''ഫ്യൂസ്,'' നാരായണൻ പറഞ്ഞു.

ആ പറഞ്ഞത് രമ ശ്രദ്ധിച്ചില്ല, നാരായണൻെറ കൈപ്പടങ്ങൾ കൂട്ടിപ്പിടിച്ച് അവൾ മാനത്തേക്ക് കണ്ണുയർത്തി, ''നോക്കൂ, നാരായണേട്ടാ!''

നഗരത്തിൻെറ ഇരുട്ടിനു മുകളിൽ നക്ഷത്രങ്ങൾ തിളങ്ങി. കോടാനുകോടി നക്ഷത്രങ്ങൾ. അവയിലേക്കു നോക്കി രമ വീണ്ടും അവളുടെ അനാഥത്വത്തിൽ ആബദ്ധയായി, മുന്നേപ്പോലെ അവൾ ഭയന്നു, നമ്മെ ചൂഴുന്നത് ഇരുട്ടാണ്, ഇരുട്ടുമാത്രം, ഇരുട്ടിൽ എന്നോ അണഞ്ഞുപോയ ഗ്യാലക്സികളുടെ പ്രേതാവശിഷ്ടങ്ങൾ, ഒരു മഹാമിഥ്യയുടെ അഗ്നിശലഭങ്ങൾ.

''നശ്വരത എന്നും നമ്മെ സ്വാധീനിക്കുന്നു,'' രമ ഏതോ വെളിപാടിൽ സ്വയം നഷ്ടപ്പെട്ടു. ''അങ്ങ് പത്രത്തെക്കുറിച്ച് ഓർക്കാഞ്ഞതെന്ത്, നാരായണേട്ടാ? തലേന്നു രാത്രി നടന്ന ചതിയും കൊലയും സ്ഥാനാരോഹണവും ഒക്കെ പിറേറന്നു രാവിലെ നമ്മുടെ മുമ്പിൽ നിരത്തുന്നു. അതിൽനിന്ന് ഊറിയ ചിലതൊക്കെ നമ്മുടെ ബോധധാരയിൽ അലിഞ്ഞു കലരുന്നു.''

''നീ പത്രങ്ങൾക്ക് അർഹിക്കാത്ത മേന്മ കൊടുക്കുകയാണ്, രമേ.''

''നക്ഷത്രങ്ങളും അക്ഷരങ്ങളും ഉടപ്പിറപ്പുകളാണ്. കഴിഞ്ഞ കാലങ്ങളാണ് നമ്മെ ചൂഴുന്ന ആകാശം, ഇരുട്ട്, അതിൽ ആളിക്കത്തിയതും പിന്നെ കെട്ടുപോയതുമായ മഹാസംഭവങ്ങൾ കുറിച്ചുവച്ചിരിക്കുന്നു. അപാരമായ ഒരു പത്രദലംകൊണ്ട് അവൻ നമ്മെ പൊതിയുന്നു.''

ഈ ആവരണത്തിൻെറ അറിവ്, സരളസ്നേഹം, അതിനെ വാചാലതകൊണ്ട് തീണ്ടാതിരിക്കാൻ നാരായണൻ മൗനം പാലിച്ചു. എങ്കിലും രമ അതു പറഞ്ഞപ്പോൾ അവളുടെ മധുരം ആ നിമിഷങ്ങളെ സാന്ദ്രമാക്കി, ''അവൻ, വീണ്ടും വീണ്ടും നമ്മുടെ നടുവിലേക്ക് ഇറങ്ങിവരുന്ന പ്രപഞ്ചഗുരു.''

രമയുടെ വാക്കുകൾ നാരായണനിൽ ഒരു ഓർമ്മയുണർത്തി, സുജാൻസിംഗിൻെറ ഒരനുഭവകഥ. വർഷങ്ങൾക്കുമുമ്പ് പഴയ ദില്ലിയുടെ തിരക്കുപിടിച്ച തീവണ്ടിയാപ്പീസിൽ ഒരു ബഹളം കണ്ട് സുജാൻസിംഗ് അങ്ങോട്ടു ചെന്നു. പ്ളാററ് ഫോറത്തിൽനിന്ന് പുറം കടക്കുന്നേടത്ത് ടിക്കററു ചെക്കർ പടുകിഴവനായ ഒരു ശിഖനെ തടഞ്ഞുനിർത്തിയിരിക്കുന്നു, കിഴവൻ കുതിരപ്പുറത്താണ്. കിഴവൻെറ വേഷം നീലത്തലപ്പാവും നീല അങ്കിയും, കുന്തവും വാളും, 'നിഹാങ്ങു'കൾ എന്നറിയപ്പെടുന്ന ശിഖധർമ്മഭടന്മാരുടെ വേഷം. കുതിരയാകട്ടെ, വണ്ടിക്കുതിരകളുടെ പാതി വലുപ്പമുള്ള ഒരിനം കുതിരയും. നിസ്സംഗത പുലർത്തി തൻെറ യജമാനനെ ചുമന്ന്, കുതിര ടിക്കററു ചെക്കറുടെ സമീപം നിന്നു. ആൾക്കൂട്ടം, ഹിന്ദുവും ശിഖനും ചിരിക്കുന്നു. എന്തുചെയ്യണമെന്നറിയാതെ ടിക്കററു ചെക്കർ വലഞ്ഞു. ചീട്ടു വാങ്ങാതെ സഞ്ചരിച്ചത് കിഴവനായ നിഹാങ്ങ് മാത്രമല്ല, കുതിരയും കൂടിയാണ്. മനുഷ്യരുടെകൂടെ ചീട്ടില്ലാതെ യാത്രചെയ്ത കുതിരയുടെമേൽ ചുമത്തേണ്ട പിഴ എന്തെന്ന് തീവണ്ടിനിയമങ്ങളിൽ ഒരിടത്തും പറഞ്ഞിട്ടില്ല.

''ആ നിഹാങ്ങ് സഞ്ചരിച്ചത് നമ്മുടെ കാലത്തിലൂടെയല്ല, സാബ്—'' സുജാൻസിംഗ് നാരായണനോടു പറഞ്ഞു.

പഞ്ചാബിൻെറ പൊൻനിറമുള്ള മണലിലും ഗോതമ്പിലും മറഞ്ഞുകിടന്ന ഒരു സന്ന്യാസിമഠത്തിൽ ഈ നിഹാങ്ങിൻെറ നാളുകൾ കഴിഞ്ഞുപോയി, പ്രാർത്ഥനയുടെയും ഉപവാസത്തിൻെറയും ആവർത്തനം, പുലരിയുടെയും പക്ഷിയുടെയും അസ്തമയത്തിൻെറയും ആവർത്തനം, അതിൻെറ ആനന്ദത്തിൽ എല്ലാ ദിവസങ്ങളും അലിഞ്ഞുചേർന്ന് ഒരു ദിവസമായി. പുറത്ത്, ലോഹത്തകിടിൽ ചുററിക വീഴുന്ന ശബ്ദം, ഉലയുടെ ഉച്ഛ്വസനം, തീയ്യിൻെറ ചൂട്. കാലത്തിൻെറ അസ്വസ്ഥമായ വെളിമ്പുറങ്ങൾ. എന്നാൽ കാലത്തിൻെറ കാതൽ നിഹാങ്ങിനോടൊപ്പം ധ്യാനിച്ചും ഉപവസിച്ചും നിശ്ചലമായി, നിഹാങ്ങിൻെറ നീലയുടുപ്പുപോലെ നീലിമയായി. ഒരായുസ്സിൻെറ സംയമനമറിഞ്ഞവനേ കാലത്തെ വെല്ലുന്നുള്ളൂ, അവനെ അകാലി എന്നു വിളിക്കുന്നു.

''നിങ്ങളുടെ അകാലിദലങ്ങളിൽ ഉള്ളവരത്രയും ഇത്തരക്കാരാണെന്നു പറയാൻ ഞെരുക്കമുണ്ട്,'' നാരായണൻ പറഞ്ഞു.

സുജാൻസിംഗ് പൊട്ടിച്ചിരിച്ചു. അയാൾ പറഞ്ഞു, ''അകാലിയോ, സാബ്? ഞങ്ങളുടെ ദലങ്ങളിൽ അവശേഷിച്ചിട്ടുള്ളത് നിമിഷത്തിൽനിന്ന് നിമിഷത്തിലേക്കു നീങ്ങുമ്പോൾക്കൂടി പണത്തിലും അധികാരത്തിലും കണ്ണുവയ്ക്കുന്നവരാണ്.''

''എല്ലായിടത്തും കഥ അതുതന്നെ.''

''പോംവഴിയില്ലേ, സാബ്?''

പോംവഴി ഓരോ മനുഷ്യൻേറതുമാണ്, മനുഷ്യൻ എന്ന പരമാണു പ്രപഞ്ചത്തെ തിരുത്തുന്നു, പുതുക്കുന്നു... തൻെറ ചലിക്കാത്ത കാലത്തിൽനിന്നുകൊണ്ട് നിഹാങ്ങ് ചെകിടോർത്തു, പുറത്ത് മനുഷ്യൻ പന്തയമോടുന്നു, ഓടിത്തളർന്നു വീഴുന്നു.

മഠത്തിൻെറ വിജനപരിസരം വിട്ട് നിഹാങ്ങ് യാത്രതിരിച്ചു, തനിക്കുമുമ്പ് പലരും ചെയ്തപോലെ, മത്സരത്തിൻേറയും ദുഃഖത്തിൻേറയും രഹസ്യമറിയാൻ, ആയുധി ഉപാസനയിൽനിന്ന് ഹിംസയായി മാറിയത് എങ്ങനെയെന്നറിയാൻ. നിഹാങ്ങിൻെറ കാലം, നിശ്ചലനീലിമ, ഒരു വലിയ കുമിളയായി സഞ്ചാരിയെ ആവരണം ചെയ്തു. കിഴവനും കുതിരയും പതുക്കെ യാത്രചെയ്തു. പുറത്ത് നൂററാണ്ടുകൾ തിമിർത്തു പായുന്നു.

കുമിളയുടെ ഉള്ളിലേക്ക് ചിലപ്പോൾ, ചിലപ്പോൾ, മറേറതോ പഥങ്ങളിലെ സഞ്ചാരികൾ ക്ഷണനേരം എത്തിനോക്കി. ഒട്ടകത്തുകിലിൻെറ കുപ്പായമിട്ട് പൊടിപിടിച്ചുനിന്ന പുരാതനമനുഷ്യനോട് നിഹാങ്ങ് ചോദിച്ചു, ''അങ്ങ് എൻെറ വഴിയിലേക്ക് കടന്നതെന്തിന്?''

മണൽക്കാററിൻെറ ശബ്ദത്തിൽ ആഗതൻ മറുപടി പറഞ്ഞു, ''അവൻ വരുന്നു എന്ന് അങ്ങയെ അറിയിക്കാൻ.''

വീണ്ടും ഒരു യാത്രികൻ. നിഹാങ്ങ് ചോദിച്ചു, ''അങ്ങയുടെ അറിയിപ്പ് എന്താണ്?''

''ആൽമരത്തിൻെറ ചുവട്ടിൽ ഇരുന്നവൻ വെളിച്ചം കണ്ടെത്തിയിരിക്കുന്നു.''

പിന്നെ കടന്നുപോയവൻ ഇങ്ങനെ അറിയിച്ചു, ''കുന്നിൻപുറത്തെ ഗുഹ അവൻ കണ്ടെത്തി. അവിടെയിരുന്നുകൊണ്ട് പിതാവിൻെറ വചനം അവൻ ചെവിക്കൊണ്ടു തുടങ്ങി.''

വീണ്ടും മറെറാരു സന്ദേശവാഹകൻ.

''അങ്ങേക്ക് പറയാനുള്ളത് എന്താണ്?'' നിഹാങ്ങ് ചോദിച്ചു.

''അവൻ ഉയിർത്തെഴുന്നേററു. അവൻ വീണ്ടും വരും.''

നിഹാങ്ങ് പ്രസന്നനായി. ആവർത്തനം, അയാൾ ഗാഢമായ തൃപ്തിയിൽ സ്വയം പറഞ്ഞു. യുഗേ, യുഗേ! എന്നാൽ, പുറത്ത് ലോഹത്തിൻെറ ശബ്ദവും ഉലയുടെ ചൂടും മത്സരവും മരണവും.

തൻെറ കുമിളയുടെ കുളിർമ്മയിൽ താൻ അനുഭവിച്ച ശാന്തി സ്വാർത്ഥമാണെന്ന് നിഹാങ്ങിനു തോന്നി. എൻെറ സഹോദരൻ ചൂടിൽ വിയർക്കുന്നു, അയാൾ പറഞ്ഞു, പുകയും പൊടിയും ശ്വസിക്കുന്നു, ആസുരമായ രസവാദമിഥ്യകൾക്കു പുറകേ ഓടിയോടി





തളർന്നുവീഴുന്നു. അതു സഹിക്കാഞ്ഞ്, നിഹാങ്ങ് പുറത്തുകടന്നു.

പുറത്ത് ആദ്യം ഏറ്റുമുട്ടിയത് ഭീമാകാരമായ ഒരു യന്ത്രസർപ്പത്തെയായിരുന്നു. അതിൻെറ നെററിയിലെ മാണിക്യം ജ്വലിച്ചു, ജഠരപ്രഭയിൽ നിരവധി മനുഷ്യന്മാർ കൂനിക്കുത്തി ഇരുന്നു. അത്രയും ജീവികളെ വിഴുങ്ങിയ സർപ്പത്തിൻെറ വിശപ്പ് ഭീമമായിരിക്കണമെന്ന് നിഹാങ്ങ് നിശ്ചയിച്ചു. നിഹാങ്ങ് ചോദിച്ചു, ''നീ എന്തിന് നിരാശ്രയരായ ഇത്രയും ഇരകളെ വിഴുങ്ങി?

സർപ്പം ചിരിച്ചു, ''ഇരകളോ? അവർ എൻെറ യാത്രക്കാരല്ലേ?''

നിഹാങ്ങിന് മനസ്സിലായില്ല, അയാൾ ചിന്തിച്ചു, വ്യാകുലപ്പെട്ടു, ''യാത്രക്കാർ എന്തിന് ഈ ബന്ധിതാവസ്ഥയിൽ സഞ്ചരിക്കണം?''

''വേഗമെത്താൻ.''

''എവിടെ?''

''അറിഞ്ഞുകൂടാ.''

''എന്തിന്?''

''അറിഞ്ഞുകൂടാ.''

ബന്ധനസ്ഥൻെറ വിചിത്രമായ സഞ്ചാരവേഗം നേരിട്ടറിയാനായി നിഹാങ്ങ് തീവണ്ടിയുടെ അവസാനത്തെ പെട്ടിയിൽ കയറിക്കൂടി, കുതിരപ്പുറത്തുനിന്ന് ഇറങ്ങാതെതന്നെ. മററു യാത്രക്കാർ കൂവിവിളിച്ചു, പുറകോട്ട് തട്ടിമാററാൻ ശ്രമിച്ചു. ശത്രുതയും പ്രതിരോധവും അറിയാതെ, പെട്ടിയുടെ ഇടുങ്ങിയ ഇടനാഴിയിൽ തിക്ക് സഹിച്ച് കിഴവനും കുതിരയും നിലകൊണ്ടു. വണ്ടി ഓടിത്തുടങ്ങി. അതിൻെറ വേഗതയറിഞ്ഞ് നിഹാങ്ങ് വീണ്ടും വ്യാകുലപ്പെട്ടു, യാത്രയുടെ സ്പർശവും ഗന്ധവും ദാഹശമനവും നിഷേധിക്കപ്പെട്ട ഈ പലായനം എങ്ങോട്ട്? അപ്പോഴും ചുററിലും നിന്ന് അല്പമനസ്കരായ സാധുക്കൾ കുതിരയെയും കിഴവനെയും കൂവിവിളിച്ചുകൊണ്ടിരുന്നു... സവാരിയുമായി സ്റേറഷനിൽ വന്ന സുജാൻസിംഗ് കണ്ടത് ഈ കാഴ്ചയായിരുന്നു. ടിക്കററ് ചെക്കർ കുതിരയെ മൃഗസംരക്ഷകർക്ക് ഏല്പിച്ചുകൊടുക്കുമെന്ന് ഭീഷണിപ്പെടുത്തുന്നു. സുജാൻസിംഗിന് ഒന്നും മനസ്സിലായില്ല. അയാൾ ടിക്കററ് ചെക്കറോടു പറഞ്ഞു, ''ഇതിൽ നാം തർക്കിക്കേണ്ടതില്ല, സഹോദരാ. അങ്ങ് പിഴ നിശ്ചയിക്കൂ, എന്തെങ്കിലും ഒരു സംഖ്യ. അത് ഞാൻ തരാം.''

വെൺമാടത്തിനുമേൽ രാത്രി തണുത്തു. നാരായണൻെറ മടിയിൽ തലചായ്ച്ചുകിടന്ന രമ പതുക്കെ ഉറക്കമായി. അവളുടെ കവിളും കണ്ണും തലോടി. പർവ്വതപുത്രി നക്ഷത്രങ്ങളിലേക്ക് കൺമിഴിച്ചുണർന്നു. ആലിംഗനത്തിൻെറ മൗനധ്വനിയിൽ അയാൾ അവളോട് സംവദിച്ചു, കാലം ഇരുട്ടല്ല, ധർമ്മഭടൻെറ നീലിമയാണ്, ചരിത്രകഥ പറയുന്ന, പ്രവചനം കുറിക്കുന്ന ആകാശമാണ്. അപ്പോൾ, പ്രൗഢയായ ഒരു നാഗിനിയെപ്പോലെ വലിയൊരു എയ്ത്തുനക്ഷത്രം അവർക്കുമുകളിലൂടെ വെളിച്ചത്തിൻെറ വില്ലായി ആകാശം മുറിച്ച് എരിഞ്ഞൊടുങ്ങി. (തുടരും)







(23 -ാം പേജിൽ നിന്നും തുടർച്ച)

സംരംഭകത്വ''ത്തിനും അതുകഴിയുമെന്ന് തോന്നുന്നില്ല. കത്തോലിക്കാപ്പള്ളിയുടെ ആദ്യത്തെ സാമൂഹ്യചാക്രിക ലേഖനമായ റീറം നൊവാറം (Rerum Novarum) ത്തിൻെറ ശതാബ്ദി വർഷമാണ് 1991 എന്നത് നമ്മൾ മറന്നാലും, പരിശുദ്ധ പിതാവിനു മറാക്കാനാവില്ല. ഇതെല്ലാം തീർച്ചയായും റീഗിസത്തേയോ, താച്ചറിസത്തേയോക്കാൾ ഭേദമാണ്. സോഷ്യൽ ഡമോക്രസി കൂടുതൽ ഭേദവും. ഒരുപക്ഷേ, സോഷ്യലിസത്തിനുവേണ്ടി മത്സരിക്കുന്നവർക്ക് വാതുകെട്ടാൻ ഏററവും നല്ല കുതിരകൾ പ്രായോഗികമായി നോക്കിയാൽ തൽക്കാലത്തേക്ക് ഇവ തന്നെയായിരിക്കാം. എന്നുവച്ചാൽ ഇന്നു ലഭ്യമായ ഗവൺമെൻറുകളിൽ ഏററവും ഭേദപ്പെട്ടവ ഇവയാണെന്നർത്ഥം. വലിപ്പത്തിലുള്ള വളർച്ച, ഉല്പാദനത്തിലും ഒപ്പം മലിനീകരണത്തിലും അതുമൂലം ആവാസയോഗ്യമല്ലാതായിത്തീർന്നുകൊണ്ടിരിക്കുന്ന ഭൂഗോളത്തിൻെറ പ്രശ്നങ്ങൾ, ഗൾഫ് യുദ്ധത്തിൽ പ്രകടമായ സർവനാശം വരുത്താൻ കഴിയുന്ന സാങ്കേതികമായ കഴിവ്, നിലവിലുള്ള ഒരു ലോകത്തിലെ പ്രശ്നങ്ങൾ; പട്ടിണികിടക്കുന്ന ബഹുഭൂരിപക്ഷമെന്നും, അസാമാന്യ സമ്പൽസമൃദ്ധിയുള്ള ഒരു ചെറുന്യൂനപക്ഷമെന്നും രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്ന ഈ ഭൂഗോളത്തിലെ പ്രശ്നങ്ങൾ മേൽപ്പറഞ്ഞവിധങ്ങളിലൊന്നും പരിഹൃതമാവില്ല. അതിന് ഇന്നല്ലെങ്കിൽ നാളെ ചിട്ടയോടുകൂടി ആസൂത്രണം ചെയ്യപ്പെട്ട കർമ്മപദ്ധതികൾ രാഷ്ട്രങ്ങളെന്ന നിലയ്ക്കും സാർവ്വദേശീയമായും ആവശ്യമായി വരും. ഉപഭോക്തൃ കമ്പോള സമ്പദ് വ്യവസ്ഥയുടെ ശക്തികേന്ദ്രങ്ങളുടെ നേർക്കുള്ള ആക്രമണം അതിന് ആവശ്യമാണ്. കഴിഞ്ഞകാലങ്ങളിൽ ഉണ്ടായിരുന്നതിൽക്കൂടുതൽ ഭേദപ്പെട്ട ഒരു സമൂഹം മാത്രമല്ല ആവശ്യം. സോഷ്യലിസ്ററുകൾ എല്ലായ്പോഴും വിശ്വസിച്ചിരുന്നതുപോലെ വ്യത്യസ്ത സ്വഭാവമുള്ള മറെറാരു സമൂഹമാണ് വേണ്ടിവരിക.

നിയന്ത്രണാതീതമായി പോയിക്കൊണ്ടിരിക്കുന്ന ഒരു ഉല്പാദനക്രമത്തിൽനിന്ന് മനുഷ്യരാശിയെ രക്ഷപ്പെടുത്തിയെടുക്കാൻ കഴിയുന്ന ഒരു സമൂഹം, മനുഷ്യോചിതമായി മനുഷ്യർക്ക് ജീവിക്കാനാവുന്ന സമൂഹം, സുഖമായി മാത്രമല്ല, അഭിമാനത്തോടും, അന്തസ്സോടും കൂടി ജീവിക്കാൻ. അതുകൊണ്ടാണ് മാർക്സിൻെറയും, ഏംഗൽസിൻെറയും മാനിഫെസ്റേറായുടെ പ്രസിദ്ധീകരണത്തിനുശേഷം 150 വർഷം കഴിഞ്ഞിട്ടും സോഷ്യലിസത്തിന് ഇന്നും കാര്യപരിപാടിയിൽ പ്രസക്തിയും സ്ഥാനവുമുള്ളത്. അതിനാലാണ് അത് ഇപ്പോഴും അജണ്ടയിലുള്ളത്.



കെ. ഗോവിന്ദൻ





ഉറക്കത്തിൻെറ ഇടവേളയിലെപ്പോഴോ പുറത്ത് മഴപെയ്യുന്നുണ്ടെന്നറിഞ്ഞിരുന്നു. ഒരൊഴിവുദിവസം. വേനലിൻെറ അവസാനരാത്രിയിൽ വന്നെത്തിയ ആദ്യമഴ. ജനലിനപ്പുറം നനഞ്ഞ സൂര്യവെളിച്ചം. ഉറക്കത്തിൻെറയും ഉണർവ്വിൻെറയും ഇടയിൽ മയങ്ങിക്കിടക്കുന്നതിന് ഒരു പ്രത്യേക സുഖമുണ്ട്.

രാധിക കൊണ്ടുവന്ന കട്ടൻകാപ്പി അകത്താക്കി വീണ്ടും പുതപ്പിനുള്ളിൽ കയറിക്കൂടിയതാണ്. മഴ കാരണം പാൽക്കാരൻ ഇനിയും വന്നിട്ടില്ലെന്നോ മറ്റോ അവൾ പറഞ്ഞിരുന്നുവെന്ന് തോന്നുന്നു.

തിരക്കിട്ട ഒരാഴ്ചയായിരുന്നു കഴിഞ്ഞുപോയത്. ഓഫീസിൽ വർഷാന്ത കണക്കുകൾ തയ്യാറാക്കുന്നതിൻെറ തിരക്ക്. വീട്ടിലെത്തുമ്പോൾ എന്നും വൈകിയിരുന്നു. വ്യാഴാഴ്ച തന്നെ കുറച്ച് നേരത്തെ ഇറങ്ങാൻ ഏറെ ബുദ്ധിമുട്ടി. ദിവസങ്ങൾക്കുമുമ്പേ രാധിക ഏല്പിച്ചിരുന്നതാണ്: വ്യാഴാഴ്ച എക്സിബിഷൻ അവസാനദിവസമാണ്. പോണം.

എക്സിബിഷനും, ഷോപ്പിങ്ങും, ഗുജറാത്തി സ്നാക്ക് ബാറിൽ നിന്ന് ബേൽപൂരിയും കഴിച്ച് മടങ്ങിയെത്തുമ്പൊഴേക്കും നേരം **ഇരുട്ടിയിരുന്നു. പ്രീതി രാധികയുടെ ചുമലിൽ കിടന്ന് ഉറക്കമായി. എക്സിബിഷൻ ഹാളിലെ ആൾത്തിരക്കിനിടയിൽ ചുറ്റിനടന്ന് അവൾ തളർന്നിരിക്കണം. കുട്ടികളില്ലാത്തതിൻെറ** ദുഃഖം രാധിക മറക്കുന്നത് പ്രീതി അടുത്ത വീട്ടിൽ ഉള്ളതുകൊണ്ടാണെന്ന് തോന്നിയിട്ടുണ്ട്. ദിവസത്തിൽ ഒട്ടുമിക്ക സമയവും പ്രീതി രാധികയുടെ അടുത്തുതന്നെയാവും. ചില ദിവസങ്ങളിൽ ഉറങ്ങിക്കഴിഞ്ഞിട്ടാവും സീത വന്ന് എടുത്തുകൊണ്ടുപോവുന്നത്. രാധിക കൊടുത്താലേ പ്രീതി ശരിക്ക് ഭക്ഷണം കഴിക്കു എന്ന് സീത തന്നെ പറയാറുണ്ട്.

ഞാനും ഹരിയും തമ്മിലുള്ള സൗഹൃദം പഠിക്കുന്നകാലത്ത് തുടങ്ങിയതാണ്. പ്രൈമറി സ്കൂളുമുതൽ ഒരേ ക്ളാസ്സിലായിരുന്നു ഞങ്ങൾ. ഹരി പ്രീയൂണിവേഴ്സിറ്റിക്ക് ചേർന്നപ്പോൾ ഞാൻ തിരുമേനിയുടെ കൊമേഴ്സ്യൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ടൈപ്പ് പഠിക്കുകയായിരുന്നു. ജോലി കിട്ടി നഗരത്തിൽ വന്നതും ഞങ്ങൾ ഏതാണ്ടൊരേ കാലത്തായിരുന്നു. വീതികുറഞ്ഞ തെരുവിൽ, പഴയ ലോഡ്ജിലെ ഒരു കുടുസ്സായ മുറിയിൽ ഞങ്ങൾ കഴിഞ്ഞു മൂന്നുവർഷം അവിവാഹിതരുടെ അലങ്കോലപ്പെട്ട താവളത്തിൽ.

ആദ്യം കല്യാണം കഴിച്ചത് ഹരിയാണ്. മൂന്നോ നാലോ മാസങ്ങൾക്കുശേഷം ഒരോണക്കാലത്ത് രാധിക എൻെറ വധുവായി.

അടുത്ത ക്വാർട്ടറിൽ ഹരിയും കുടുംബവും താമസക്കാരായി വന്നപ്പോൾ എന്നെക്കാളേറെ സന്തോഷിച്ചത് രാധികയായിരുന്നു. വിശാലമായ തൊടിയും, ധാരാളം മുറികളും ഏറെ അംഗങ്ങളുമുള്ള നാട്ടിൻപുറത്തെ വീട്ടിൽ താമസിച്ചുശീലിച്ച രാധികയ്ക്ക് നഗരത്തിലെ വാടകവീട് തടവറയായി തോന്നിയതിൽ അദ്ഭുതമില്ലായിരുന്നു.

സീതയും രാധികയും സമപ്രായക്കാരാണോ എന്നെനിക്കറിയില്ല. തടി കൂടുതലുള്ളതുകൊണ്ടായിരിക്കണം സീതയ്ക്ക് രാധികയേക്കാൾ പ്രായക്കൂടുതൽ തോന്നിക്കുന്നത്. രാധിക സീതയെ ചേച്ചി എന്ന് വിളിക്കാൻ തുടങ്ങിയതും ഒരു പക്ഷേ അതുകൊണ്ടായിരിക്കണം. സീതയ്ക്ക് മോണിങ്ങ് സിക്ക്നസ് തുടങ്ങിയപ്പോൾ രാധികയാണ് ഭക്ഷണം തയ്യാറാക്കിക്കൊടുത്തിരുന്നത്. അയൽപക്കത്തെവിടെയെങ്കിലും അരിതിളയ്ക്കുന്ന മണം കേട്ടാൽ മതി, സീത ഓർക്കാനിക്കാൻ തുടങ്ങും. സീത പ്രസവം കഴിഞ്ഞ് നാട്ടിൽ നിന്ന് മടങ്ങിവരാൻ ഹരിയേക്കാൾ തിടുക്കം രാധികയ്ക്കാണെന്ന് ഞാൻ അന്ന് തമാശയായി പറയാറുണ്ടായിരുന്നു. ഹരി സീതയോട്

പറയുമായിരുന്നു.

''രാധിക ഈ ചെയ്തുതരുന്നതിനൊക്കെ പകരം ചെയ്തുകൊടുക്കണം. ട്ടോ.''

പകരം—കനലുപോലെ മനസ്സിൽ ഇടയ്ക്കിടെ കണ്ണുചുവപ്പിക്കുന്ന ഒരസ്വസ്ഥത. ഒഴിവുകാലത്ത് നാട്ടിൻപുറത്തെ വീട്ടിൽ കുശലാന്വേഷണങ്ങൾക്കെത്തുന്ന ബന്ധുക്കൾക്കിടയിൽ നിന്ന് രക്ഷപ്പെട്ട് മുകളിലെ കിടപ്പുമുറിയിലെത്തുമ്പോഴേക്കും രാധികയുടെ കണ്ണുകൾ നിറഞ്ഞിട്ടുണ്ടാവും. ഒഴിവുകാലത്തിന്റെ നീളം അങ്ങനെയാണ് കുറയാൻ തുടങ്ങിയത്. യാഥാർത്ഥ്യവുമായി പൊരുത്തപ്പെടാൻ ഇപ്പോൾ രാധിക പഠിച്ചിരിക്കുന്നു.

താഴെ വന്നപ്പോൾ പ്രഭാതഭക്ഷണം റെഡി. ഇഡ്‌ലി. നാളികേര ചട്ട്ണി. ഇതിന്റെ കൂടെ നല്ലവണ്ണം പാലൊഴിച്ച കടുപ്പത്തിലുള്ള ചായയാണ് വേണ്ടത്.

കാപ്പി പകർന്നുതരുമ്പോൾ രാധിക പറഞ്ഞു:

''പാൽക്കാരൻ ഇനിയും വന്നിട്ടില്ല. തല്ക്കാലം കട്ടൻ.''

''മഴ കാരണമായിരിക്കും.''

''സീതേച്ചിടെ അട്ത്ത്ന്ന് കുറച്ച് പാൽപ്പൊടി കടം വാങ്ങാംന്ന് കരുതി, ആദ്യം. പിന്നെ വേണ്ടെന്ന് വെച്ചു.''

ഞാൻ ചോദ്യഭാവത്തിൽ മുഖമുയർത്തിയപ്പോൾ രാധിക പറഞ്ഞു:

''രണ്ട് ദിവസമായി അവർ മൂഡോഫാണ്. പ്രീതിയുടെ ചെയിൻ കാണാല്യാന്ന് പറഞ്ഞിരുന്നില്ലേ. ചിലപ്പോൾ അതുകൊണ്ടാവും.''

കുട്ടികളെ സ്വർണ്ണാഭരണങ്ങൾ അണിയിക്കുന്നതിനോട് എനിക്ക് പണ്ടുമുതലേ യോജിപ്പില്ല. ഒരിക്കൽ ഹരിയോട് സൂചിപ്പിക്കുകയും ചെയ്തിരുന്നു. പിന്നീട് രാധിക ചോദിച്ചു: ''എന്തിനേ അങ്ങനെ പറഞ്ഞത്? ആഭരണങ്ങൾ ഇടീച്ച് മോളെ സുന്ദരിയാക്കി നടത്താനാവും അവർക്ക് മോഹം. ഓരോരുത്തർക്കും ഓരോ മോഹം—''

വ്യാഴാഴ്ചയ്ക്കുശേഷം പ്രീതിയെ കണ്ടിട്ടില്ല. അത്താഴം കഴിഞ്ഞ് അവർക്ക് പതിവുള്ള നടത്തത്തിനിടയിലെങ്കിലും ഇവിടെ ഒന്ന് കയറിപ്പോവുക പതിവുള്ളതാണ്. രണ്ട് ദിവസമായി അതും ഉണ്ടായില്ല. ഓഫീസിൽ ജോലിത്തിരക്ക്. വീട്ടിൽ തിരിച്ചെത്തിയാലും വിശ്രമമില്ലായിരുന്നു. മുഴുവനാവാത്ത കണക്കുകൾ വീട്ടിൽ കൊണ്ടുവന്ന് ചെയ്തുതീർക്കുകയായിരുന്നു. അതിനിടയിൽ ഇത്തിരി സമയം ലാഭിച്ചെടുത്ത് ഹരിയുടെ വീട്ടിൽപ്പോവാൻ കഴിഞ്ഞതുമില്ല.

മഴയുടെ ശക്തി കുറഞ്ഞിരിക്കുന്നു. നേർത്ത സ്ഫടികക്കമ്പികൾകൊണ്ട് ആർക്കോ തടവറ തീർക്കുന്ന മഴ.

പത്രം വായിച്ചുകഴിഞ്ഞ് ബാൽക്കണിയിലെ ഈസിചെയറിൽ പുറത്തേക്ക് നോക്കിക്കിടന്നു കുറെനേരം. രാധിക ഉച്ചഭക്ഷണം തയ്യാറാക്കുന്ന തിരക്കിലാണ്.

ഒലിച്ചകന്നുപോയ കുട്ടിക്കാലം ഓർമ്മയിൽ ഒഴുകിവരുന്നു. ആദ്യമഴ ഉയർത്തുന്ന പുതുമണ്ണിന്റെ ഗന്ധം. പൂമുഖത്തെ റാന്തൽ വിളക്കിനുചുറ്റും പ്രദക്ഷിണം വെക്കാനെത്തുന്ന മഴപ്പാറ്റകൾ. ചിറകുകൾ നഷ്ടമാവുന്ന പാറ്റകളെ പിടിക്കാൻ ഉത്തരത്തിൽ നിന്നിറങ്ങിവരുന്ന ഗൗളികൾ. കൗതുകത്തോടെ നോക്കിക്കാണുന്ന ഒരാൺകുട്ടി. ഇടിയൊച്ചകൾ അകലെക്കേൾക്കാൻ തുടങ്ങുമ്പൊഴേക്കും കുട്ടികളെയെല്ലാം മച്ചിലേക്കായി കാവൽ നില്ക്കാറുള്ള മുത്തശ്ശി—

ഉച്ചയുറക്കം കഴിഞ്ഞുണർന്നപ്പോഴേക്കും വൈകിയിരുന്നു. മഴമേഘങ്ങൾ നിറം മങ്ങിച്ച ആകാശത്തിന്റെ നീലച്ചില്ല്. അകലെ മലയിടുക്കുകളിലെവിടെയോ പതിയിരുന്ന കരിമേഘങ്ങൾ ഒളിപ്പോരുകാരെപ്പോലെ നഗരത്തിനു മുകളിൽ.

ഹരി വന്നില്ല. ഞായറാഴ്ചകളിൽ ഉച്ചയൂണിനുശേഷം പതിവുള്ള ചീട്ടുകളി ഇന്ന് മുടങ്ങി. ആരെങ്കിലും അതിഥികൾ വന്നിരിക്കും. അതല്ലെങ്കിൽ, തണുത്ത ഒരൊഴിവുദിവസം ഉറങ്ങി ആഘോഷിച്ചുകളയാമെന്ന് വിചാരിച്ചതാവാം.

ഇരിപ്പുമുറിയിലെ വിളക്കുകൾ തെളിയിച്ച് രാധിക കാപ്പി കൊണ്ടുവന്നു.

''സീതേച്ചി വന്നിരുന്നു. പ്രീതിയുടെ മാല ഇനിയും കിട്ടീട്ടില്യാത്രെ.''

കുറച്ചുനേരം നിശ്ശബ്ദയായി, കാപ്പിപകർന്നു തരുന്നതിനിടയിൽ രാധിക പറഞ്ഞു:

**''അവരുടെ പെരുമാറ്റം തന്നെ ആകെ മാറിയിരിക്കുന്നു. രണ്ടു ദിവസമായി ഞാനത് ശ്രദ്ധിക്കുന്നു; ഇവിടെ പറഞ്ഞില്ലെന്നേ ഉള്ളൂ.''**













ഞാൻ അനങ്ങാതിരിക്കെ രാധിക തുടർന്നു.

''ഇന്നെനിക്കു വല്ലാതെ ഫീല് ചെയ്തു. അവർ ചോദിക്യായിരുന്നു, നിങ്ങളുടെ ലോണൊക്കെ ശരിയായോന്ന്.''

ലോണിനപേക്ഷിച്ചിരുന്ന കാര്യം ഹരിയോട് സൂചിപ്പിച്ചിരുന്നു. അനിയത്തിക്ക് കല്യാണാലോചനകൾ വരുന്നുണ്ട്. വീട്ടിൽ നിന്ന് അമ്മയുടെ എഴുത്തുണ്ടായിരുന്നു. വീടിന് ചില്ലറ അറ്റകുറ്റപ്പണികൾ നടത്താനുണ്ട്. പണത്തിന് ഇത്തിരി ഞെരുക്കമുള്ള സമയം. കുറച്ച് കാശുണ്ടായിരുന്നത് കഴിഞ്ഞമാസം യൂണിറ്റ് ട്രസ്റ്റിലിട്ടു. ഇങ്ങനെ പെട്ടന്നൊരാവശ്യം മുൻകൂട്ടി കണ്ടതുമില്ല.

പുറത്ത് ഇടമിന്നി. മഴ ഇനിയും പെയ്യാനാണ് ഭാവം. കാറ്റിന് തണുപ്പ് കൂടിയിരിക്കുന്നു.

''അവരുടെ വർത്തമാനത്തിലെ ദുസ്സൂചന. ഇങ്ങനെയുണ്ടോ ആളുകൾക്ക് ഒരു മാറ്റം. ഇത്ര പെട്ടെന്ന്. ഇത്രയുംകാലം ഒരു വീടുപോലെ—''

''എനിക്ക് മനസ്സിലാവ്ണില്ല.''

''പ്രീതി നമ്മുടെ കൂടെയായിരുന്നില്ലേ വ്യാഴാഴ്ച വൈകുന്നേരം?''

''അതുകൊണ്ട്?''

''ഇതിൽ കൂടുതൽ എങ്ങന്യാ തെളിച്ചു പറയ്യാ. ചില സമയത്ത് കുട്ടികളെപ്പോലെയാണ് ഏട്ടൻ.''

രാധികയുടെ മുഖം ചുവന്നു. സങ്കടവും ദേഷ്യവും വരുമ്പോൾ അവളുടെ മുഖം ചുവക്കുന്നത് പൊടുന്നനെയാണ്.

അടുക്കളയിൽ എന്തോ കരിഞ്ഞമണം. രാധിക എഴുന്നേറ്റ് പോയി.

ഇപ്പോൾ ഇനി മിന്നിയത് എന്റെ ഉള്ളിലെവിടെയോ ആണ്. ഉച്ചയുറക്കത്തിനിടയിൽ മനസ്സിൽ കെട്ടഴിഞ്ഞുവീണ അലസത ഇപ്പോൾ അകന്നുനീങ്ങിക്കഴിഞ്ഞിരിക്കുന്നു.

ദീർഘകാലത്തെ സൗഹൃദത്തിന്റെ ഇഴകൾ പൊടിഞ്ഞുതീരാൻ ഇത്തിരിനേരമേ വേണ്ടൂ. ആരോടും പരിഭവിച്ചിട്ട് കാര്യമില്ല. ആർക്കും ആരെയും വിശ്വാസമില്ലാത്തകാലമായിരിക്കുന്നു. എന്നാലും ഒന്നുപോലെ കഴിഞ്ഞു—

രാധിക അടുക്കളയിൽ നിന്ന് വന്നു. കൈത്തണ്ടയിൽ നിന്ന് രണ്ടു വളകൾ ഊരി എന്റെ കൈയിൽ വച്ചു.

''ഞായറാഴ്ചയാണെങ്കിലും ഏതെങ്കിലും സ്വർണ്ണക്കട തുറന്നിട്ടുണ്ടാവും. രണ്ടുംകൂടി നാലുപവനിൽ കുറയില്ല. ആ കുട്ടിയുടെ ചെയിൻ മൂന്നരപവനാണെന്നാണ് പറഞ്ഞിരുന്നത്. ഇന്ന് പറയുന്നതുകേട്ടു, നാലുപവനുണ്ടെന്ന്. വേഗം പുറപ്പെട്ടോളൂ. അടുത്ത മഴയ്ക്കുമുമ്പ് മടങ്ങിയെത്താം.''

ഞാൻ ഷർട്ടെടുത്തിട്ട് പുറത്തിറങ്ങാൻ തുനിയുമ്പോൾ രാധിക പറഞ്ഞു:

''ഇന്ന് രാത്രിതന്നെ ചെയിൻ കൊണ്ടുപോയിക്കൊടുക്കാം. അല്ലെങ്കിൽ എനിക്കിന്ന് ഉറക്കം ശരിയാവില്ല. കാരണവന്മാര് പറഞ്ഞുകേട്ടിട്ടില്ലേ, കുളിക്കാതെ ഈറൻ ചുമക്കരുതെന്ന്.''

പുറത്ത് മൗനം പൂണ്ട ആകാശം. വീണ്ടും മഴ ഒരാക്രമണത്തിനുള്ള തയ്യാറെടുപ്പോടെ കാറുകൾ ഓടിക്കുടുന്നു.

# കൗണ്ട് ഡൗൺ

സുകുമാർ



ഹലോ! ലോഞ്ചിംഗ് പാഡ് പ്ളാറ്റ്ഫോം നമ്പർ റ്റൂ? കന്ട്രോൾ ചെല്ലപ്പൻ ഹിയർ. ഓവർ.

യേസ്, ലോഞ്ചിംഗ് പാഡ് പ്ളാറ്റ്ഫോം നമ്പർ റ്റൂ കൺട്രോളിംഗ് ഓഫീസർ സാംബമൂർത്തി ഹിയർ. ഓവർ.

എവരിതിംഗ് സെറ്റ് റെഡിയാ സ്വാമി?

യേസ് ചെല്ലപ്പാ! രാഹുകാലം ഓവർ. തേങ്കായും ഒടച്ചാച്ച്.

അപ്പോൾ കോര് കാത്തോ?

കാത്തു. കൗണ്ട് ഡൗൺ എണ്ണിക്കോ!

ഓക്കേ. താങ്ക്യൂ സ്വാമി—കീളേസ്. ആറേങ്കി. അയ്ത്തിക്കോ. നാക്കോണി. മുറുമുട്ടി. ചാത്ത്യമ്പ്രം—ഭൂസ്...!

പ്രതിമാസ റോക്കറ്റ് കടലിനുമീതേ ആകാശവിതാനത്തിലേക്ക് പതിവുപോലെ ഉയർന്നുയർന്നു പോയി. നിമിഷം ഒന്ന്. രണ്ട്. മൂന്ന്. നാല്. അഞ്ച്.

ഠപ്! ഫ്ർർർർ... ഗ്ളുപ്പ്!

പതിവുപോലെ അവൻ നടുക്കടലിൽ പതിച്ചു. ഹബ്ബ! ഇനി ഒരു മാസം സ്വസ്ഥം. സുഖം, സുന്ദരം. അടുത്തമാസം രണ്ടാം വ്യാഴാഴ്ച ഇതേസമയംവരെ, നടപ്പുള്ള മറ്റു കാര്യങ്ങൾ വല്ലതുമുണ്ടെങ്കിൽ നോക്കാം. എല്ലാവരും അവരവരുടെ സ്ഥാനങ്ങളിൽ പ്രവേശിച്ച് ക്ഷീണം തീർത്തു; ഒഫ്കോഴ്സ് ഓവർ എ കപ്പ് ഒഫ് ത്രീ റോസസ് ആൻഡ് റ്റൂ ബ്രിട്ടാനിയ.

ഡേയ് ശുപ്പാമണീ, പുരട്ച്ചിത്തലൈവി കാലിലെ എല്ലാവനും പോയി സാഷ്ടാംഗം കുറവിടറാനാമേ! നീ പേപ്പർ പാർത്തിയാ? ഇതാ ഫോട്ടോവുമിരുക്ക്!

പാർത്താലും ഇരുമ്പിച്ചിപ്പളം മാതിരിതാനേ ഇരുക്കാൾ? ഷീ ഈസ് വെരി കേപ്പബിൾ വോയ്! നീർ വേണുമാനാൽ പാരും, ഷീവിൽ ഡു വണ്ടേഴ്സ് ദെയർ! അവളാക്കും പൊമ്പിളൈ! ഉമയ്ക്കും എനക്കുമെല്ലാം ഇരുക്കിതേ സംസാരങ്കൾ, ഇപ്പടിയാ ഇരുക്കാർ?

ഡേ ഡേയ്! അതെ ശൊല്ലാതെ. ബിറ്റ്വീൻ അവേഴ്സെൽവ്സ്—നാമെല്ലാം പിന്നെ എന്നടാ ശെയ്യറോം?

അപ്പടി ശൊല്ലപ്പോനാൽ നാം മട്ടുമല്ല വോയ്. എവരിബഡി ബൗസ് ബിഫോർ ദെയർ ബെറ്റർ ഹാവ്സ്! ഫ്രം കുലപതി റ്റു വില്ലേജ്പതി.

കറക്റ്റാ ശൊന്നേ! 'യാത്ര നാര്യസ്തു പൂജ്യന്തേ, രമന്തേ തത്ര ദേവതാ:'—അപ്പടിയല്ലവാ ശൊല്ലിയിരുക്കാൻ?

ആമാമ. ചിലവങ്ക കളൈക്കുടിച്ചിട്ടു വന്താക്കും പൂജ്യന്തേ!

ഹ ഹ ഹ....

●

എന്താണ് സ്വാമിമാർ രണ്ടുപേരും ഇരുന്നു ചിരിച്ചു തലതല്ലുന്നേ?

വരൂ വരൂ മിസ്റ്റർ മത്തായി. ഞങ്ങൾ റ്റമിൾനാട്ടിലെ ജയലളിതാവെപ്പറ്റി പ്രതിപാദിക്കുകയായിരുന്നു.

അവളാ പെണ്ണ് സ്വാമി! മറ്റവന്മാരെയൊക്കെ ഒതുക്കിക്കളഞ്ഞില്ലേ?... ങാ, അതുപോട്ടെ, ഇന്ന് വെള്ളത്തിലിട്ടവൻെറ ആകെ ചെലവെന്താകും സ്വാമി? ഡീ.ഡി. ചോദിക്കുന്നു.

ആസ് യൂഷ്വൽ. റ്റെൻ ലാക്ക്സ് ഫിഫ്റ്റി തൗസൻറ്. നിങ്ങളുടെ മലയാളത്തിൽ ഒരു സേയിങ്ങുണ്ടല്ലോ? കായലിൽ അസൈഫെറ്റിഡ കലക്കിയതുപോലെ എന്ന്—അതുമാതിരി വീ ആർ കലക്കിംഗ് റോക്കറ്റ്സ് എവരിമന്ത് ഇൻ ഡീപ് സീ.... എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്, കേട്ടോ മിസ്റ്റർ മത്തായി, നമ്മൾ ബഹിരാകാശ നിരീക്ഷണത്തിനു പകരം, സമുദ്രഗവേഷണമായിരുന്നു ഇത്രയും കാലം നടത്തേണ്ടിയിരുന്നത് എന്ന്. വാട്ട് ഡു യൂ സേ? ഇറ്റ് വുഡ് ഹാവ് ഫെച്ച്ഡ് സം ഗുഡ് റിസൽട്ട്സ്.

നേരാ സ്വാമി. ഇതുകൊണ്ട് ആർക്കെന്തു ഗുണം എന്ന് എൻെറ പെണ്ണുമ്പിള്ള എന്നോട് കൂടെക്കൂടെ ചോദിക്കാറുള്ള ഒരു ചോദ്യമാ.

മിസ്റ്റർ മത്തായിക്ക് ഉടനേ ബദിൽ പറയാമായിരുന്നല്ലോ?

എന്നാ ബദിലാ?

നിനക്ക് പ്രതിമാസം അഞ്ചും പത്തും സാരി വാങ്ങിത്തരുന്നത് ആര്, നിൻെറ അപ്പനോ?

എൻെറ സ്വാമീ.....! സ്വാമിയെക്കൂടെ നമുക്ക് അടുത്തറോക്കറ്റിൽ കത്തിച്ചുവിടണം. ഞാൻ പോകുന്നു...

വോയ്! നീർ ഇപ്പടി വായിലെ വന്തതെല്ലാം ഒളറി വിടാതീം! നാൻ ശൊല്ലിയിരുക്കേൻ. ഇറ്റ് വിൽ ഡൂം യൂ. അവൻ യാർ തെരിയുമാ? ഇതെ അപ്പടിയേ ഡീ.ഡിയോടെ കാതിലെക്കൊണ്ട് കൊട്ടപ്പോറാൻ! യൂ നോ, ഹീ ഈസ് എ മിഡ്ട്രാവൻകൂറിയൻ മാർതോമൈറ്റ്? എക്സ്ട്രീംലി ക്ളെവർ. ഹൂ എവർ ബി ഇൻ പവർ, പവാർ ഓർ റാവു, ദീസ് ലോസ് വിൽ സം ഹൗ ഓർ ദി അദർ, മാനേജ് റ്റു ഗെറ്റ് എ കീ പൊസിഷൻ ദെയർ. നാൻ പൊയ് ശൊല്ലുമാരത്തോണ്ട, അയാം നൺ അദര ദാൻ എ പാലക്കാടൻ കല്പാത്തി ഹണ്ട്രഡ് മീറ്റേഴ്സ് റേണ്ണാ, യൂ ലുക്ക് എറൗണ്ട്, അപ്പൊ തെരിയും!

ഡേയ് ശുപ്പാ! യൂ ഹൊർഗാട്ട് വൺ തിംഗ്. ഇഫ് ഹീ ഈസ് എ മിഡ്ട്രാവൻകൂറിയൻ ഹർഡിൽസ്! നീ എന്നെ അപ്പടിയാ നിനച്ചിരുക്കേ? ഡേയ് നമ്മ ശേഷനെ പാരുഡാ! ആമ്പിളൈ ചിങ്കം! യാരെല്ലാം എപ്പിടിയെല്ലാം ഉരുട്ട പാർത്താർ? കടശ്ശിയിലെ എന്ന ആച്ച്?

വോയ്! അന്ത പഞ്ചാബി വറാൻ. വായെ മൂടും!

●

രേ! യേ കോൻ ആത്താ ഹൈ! ഹർബചൻ സിംഗ്ജി, ആവോ ആവോ! കൈസേ ഹൈ?

ചൽത്തീ ഹൂം ഭായീ!

അചരാ! കുർസീ ഉഠാകർ ബൈഠോ!

ക്യാ കഹ്നാ സ്വാമീജി! ബുരീ ഹാലത്ത് ഹോ ഗയീഹൈ!

രേ! രേ! ക്യാ ബോൽത്തേ ഹോ? ആപ്കാ ബുരീ ഹാലത്ത് ഹമാരാ ഭീ ബുരീ ഹാലത്ത് ഹൈ! ഹം പഞ്ചീ ഏക് ഡാൽ കീ, ഹൈ ന? കഹോ, ക്യാ ബാത്ത്?

അഭീ അഭീ ഖബർ മിലീ ഹൈ, കി മേരാ ഛോട്ടാ ഭായീ കോ പുലീസ്തേ ഗിരഫ്ത്താർ കർ ദിയാ!

രേ ഭഗ്വാൻ! ക്യോം?

കെഹത്തേ ഹൈ, ഉഗ്യവാദീ!

അട കടവുളേ! ഇന്ത രാജ്യം എങ്കെടാ പോകുത്?

അചരാ!... മൈം ചൽത്തീ ഹൂം. ഫിർ മിലേം.

ഡേയ് ശൂപ്പാ! നീയേ ചൊല്ലുഡാ—മനസ്സമാധാനമാ ഇങ്കെ എപ്പടിയെഡാ റോക്കറ്റ് വിടമുടിയും?

സ്വാമീ, ചായവെള്ളങ്ങളൊക്കെ കുടിച്ചാ? പൈസകള് വരട്ട്!

ങാ! നീ വന്നോടാ, പ്രാവച്ചമ്പലം മണിയാ! ചായ കുടിച്ചപ്പോൾ നിന്നെ ഓർമ്മിച്ചു—തിക്തസ്മരണ!

സ്വാമീ ഇന്നലെ നമ്മളെ റിക്രിയേഷൻ ഗ്ളപ്പില് ഒരു പുതിയ കതകളി കളിച്ചത് സാമി കണ്ടാ?

എടായെടാ! റീ—ക്രിയേഷനല്ല. അതിൻെറ അർത്ഥം വേറെ. പുനർജ്ജനി. അത്യാന്താധുനിക സാഹിത്യം. ഇത് റിക്രിയേഷൻ. പൊളുതുപോക്ക്.

അതുവേണ്ട സാമി. എന്തെരോ പഴുപ്പുപോക്കുപോലെ.

വേണ്ടെങ്കിൽ വേണ്ട. പക്ഷേ, മണിയാ, പ്രാവച്ചമ്പലം, നീ ഒന്ന് മനസ്സിലാക്കണം. നിങ്ങളുടെ മലയാളമുണ്ടല്ലോ, അതിൻെറ തായാർ ആരെന്നറിയാമോ? റ്റമിൾ!

എന്നേവൻ പറഞ്ഞത്?

ഡേയ്! അവൻ ഇവൻ എന്ന് കേവലമാ ശൊല്ലാതെ! പറഞ്ഞത് ഉള്ളൂർ സ്വാമി! വലിയ മഹാകവി! നിൻെറ ഭാഷയുടെ ഹിസ്റ്ററി



ഉണ്ടല്ലോ, അത് രചിച്ച മഹാൻ! മലയാളികൾ ഇവിടെ ഒന്നും ചെയ്തില്ലേഡാ! മലയാളത്തിലെ ആദ്യത്തെ ഡിക്ഷണറി എഴുതിയതാര്? ഹെർമൻ ഗുണ്ടർട്ട്! ജർമ്മനിക്കാരൻ!

വോയ്! ഒമക്ക് വേറെ വേലയൊണ്ണും കിടയാതാ? പോയിപ്പോയി ഇപ്പൊ കാൻറീൻ പയ്യൻകിട്ടെയാ ഉമ്മോട വിജ്ഞാനഭാണ്ഡ പ്രദർശനം!

ശുപ്പൂ, യൂ കീഷ് ക്വയറ്റ്!

മലയാളം തമിഴീന്നുണ്ടായീന്ന് സാമിമാരേ പറയൂ! ഒന്നീന്നും ഉണ്ടായതല്ല സാമീ!

അതേ, സ്വയംഭൂ! നിന്നെപ്പോലെ!... അതുപോട്ടെ, എന്താ ഇന്നലത്തെ നിൻെറ കഥകളി? ബൈ ദി ബൈ, നിങ്ങളുടെ ഈ 'ബൊമ്മക്കളി' യുണ്ടല്ലോ, എബൗട്ട് വിച്ച് യൂ പീപ്പിൾ ബോസ്റ്റ് റ്റൂമച്ച് ഓഫ്, ഈസ് നത്തിംഗ് ബട്ട് എ 'ഡഫ് ആൻഡ് ഡംബ് ഷോ!' പൊട്ടൻ കളി. ഐ ലീസ്റ്റ് ലൈക്കിറ്റ്!

ഇന്നലത്തെ കതകളി സാമിമാര് കാണണമായിരുന്ന്! എൻറമ്മച്ചിയേ! ചിരിച്ചു ചിരിച്ച് കൊടല് വെളിയീ ചാടി! വോ!

എന്തെര്, സംഗതി പറ മണിയാ!

സാമീ, കതകളീടെ പേര് കേക്കണ്ടേ?—'ചെല്ലമ്മക്കൻസ് വിജയം!'

ആര്. നമ്മുടെ റ്റൈപ്പിസ്റ്റ് ചെല്ലമ്മയോ?

ഹേയ് അതൊന്നുമല്ല സാമീ! സാമിക്കെപ്പഴും അവരുടെ വിചാരം തന്നെ! ഇത് പണ്ടത്തെ ഒരു ജ്യോതിഷഗണിത സാത്രഞ്ഞൻ 'അപ്പുക്കുട്ട ഭട്ടനാശാൻെറ' ഭാര്യേടെ പേര്. അതാണ് റാക്കറ്റിന് ഇട്ടിരിക്കണത്! ഒരുവിതപ്പെട്ട സാത്രഞ്ഞന്മാരെ പേരുകളൊക്കെ നമ്മളിട്ടു കഴിഞ്ഞല്ല്യേ? ഇനി അവന്മാരെ ഭാര്യമാരെ പേരുകള്!

ട്രമൻറ്സ്! നിങ്ങൾ മലയാളികളുടെ സെൻസ് ഒഫ് ഹ്യൂമർ അപാരം തന്നെ! ങാ, എന്നിട്ട്?

എന്നിട്ടെന്തെര്? ചെല്ലമ്മക്കനെ മോളിലോട്ടു വിടാൻ പരുവത്തിന് കടപ്പുറത്തു കൊണ്ടുചെന്ന് കുത്തനെ നിർത്തി. എന്നിട്ട് തലകീഴെ നമ്മുടെ ചെല്ലപ്പണ്ണൻ എണ്ണുമ്പോലെ എണ്ണാൻ തൊടങ്ങി. അതെന്ത് സാമീ, നേരെ എണ്ണിയാലെക്കൊണ്ട് റാക്കറ്റ് പോവൂലേ്യ?

ഇല്ല മണിയാ! അത് നിനക്കറിയില്ലേ? പറഞ്ഞുതരാം. റോക്കറ്റ് താഴെനിന്നും മോളിലേക്കല്ലേ പോകുന്നത്? അപ്പോൾ താഴെനിന്നും എണ്ണണം.

അതു ശരി. അപ്പോൾ എണ്ണാൻ തൊടങ്ങി—കീളേസ്. ആറേങ്കി. അയ്ത്തിക്കോ. നാക്കോണി. മുറുമുട്ടി. ചാത്ത്യമ്പ്രം—ചാക്കുട്ട പറഞ്ഞതും എൻെറ സാമീ, അക്കൻ ഒരെടുപ്പെടുത്ത്! എങ്ങനെ? ഗുമുഗുമാന്ന് മൂട്ടീന്നൊരു പൊഹയോടെ! ആ അബിനയം കണ്ടാല് സാക്ഷാൽ റാക്കറ്റ് പോണെന്നുതന്നെ തോന്നും! അമ്മച്ചിയാണെ! ഇവിടത്തെ വിടലൊക്കെ എന്തെര് വിടല്!... എൻറൂടെ ചോദിച്ചാ, അയാളെ ഇവിടെ നിയമിക്കണം. അയാള് വിടും! നേരെ മോളിലോട്ട് പോവും ചെയ്യും!... ഇവിടെ വിടണതൊക്കെ കടലീക്കെടന്ന് ഉപ്പുവെള്ളം കുടിക്കവല്ല്യേ!

ശരി ശരി. നീ ഗ്ളാസെടുത്തുകൊണ്ട് വേഗം സ്ഥലം വിട്. ആരും കേൾക്കണ്ട. ഒടുവിൽ ഞാനാണ് ഇതൊക്കെ പറഞ്ഞതെന്നാകും. എനിക്കിപ്പോൾ സാറ്റേണിൻെറ അപഹാരവുമാണ്.

സാമീ!

എന്താ?

അത്യാവശ്യം സ്വാമി. ഒരു രണ്ടു രൂപാതരാൻ കെടക്കണോ?

കെടക്കണില്ല. അപ്പി പോ!

അല്ലെങ്കിലും ഈ സാമിമാരെല്ലാം ഇങ്ങനെ തന്നെ...

●

സ്വാമീ, ഡീഡിയദ്ദേം വിളിക്കണ്.

ഈ ഇൻററർകോമിൽ വിളിച്ചാൽ മതിയായിരുന്നല്ലോ ആദിത്യമ്പിളേള?

ഇത് ബ്യൂട്ടിയ്ക്കല്ലല്ലോ ഇവിടെ സ്ഥാപിച്ചിരിക്കുന്നത്? എന്തിന് ഈ ഓൾഡേജിൽ നിങ്ങളെ അങ്ങോട്ടുമിങ്ങോട്ടും ഓടിക്കുന്നു?

അത്ര വോൾട്ടേജൊന്നുമില്ല സ്വാമീ, ആദിത്തമ്പിള്ളയ്ക്ക്. എന്തോന്ന്? ഇന്നീം കുറേനാൾ കൂടിഓടും. ഇതുപിന്നെ, ഭോൺ വർക്ക് ചെയ്യണില്ല. അതിനെക്കൊണ്ട് പറഞ്ഞുവിട്ടതാണ്. വോ. വെക്കം അങ്ങോട്ടു ചെല്ലണം. സ്വപ്പം ചൂടാണെന്നാണ് തോന്നണത്. ദൂക്ഷിച്ച് പോണം.

ഇനിയെന്തുഹേ സൂക്ഷിക്കാൻ? സൂക്ഷിക്കേണ്ട കാലത്ത് സൂക്ഷിച്ചില്ല, പിന്നെയാണിപ്പോൾ! മ്, നടക്കൂ! 'മുമ്പേ ഗമിച്ചീടിന കൗവ് തൻെറ, പിമ്പേ ഗമിക്കുന്നു ബഹു കൗകകളെല്ലാം!' ആദിത്യമ്പിള്ളയ്ക്കറിയാമോ?

എന്തെരോയെന്തോ!

'ഗോ'വിൽ നിന്നാണ് 'കൗ'വിൻെറ ഉല്പത്തി. രണ്ടും പശുതന്നെ. ദ്രാവിഡ ഗോത്രം.

പതുക്കെപ്പറയണം സ്വാമി. ദ്രാവിഡവും കഴകവും തമിഴ്പുലിയുമെന്നൊന്നും വിളിച്ചുകൂവരുത്. പണ്ടേ നോട്ടമിട്ടിരിക്കുവാണ്!

ആദിത്യമ്പിള്ള ഹാഫ്ഡോർ തുറന്നുകൊടുത്തു. സ്വാമി അദ്ദേഹത്തിൻെറ തിരുമുമ്പിൽ വിനയാന്വിതം ഹാജരായി.

മേ ഐ കമിൻ സർ?

അദ്ദേഹം ഫയലിൽ നിന്നും തല ഊരുന്നില്ല. ഇത്തരം പ്രക്രിയകൾ എത്രയോ കണ്ടിട്ടുള്ളതാണ്! ആകട്ടെ. അല്പം കഴിഞ്ഞ് സ്വാമി, കച്ചേരിക്കു മുമ്പ് ചെമ്മങ്കുടിയെന്നോണം മുരടനക്കി.... ഇപ്പോൾ വിദ്വാൻ തലപൊക്കി—രാഗവിസ്താരത്തിലേക്ക് പ്രവേശിച്ചേക്കുമോയെന്ന ഭയം മൂലമായിരിക്കാം.

സാധാരണ 'ശാന്ത'ത്തിൽ ആസനസ്ഥനാകാൻ പറയാറുള്ളത്. ഇക്കുറി അതില്ല. പകരം 'രൗദ്രം'. രാവിലെ കളത്രം 'ബീഭത്സ'ത്തിൽ വലംകാൽപൊക്കി തൊഴിച്ചിരിക്കാം. 'ശോക'ത്തിൽ വന്നിരിക്കാം. ഇപ്പോൾ 'രൗദ്രം' എന്നാൽ ഇനിയാകാം ഒരു 'ഹാസ്യം.'

മിസ്റ്റർ അയ്യർ! ഡു യൂ കം ഹിയർ റ്റു വർക്ക് ഓർ ഗോസിപ്പിംഗ്?

സർ. ഐ റിയലി വണ്ടർ ആസ് റ്റു വാട്ട് മെയ്ഡ് യൂ—വാട്ട്?

മേ ഐ കമ്പ്ളീറ്റ് മൈ സെൻറൻസ് സർ—വാട്ട് മെയ്ഡ് യൂ റ്റു ത്രോ സച്ച് എ ക്വസ്റ്റ്യൺ ഓൺ മൈ ഫേസ്?

ദെയറാർ ഇനഫ് റീസൺസ്. ഡിഡ് യൂ സേ ദാറ്റ് ഔവർ റോക്കറ്റ് ലോഞ്ചിംഗ് ഈസ് ലൈക്ക് പുട്ടിംഗ് അസൈഫെറ്റിഡാ ഇൻ ബാക്ക്വാട്ടർ? യൂ സീ, ഐ വാൺ യൂ, ഡോണ്ട് പുട്ട് യുവേഴ്സെൽഫ് ഇൻ ഹോട്ട് വാട്ടർ!

അയാം എക്സിട്രീംലി സോറി സർ. ഐ മൈറ്റ് നോട്ട് ഹാവ് സെഡ് ലൈക്ക് ദാറ്റ്. അസൈഫെറ്റിഡാ ഈസ് ടേസ്റ്റി, ഹൈജീനിക്ക് ആൻഡ് ഹാസ് ഗോട്ട് എ ഗുഡ് ഫ്ളേവർ ആൾസോ. എസ്പഷ്യലി ദാറ്റ് റ്റീ. റ്റീ. പെരുങ്കായം. സാമ്പാറുക്കും രസത്തുക്കും ബഹുജ്ജോറായിരിക്കും! കമ്പാരിസൺസ് ഷുഡ് ബി ബിറ്റ്വീൻ തിംഗ്സ് ഒഫ് സിമിലർ ക്വാളിറ്റി ആൻഡ് നേച്ചർ. ദാറ്റ് ഐ ഫൊർഗോട്ട്! കൈൻറ്ലി എക്സ്ക്യൂസ് മി!

അദ്ദേഹത്തിന് ചിരിക്കണോ, കോപിക്കണോ, ഇറങ്ങി ഓടണോ, അതോ മറ്റെന്തെങ്കിലും ചെയ്യണോയെന്ന് ഒരു തീരുമാനമെടുക്കാൻ ആവാത്ത അവസ്ഥയിൽ, സ്വാമി അദ്ദേഹത്തിനെ തലവണങ്ങി, അർദ്ധവാതായനം മെല്ലെ തുറന്ന്, മന്ദം മന്ദം അവിടെ നിന്നും ഇറങ്ങിപ്പോയി.

## നീർമാതളം പൂത്തകാലം

( 26 -ാം പേജിൽ നിന്നും തുടർച്ച)

മനസ്സിനും ശരീരത്തിനും നാശക്കുനാൾ വന്നുപെടുന്ന പരിവർത്തനങ്ങൾ സംതൃപ്തിയോടെ ആ ദൈവം നോക്കിക്കാണുന്നുവെന്നും ഞാൻ അന്ന് വിശ്വസിച്ചു.

ഉള്ളുതുറന്ന് അന്യോന്യം സംസാരിക്കുവാനുള്ള കഴിവ് എൻെറ കുടുംബാംഗങ്ങൾക്ക് ഒരിക്കലും ഉണ്ടായിരുന്നില്ല. വായ് മൂടിക്കെട്ടിയ ചീന ഭരണികൾ പോലെയായിരുന്നു ആ വീട്ടിൽ എല്ലാവരും. തൻെറ ഗന്ധമോ സ്വാദോ മറെറാരാളെ അറിയിക്കാതെ ജീവിക്കുന്നവർ. വീട്ടിൽ സന്ദർശകർവന്ന് നിറയുമ്പോൾ മാത്രം ആ മരവിച്ച അന്തരീക്ഷത്തെ പൊട്ടിച്ചിരിയും സംഭാഷണവും പുനർജ്ജീവിപ്പിച്ചു. എൻെറ അച്ഛനെപ്പോലെ നർമ്മബോധമുള്ള ഒരച്ഛനെ കിട്ടിയത് എൻെറ ഭാഗ്യമാണെന്ന് പി.ജി. മേനോൻെറ മക്കളും എം.ആർ.നായരുടെ മക്കളും എന്നോട് പറഞ്ഞു. അതിഥികളുടെ മുമ്പിൽ അച്ഛനും അമ്മയും ഞങ്ങൾ കുട്ടികളും വേലക്കാരും എല്ലാവരും അവനവന് വിധിക്കപ്പെട്ട വരികൾ മറക്കാത്ത നടീനടന്മാരായി മാറി. അതിഥികൾ പോയ്ക്കഴിഞ്ഞാൽ ഇടനാഴിയിലെ പഴകിയ കണ്ണാടിയിൽ പ്രതിഫലിച്ച എൻെറ സ്വന്തം മുഖവും നോക്കിക്കൊണ്ട് ഞാൻ ഒന്നോ രണ്ടോ നിമിഷനേരം നില്ക്കാറുണ്ടായിരുന്നു—എന്തിനെയോ തേടിക്കൊണ്ട്. അവനവൻെറ കണ്ണുകളിൽ കണ്ണുകൾനട്ട് തപസ്സ് ചെയ്യുവാൻ ആ കാലത്താവാം ഞാൻ പഠിച്ചത്.

ടി.എൻ. ഗോപിനാഥൻ നായർ





അമ്മ മഹാറാണിയുടെ കുട്ടിക്കാലം.

# അവസാനത്തെ നാടുവാഴിയുടെ അമ്മ

മൂന്ന്

സേതുപാർവ്വതീഭായി തമ്പുരാട്ടി രാജമാതാവായ അമ്മമഹാറാണിയാകുമെന്ന് ദീർഘദർശനം ചെയ്ത് നാടുവാണിരുന്ന ശ്രീമൂലംതിരുനാൾ മഹാരാജാവ് ആ കുമാരിയെ ആ മഹൽ പദവിയെ അലങ്കരിക്കാൻ സുസജ്ജയാക്കുന്നതിന് ഉതകുന്ന പരിശീലനം നൽകുന്ന കാര്യത്തിൽ ജാഗരൂകനായിരുന്നു. വിജ്ഞാനത്തിൻെറ വിവിധ മേഖലകളിൽ വിഭവസമൃദ്ധമായ പോഷണം നൽകാൻ രക്ഷാധികാരിയായിരുന്ന കേരളവർമ്മ വലിയകോയിതമ്പുരാൻ വിശദാംശങ്ങൾവരെ ശ്രദ്ധിച്ചിരുന്നു.

നാലാംവയസ്സിലാണ് സേതു പാർവ്വതീഭായി തിരുവനന്തപുരത്ത് താമസമുറപ്പിക്കുന്നത്. പത്താം വയസ്സിലാണ് പള്ളികെട്ട് നടക്കുന്നത്. ഈ കുരുന്നു പ്രായത്തിലാണ്, നിരന്തരവും നിസ്തന്ദ്രവുമായ വിദ്യാഭ്യാസ പരിപാടികൾ മാത്രമല്ല വീണ, പിയാനോ, ഹാർമ്മോണിയം, കായിക വിനോദങ്ങൾ, പ്രസംഗകല തുടങ്ങിയവയിലുള്ള പരിശീലനവും നടക്കുന്നത്.

സുന്ദരവിലാസം കൊട്ടാരത്തിലെ, കൊച്ചുതമ്പുരാട്ടിയുടെ പഠനമുറി കാണേണ്ടതുതന്നെ. രവിവർമ്മ ചിത്രങ്ങൾകൊണ്ട് ഭിത്തികൾ അലംകൃതമാണ്. അവയ്ക്കുപുറമെ ഭൂഗോളത്തിൻേറയും ഭാരതത്തിൻേറയും തിരുവിതാംകൂറിൻേറയും വലിയ ഭൂപടങ്ങൾ തൂങ്ങുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് കീർത്തികേട്ട ഗായകരുടേയും സാഹിത്യകലാ വല്ലഭന്മാരുടേയും ചിത്രങ്ങൾ കാണാം. ചില്ലിട്ട അലമാരകളിൽ റഫറൻസ് ബുക്കുകളും ക്ളാസ്സിക്കുകളും ചുവരോടു ചേർന്നുള്ള ഷെൽഫുകളിൽ വീണ, വയലിൻ ഹാർമ്മോണിയം തുടങ്ങിയ സംഗീതോപകരണങ്ങൾ. ജനലിനുമുന്നിൽ വിലയേറിയ പിയാനോ. ഒരു ഭാഗത്തെ ഭിത്തിയിലുള്ള ഷോകേസിൽ പലതരം പാവകളും പ്രാചീന വിഗ്രഹങ്ങളും വിളക്കുകളും കൗതുക വസ്തുക്കളും,ഒരുഭാഗത്ത് മഹാഗണിയിൽ തീർത്ത കലാചാതുരിയുള്ള മേശയും മൂന്നു കസേരകളും മേശപ്പുറത്ത് ഫ്ളവർ വേസും ഒട്ടേറെ നോട്ടുബുക്കുകളും പലതരം പേനകളുള്ള സ്റ്റാൻഡും മഷിക്കുപ്പി, പശക്കുപ്പി, പിൻസ്റ്റാൻറ് തുടങ്ങിയ ഉപകരണങ്ങളും എല്ലാത്തിനും അടുക്കും ചിട്ടയുമുണ്ട്. മുറിക്കുള്ളിൽ കാലുകുത്തുന്ന ആരും സാഹ്ളാദം സമ്മതിക്കും, '' ഇതൊരു കലാകാരിയുടെ മുറിയാണ്''—എന്ന്.

ഓരോ ദിവസവും ട്യൂഷനു വരുന്ന ഗുരുജനങ്ങളുടെ സമയവിവരപട്ടിക മേശപ്പുറത്തുതന്നെ സൂക്ഷിച്ചിട്ടുണ്ട്. സംസ്കൃതം പഠിപ്പിച്ചത് കേരളവർമ്മ വലിയകോയിതമ്പുരാനാണ്. ഇംഗ്ളീഷ് പഠിപ്പിച്ചിരുന്നത് മിസിസ് ലൈററ്, മിസ് വാട്സ് തുടങ്ങിയവരാണ്. ഇവയ്ക്കുപുറമേയാണ് വീണ, വയലിൻ, പിയാനോ തുടങ്ങിയവയിൽ പരിശീലനം നൽകാൻ ആചാര്യന്മാർ വരുന്നത്. സുന്ദരവിലാസത്തിലെ ആ പഠനമുറി സദാനേരവും ചൈതന്യസ്ഫുരിതമായ ഒരു യജ്ഞശാല ആയിരുന്നു.

സേതു പാർവ്വതീഭായി തമ്പുരാട്ടിയും സേതുലക്ഷ്മീഭായി തമ്പുരാട്ടിയും കേരളവർമ്മ വലിയകോയിതമ്പുരാൻെറ കൂടെ 1906 മാർച്ച് 17-ാം തീയതി ഒരു നീണ്ട ഇടവേളയ്ക്കു ശേഷം മാവേലിക്കര ഉത്സവമഠത്തിൽ എഴുന്നെള്ളുകയുണ്ടായി. മൂന്നുദിവസം ഭജനമിരിക്കാനാണ് തമ്പുരാട്ടിമാർ വന്നത്. ദേശവാസികൾ ആഹ്ളാദഭരിതരായി, വാദ്യമേളങ്ങളോടെയാണ് അവർക്കു വരവേൽപ്പ് നൽകിയത്. നിറപ്പകിട്ടാർന്ന ഒരു ഘോഷയാത്രയായിട്ടാണ് തമ്പുരാട്ടിമാരെ ഉത്സവമഠത്തിലേക്കു കൊണ്ടുപോയത്. ജനനസ്ഥലവും പ്രായംചെന്ന ബന്ധുക്കളേയും ഓടിക്കളിച്ച പരിസരങ്ങളും കാണുവാൻ തമ്പുരാട്ടിമാർക്ക് നിസ്സീമമായ ആഹ്ളാദവും ആകാംക്ഷയും ഉണ്ടായിരുന്നു. എണ്ണയ്ക്കാട്ടു കൊട്ടാരത്തിലേയും പ്രായിക്കര കൊട്ടാരത്തിലേയും നിരവധി സ്ത്രീകൾ കാണാൻ വന്നിരുന്നു. വലിയകോയിതമ്പുരാൻെറ മൂത്ത സഹോദരൻ വാഗ്ഭടൻ എന്ന ബഹുമതിയിലറിഞ്ഞിരുന്ന വൈദ്യ(ശിരോമണി)ൻ തിരുമേനിയും റാണിമാരെ കണ്ടനുഗ്രഹിക്കാൻ എത്തുകയുണ്ടായി.

ചെന്ന അന്നുരാത്രി അമ്പലത്തിൽ ശിവേലി തൊഴാൻ പോയി. പതാക പൂജയും മററും നാലുകെട്ടിൽ വിശേഷ വിധിയായി ഏർപ്പാടു ചെയ്തിരുന്നു. അതോടൊപ്പം കിട്ടുവിൻെറ ശാസ്താംതുള്ളലും ഭംഗിയായി നടന്നു.

രണ്ടാം ദിവസം നടന്ന രാമനാട്ടം റാണിമാരെ വളരെ ആഹ്ളാദിപ്പിച്ചു. പരിപാടിയിൽ പങ്കെടുത്ത വേലു എന്ന കലാകാരന് തമ്പുരാട്ടിമാർ പാരിതോഷികങ്ങൾ സമ്മാനിച്ചു. വൈകുന്നേരം ചെട്ടികുളങ്ങര ക്ഷേത്രത്തിലും കണ്ടിയൂർ ക്ഷേത്രത്തിലും തൊഴാൻ പോയി. അടുത്ത ദിവസം രാത്രി 9.30ന് റാണിമാർ തിരുവനന്തപുരത്തേക്കു മടങ്ങി. വിദ്യാഭ്യാസ വിചക്ഷണനായ റോസ്മേയർ എന്ന ധ്വരയാണ് സേതുപാർവ്വതീഭായി തമ്പുരാട്ടിയെയും ശ്രീമൂലം തിരുനാൾ മഹാരാജാവിൻെറ പ്രിയപുത്രിയായ 'തങ്കം' എന്ന ചെല്ലപ്പേരിൽ അറിഞ്ഞിരുന്ന പൊന്നമ്മ തങ്കച്ചിയെയും ഇംഗ്ളീഷും പ്രസംഗകലയും അഭ്യസിപ്പിച്ചിരുന്നത്.സേതു പാർവ്വതീഭായി പഠന വിഷയത്തിൽ അതീവ തൽപ്പരയായിരുന്നു. പൊന്നമ്മ തങ്കച്ചി അക്കാര്യത്തിൽ തികച്ചും ഉദാസീനയായിരുന്നു.

ഏതാണ്ട് സമപ്രായക്കാരായ ഈ രണ്ടു കുട്ടികളും തമ്മിൽ വിദ്യാഭ്യാസ നിലവാരത്തിൽ ഇത്രമാത്രം പൊരുത്തക്കേടു വരാനുള്ള കാരണമാരാഞ്ഞുകൊണ്ട് ശ്രീമൂലം തിരുനാൾ, അദ്ധ്യാപകനായ മി. റോസ്മേയർക്ക് ഒരു കത്തയച്ചപ്പോൾ അദ്ദേഹം നൽകിയ സുദീർഘമായ മറുപടിക്കത്ത് എനിക്ക് കാണാൻ കഴിഞ്ഞു. അതിലെ പ്രസക്തഭാഗം മാത്രം ഞാൻ പരിഭാഷപ്പെടുത്തി ചുവടെ ചേർക്കുന്നു:-

സമാദരണീയനായ തിരുമനസ്സിലേക്ക്

തിരുവുള്ളമറിയുന്നതിന് താഴെ പറയുന്ന കാര്യങ്ങൾ സമർപ്പിക്കാൻ ഞാൻ ബാദ്ധ്യസ്ഥനായതിൽ ഖേദമുണ്ട്.

പൊന്നമ്മയുടെ കൃത്യനിഷ്ഠാരാഹിത്യത്തിൽ തിരുമനസ്സുകൊണ്ട് തികച്ചും ബോധവാനായിരുന്നിട്ടുകൂടി പൊന്നമ്മ ജൂനിയർ റാണിയുടെ നിലവാരത്തിലേക്ക് ഉയരുമെന്ന് പ്രതീക്ഷിക്കുന്നതായി തോന്നുന്നു. ജൂനിയർ റാണി താഴെപ്പറയുന്ന മേന്മകൾക്ക് പാത്രമാണ്:

സ്വതസിദ്ധമായ ആഭിമുഖ്യവും കൃത്യനിഷ്ഠയും.

ശൈശവം മുതൽക്കേ ഏതു തോന്ന്യാസവും കാട്ടി വഷളാകാനുള്ള അവസരം വന്നിട്ടില്ലെന്ന ആനുകൂല്യം.

മിസിസ്സ് ലൈറ്റ്, മിസ് വാട്സ് തുടങ്ങിയ യൂറോപ്യൻ ട്യൂട്ടർമാരിൽ നിന്ന് ശൈശവം മുതൽക്കേ നേടിയ പരിശീലനം പൊന്നമ്മയ്ക്കാകട്ടെ ആദ്യകാലം മുതൽക്കേ ഇന്ത്യൻ ട്യൂട്ടർമാർ മാത്രമേ ശിക്ഷണം നൽകിയിട്ടുള്ളൂ. അവരെല്ലാം മേധാവിത്വം വഹിച്ച് വർഷങ്ങളായി അനുസ്യൂതമായ കൃത്യവിലോപത്തിന് അനുവദിക്കുകയും ചെയ്തു.

[സുദീർഘമായ ആ കത്തിൽ ജൂനിയർ റാണിയുടെ പ്രസംഗകലയിലുള്ള പ്രാവീണ്യത്തെ അദ്ധ്യാപകനായ റോസ്മേയർ സ്തുതിച്ചിട്ടുണ്ട്].

സേതു പാർവ്വതീഭായി തമ്പുരാട്ടിക്ക് വിവിധ വിഷയങ്ങളിൽ പരിശീലനം നൽകിയ എല്ലാ അദ്ധ്യാപകർക്കും ആ രാജകുമാരിയുടെ വിജ്ഞാനദാഹത്തെയും ധിഷണാശക്തിയെയും സ്ഥിരോത്സാഹത്തെയും ഉദാരമായി സ്തുതിക്കാൻ കഴിഞ്ഞിരുന്നു. വിദ്യാഭ്യാസത്തിൻെറ ചുമതല വഹിച്ചിരുന്ന കേരളവർമ്മ വലിയകോയിതമ്പുരാൻ തൻെറ വത്സല ശിഷ്യയുടെ പുരോഗതിയിൽ ചരിതാർത്ഥനായി പലപ്പോഴും പാരിതോഷികങ്ങൾ നൽകിയിട്ടുണ്ട്. ശാകുന്തളവും രഘുവംശവും അഭ്യസിപ്പിച്ചത് അദ്ദേഹമാണ്.

മിസ് വാട്സന് സേതു പ[illegible] ശിഷ്യയും പുത്രിയും സഖിയുമായിരുന്നു. വിനോദ സഞ്ചാരത്തിലും പന്തുകളിയിലും നാടകാഭിനയത്തിലും എല്ലാം അവൾ പങ്കാളികളായിരുന്നു.

ഹരിപ്പാട് കൊട്ടാരത്തിലെ രാമവർമ്മ കോയിതമ്പുരാനും സേതു ലക്ഷ്മീഭായി തമ്പുരാട്ടിയും തമ്മിലുള്ള പള്ളിക്കെട്ട് മാമൂലനുസരിച്ചുള്ള ആചാരങ്ങളോടെ ആഡംബരമായി 1081 മേടം 24-ാംതീയതി രാജധാനിയിൽ ആഘോഷിച്ചു.

കിളിമാനൂർ കൊട്ടാരത്തിലെ രവിവർമ്മ കോയിതമ്പുരാനും സേതു പാർവ്വതീഭായി തമ്പുരാട്ടിയും തമ്മിലുള്ള പള്ളിക്കെട്ട് 1082 മേടമാസം 12-ാംതീയതി നടത്താൻ ശ്രീമൂലം തിരുനാൾ തീരുമാനിച്ചു.

(തുടരും)

കവടിയാർ രാമചന്ദ്രൻ



# കണ്ടപ്പന്റെ കാഴ്ചകൾ

ഇട്ടിക്കണ്ടപ്പ്[1] നിന്നെന്തേ
ആത്മനിന്ദയ്ക്കു പാത്രമായ്?
ചുരണ്ടുന്നുൾത്തുരുമ്പിനെ.
കരിങ്കുപ്പായമാണ്ടുള്ളോൻ
കണ്ടപ്പൻ വേച്ചു വീഴവേ,
ചിരിവാൾത്തല മിന്നലായ്!
അധികാരങ്ങൾ കൊയ്തപ്പോൾ
ഏങ്ങിത്താഴുന്ന ഭൂമിയെ
കണ്ടില്ലെന്നു നടിച്ചവൻ;
വിശ്വസംസ്കാര വാണിജ്യം
ഉത്പതിപ്പിച്ച 'രക്ഷകൻ'
സ്വയം പതനമെണ്ണവേ,
കുഴിത്തുരുമ്പിനെപ്പാററി
അകം ശുദ്ധിവരുത്തവേ,
കനവിൽക്കണ്ടു ഭൂമിയെ.
'പാപമിക്രോധലോഭങ്ങൾ,'
തന്നെത്താൻ പഴിചാരവേ,
നിനവിൽക്കൊണ്ടു നന്മകൾ.
'സത്യംവദിച്ചു, ധർമ്മം ഞാൻ
തെളിപ്പേൻ സ്നേഹരഥ്യയിൽ,'
പ്രതിജ്ഞാബദ്ധനായവൻ;
ഗോപുരം വിട്ടിറങ്ങുന്നു
മണ്ണിലെക്കണി കാണുവാൻ;
കൺതുറിക്കുന്നു കാഴ്ചകൾ!

നാഗരത്തയ്യൽ വീശുന്നു
രതിസൗരഭചാമരം;
യൗവനം ചുരമാന്തുന്നു
കരളിൻ കാട്ടുപൊന്തയിൽ.
കടുംക[illegible]ളുന്ന
ക്രൗര്യത്തിൽ, കാമശാലയിൽ,
സ്വാർത്ഥഭാരത്തിൽ വാടുന്നൊ-
രന്തിമന്ദാര സൗഹൃദം.
നീരാളിക്കൈകൾ നീളുന്നു
കഷ്ടജന്മത്തെ മീളുവാൻ;
വാർമുലക്കണ്ണിലൂറുന്നു
വാത്സല്യക്കെടു നഞ്ചുനീർ.
ജടക്കെട്ടിലൊതുക്കുന്നു
മുടിക്കും തീക്കുടുക്കകൾ;
തലയിൽ തിണ്ടുകുത്തുന്നു
പരപീഡന ദന്തികൾ
വാക്കിലർത്ഥം കലമ്പുന്ന
തോററത്തിൻ വേലിയേററമായ്;
കാവിച്ചുണ്ടിലൊളിക്കുന്നു
കാവലാളൻെറ ദംഷ്ട്രകൾ.
കൂടപ്പിറപ്പിനെക്കോർക്കാൻ,
ചോരയീമ്പിക്കൊഴുക്കുവാൻ,
'സമസ്തം ബ്രഹ്മ'മോതുന്നു
രാകുന്നു ശൂലസഞ്ചയം.
ജാതിപ്പുററുയിർമൂടുന്നു
ഗയമണ്ഡല സാനുവിൽ;
സർപ്പവൈരങ്ങൾ ചീറുന്നു
ബോധസൂര്യപ്രയാഗയിൽ.
നിനവിൽക്കൊണ്ടതല്ലൊന്നും;
പരക്കെക്കാൺമതൊക്കെയും
കൂരാണിക്കെണിയല്ലയോ...!

'അഹ'മുള്ളു തുരക്കുന്ന
മാനവപ്പാഴ്മരങ്ങളിൽ
നിരുപാധികമാം സ്നേഹ-
മഴകായ്പ്പൂക്കു-മെങ്ങനെ?
കാഴ്ച കണ്ണിൽ കലിച്ചപ്പോൾ
'ആർക്കലാ'[2]യാത്മവീര്യമായ്;
അവൻ പിൻകാലുവച്ചുപോയ്!
'എനിക്കു പിന്നിലീ ലോകം
മുടിയ'[3]-ട്ടെന്ന ചിന്തുമായ്,
കൊടിപാറിച്ചു തുള്ളുന്നു
കണ്ടപ്പൻ പുര മണ്ടയിൽ

1. ചാത്തിരാങ്ക (സംഘക്കളി) ത്തിലെ ഭരണാധിപ പ്രതീകമായ കഥാപാത്രം.
2. 'ആർക്കൽ'-സംഘക്കളിയിലെ ഒരു ചടങ്ങ്
3. കണ്ടപ്പൻെറ മുദ്രാവാക്യം (എൻ.എൻ. കക്കാട്)

# എന്റെയും നിന്റെയും കഥ അവന്റെയും

യശ്പാൽ

### അൻപത്തിയൊൻപത്

ഉഷയ്ക്ക് ജയിലിൽനിന്ന് ഭർത്താവിന്റെ എഴുത്തു വന്നു. എഴുത്തിൽ സെൻസർ ചെയ്ത സീൽ. ഭർത്താവിന്റെ എഴുത്ത് മററുള്ളവർ വായിക്കുക! കുറച്ചേ എഴുതിയിരുന്നുള്ളൂ. വികാരാധീനനായിട്ടല്ല എഴുതിയിരിക്കുന്നത്. പ്രതാപിനെക്കുറിച്ച് അന്വേഷിച്ചിരിക്കുന്നു. പിന്നെ ജയിലിലെ ദിനചര്യയെക്കുറിച്ച്. ഇന്ന ഇന്ന ആൾക്കാരോട് (യഥാർത്ഥ പേരല്ല) അന്വേഷണം പറയണം. അവരുടെ വിവരം അറിയിക്കണം എന്നും എഴുതിയിരുന്നു. ഇതിൽ രഹസ്യസന്ദേശത്തിന്റെ സൂചന കണ്ട സെൻസർ പലേടത്തും കറുത്ത മഷികൊണ്ട് തടഞ്ഞിരിക്കുന്നു.

താനെഴുതുന്ന എഴുത്തും സെൻസർ ചെയ്തിട്ടേ ഭർത്താവിനു കിട്ടൂ എന്ന് ഉഷയ്ക്ക് ഉറപ്പായി. അതുകൊണ്ട് വളരെ ശ്രദ്ധിച്ചാണ് കത്തെഴുതിയത്. രാഷ്ട്രീയകാര്യങ്ങൾ വാചകങ്ങൾക്കിടയിൽ ദ്യോതിപ്പിക്കാനുള്ള ശ്രമം നടത്തീട്ടുണ്ട്. പ്രതാപിന്റെ കളികളെക്കുറിച്ചും കുസൃതികളെക്കുറിച്ചുമുള്ള നീണ്ട വിവരങ്ങൾ. ഞാൻ വിഷമിക്കാതിരിക്കാൻ എല്ലാവരും ശ്രമിക്കുന്നുണ്ടെന്ന സമാധാന വാക്കുകൾ. ജ്യേഷ്ഠസഹോദരൻ ആരെയെങ്കിലും ഇത്രയും ശ്രദ്ധിക്കുമെന്ന കാര്യം അറിഞ്ഞിരുന്നില്ല എന്നും എഴുതിയിരിക്കുന്നു.

ബറേലിയിലേക്ക് ഉഷയുടെകൂടെ ഗൗരിയും പോയി. കൂട്ടിന് സത്യഭൂഷണും പോയിരുന്നു. കൂടിക്കാഴ്ചനേരത്ത് ഗൗരിക്ക് കണ്ണീരടക്കാൻ കഴിഞ്ഞില്ല. എന്നാൽ ഉഷ വികാരം നിയന്ത്രിച്ച് പുഞ്ചിരിക്കാൻ ശ്രമിച്ചു... "ഇനിയും മൂന്നാഴ്ചയുണ്ടല്ലോ. വിടുന്ന വിവരത്തിന് കമ്പിയയയ്ക്കണം." ഉഷ പറഞ്ഞു.

സേട്ട് പറഞ്ഞു— "ഹോപ്പ് ഫോർ ദ ബെസ്ററ്, ബി പ്രിപ്പയേഡ് ഫോർ ദ വേഴ്സ്റ്റ് എന്തും സംഭവിക്കാം."

ഹരിഭായിയും പാഠകും ആദ്യംതന്നെ ആശങ്ക പ്രകടിപ്പിച്ചിരുന്നു. എന്നാൽ ഉഷ നാളുകൾ എണ്ണുകയായിരുന്നു. ബറേലിയിൽനിന്ന് ലക്നോവിലെത്തുന്ന വണ്ടികൾ ഭർത്താവിനെ ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു.

ഭർത്താവിനെ വിട്ടയയ്ക്കാൻ രണ്ടുദിവസമുള്ളപ്പോഴേ ഉഷ വീട്ടുസാധനങ്ങൾ അടുക്കിവയ്ക്കുന്നതിൽ വ്യാപൃതയായി. സാധനങ്ങൾ അവ്യവസ്ഥിതമായി കിടക്കുന്നത് സേട്ടിന് ഇഷ്ടമല്ല.

അന്ന് കമ്പി വന്നു. ഉഷയ്ക്കാകെ ആശങ്ക. ഏതു വണ്ടിക്ക് വരുന്നു എന്ന വിവരമായിരിക്കും എന്ന് സമാധാനിക്കാൻ ശ്രമിച്ചു. ഒപ്പിട്ടു കൊടുക്കുംമുമ്പേ കമ്പി പൊട്ടിച്ചു വായിച്ചു. കണ്ണുകളിൽ ഇരുട്ട് വ്യാപിച്ചു. പിന്നെ ഒപ്പിട്ടു കൊടുക്കാൻപോലും വിഷമമായി ഡി.ഐ.ആർ. പ്രകാരം കരുതൽ തടങ്കൽ നീട്ടിയിരിക്കുന്നുവെന്ന്. ഡി.ഐ.ആർ 29-ാം വകുപ്പനുസരിച്ച് എത്രതവണ വേണമെങ്കിലും കരുതൽ തടങ്ക് നീട്ടാൻ സർക്കാരിനധികാരമുണ്ടെന്നറിയാമായിരുന്നു. ഉഷ വളരെനേരം കണ്ണുമടച്ചിരുന്നു.

"മമ്മീ, മമ്മീ നോക്ക്, നോക്ക്" പ്രതാപ് കെട്ടിപ്പിടിച്ചുകൊണ്ട് പറഞ്ഞുതുടങ്ങി. അവനെ പിടിച്ച് മടിയിലിരുത്തിയപ്പോൾ കണ്ണീരിന്റെ അണപൊട്ടി.

രണ്ടുവയസ്സ് തികയാത്ത പ്രതാപിന് ഒന്നും അറിയാൻ മേലെങ്കിലും അമ്മയുടെയും പരമുററിന്റെയും കണ്ണീരിന്റെ പ്രഭാവം അവനിലും അനുഭവപ്പെട്ടു. അവൻ വാവിട്ടു കരയാൻ തുടങ്ങി. അവനെ മാറോടണച്ചുകൊണ്ട് ഉഷ സമാശ്വസിപ്പിച്ചു— "മോനെ ഞാൻ കരഞ്ഞതല്ല. ഇതാ നോക്ക്..." എന്നിട്ട് അവന് ഭക്ഷണം കൊടുക്കാൻ തുടങ്ങി. "മോന്റെ പപ്പനുണ്ടല്ലോ, വലിയ വീരനാണ്... പപ്പന്റെ മോനും വീരനാണ്..."

റോസി തൈര് കടയുകയായിരുന്നു. പപ്പുവിന്റെ കരച്ചിൽ കേട്ട് തൈരു പുരണ്ട കൈയോടെ ഓടിവന്നു.

മകന്റെ കരച്ചിൽ നിർത്താനുള്ള ശ്രമത്തിൽ ഉഷയുടെ കണ്ണീർപ്രവാഹം ഇരട്ടിയായി. അമ്മയും മകനും കരയുന്നതു കണ്ട റോസി അമ്പരന്നു. നനഞ്ഞ കൈകൊണ്ട് ഉഷയുടെ മുഖം ഉയർത്തി. താമസിയാതെ റോസിയുടെ കണ്ണുകളും നിറഞ്ഞു. ഉഷ തേങ്ങിക്കൊണ്ടു പറഞ്ഞു— "സർക്കാർ ശിക്ഷയുടെ കാലാവധി വർദ്ധിപ്പിച്ചുവെന്ന്."

"അയ്യോ! അവന്റെയൊക്കെ തലയിൽ ഇടിത്തീ വീണുപോട്ടെ." റോസിക്ക് ദേഷ്യം വന്നു. "നരകത്തിൽ പോകട്ടെ ഈ സർക്കാർ."

ഉഷ കമ്പി സേട്ട്ജിയുടെ അടുത്തേക്ക് കൊടുത്തയച്ചു.

ഒരുമണിക്കൂറിനകം സേട്ട്ജിയും മഹേന്ദ്രനും വന്നെത്തി. സേട്ടിന്റെ മുഖം ദുഃഖത്തിൽ കുതിർന്നിരുന്നു. പ്രതാപിനുവേണ്ടി മുത്തശ്ശൻ എന്നും എന്തെങ്കിലും കൊണ്ടുവരുമായിരുന്നു. അവൻ അങ്ങോട്ട് ഓടി. സേട്ട്ജി അവനെയും കൊണ്ട് ഇൽമദീനിന്റെ അടുത്തേക്കു പോയി. ഡോക്ടറില്ലെങ്കിലും സേട്ട്ജി ഇൽമദീനിനെ പിരിച്ചുവിട്ടിരുന്നില്ല. രോഗികൾ മടങ്ങിപ്പോകരുതല്ലോ. അദ്ദേഹംതന്നെയാണ് ഇപ്പോൾ ഡിസ്പെൻസറി നടത്തുന്നത്. ശമ്പളത്തിന്റെ രണ്ടും മൂന്നുമിരട്ടി അദ്ദേഹം സമ്പാദിക്കുന്നുണ്ട്.

മഹേന്ദ്രൻ സമാശ്വസിപ്പിച്ചു— "ഡിറെറൻഷൻ നീട്ടിയത് അങ്ങനെ നീണ്ടുപോകണമെ[illegible] പൊളിററിക്കൽ സിറേറ്വഷൻ മാറിയാൽ, കോൺഗ്രസ്സുമായി ഒത്തുതീർപ്പായാൽ, അല്ലെങ്കിൽ സർക്കാരിന്റെ സംശയം തീർന്നാൽ നാളെത്തന്നെ വിട്ടയയ്ക്കാനും മതി. രണ്ടും മൂന്നും മാസം കൂടുമ്പോൾ സർക്കാർ തടങ്കൽത്തടവുകാരുടെ കാര്യം പുനർവിചിന്തനം ചെയ്യുന്നുണ്ട്. പലരും വിട്ടയയ്ക്കപ്പെടുന്നുണ്ട്." സേട്ട്ജി തിരിച്ചപ്പോഴേക്കും ഹരിഭായിയും ഗൗരിയും വന്നെത്തി.

നരേന്ദ്രന് അറിയാമായിരുന്നു, സേട്ടിന് ഇത്രയും വേഗത്തിൽ തിരിച്ചുവരാനൊക്കില്ലെന്ന്. വൈകുന്നേരം സ്ഥിതിഗതികളറിയാൻ വരുമ്പോഴേക്കും ഉഷ സ്വയം നിയന്ത്രിച്ചു കഴിഞ്ഞിരുന്നു.

നരേന്ദ്രൻ സ്ററൂളിൽക്കിടന്ന കമ്പി വായിച്ചു ഉഷയോടു പറഞ്ഞു— "ഞാൻ നേരത്തെ പറഞ്ഞിരുന്നല്ലോ, ഡി.ഐ.ആർ 26 അനുസരിച്ച് അറസ്ററ് ചെയ്തവരുടെയെല്ലാം സ്ഥിതി ഇതാണെന്ന്. യുദ്ധം വഷളായിക്കൊണ്ടിരിക്കയാണ്.. സർക്കാരിനും കോൺഗ്രസ്സിനും തങ്ങളുടെ നയം പുനഃപരിശോധിക്കേണ്ടി വരുമെന്നാണ് തോന്നുന്നത്."

നരേന്ദ്രൻ സോവിയററ് യൂണിയനിലേക്ക് നാസികളുടെ കുതിച്ചുകയററത്തെക്കുറിച്ച് പറഞ്ഞു തുടങ്ങി— "ആളുകൾ പറയുന്നു, നാസികൾ ഫ്രാൻസിനെ പതിനഞ്ചു ദിവസംകൊണ്ടാണ് കീഴടക്കിയതെന്ന്. അങ്ങനെയാണെങ്കിൽ സോവിയററ് യൂണിയനെ ജയിക്കാൻ ആറുമാസം മതിയാകുമെന്നും പറയുന്നു. അത് ശരിയല്ല. ഇപ്പോൾത്തന്നെ നാലുമാസമായില്ലേ നാസികൾ സോവിയററ് യൂണിയന്റെനേരെ തിരിഞ്ഞിട്ട്? നിങ്ങൾ വാർ ആൻഡ് പീസ് വയിച്ചിട്ടുണ്ടല്ലോ. സോവിയററ് യൂണിയനിലെ തണുപ്പ് നെപ്പോളിയനെ എങ്ങനെ ബാധിച്ചുവെന്നറിയാമല്ലോ. ഇപ്പോൾ തണുപ്പ് ആരംഭിച്ചുതുടങ്ങി. നാസികൾ തങ്ങളുടെ അതിർത്തിയിൽനിന്ന് എത്ര അകന്നുപോകുന്നോ അത്രയും അവരുടെ സ്ഥിതി വഷളാവുകയാണെന്നർത്ഥം. റഷ്യയിലെ ഐസിനു മുകളിലൂടെ സാധനങ്ങളെത്തിക്കാൻ എളുപ്പമല്ല. നരേന്ദ്രന്റെ ഉദ്ദേശ്യം യുദ്ധത്തിന്റെ വിവരണം നല്കുന്നതിലുപരി ഉഷയുടെ ശ്രദ്ധ തിരിക്കുകയെന്നതായിരുന്നു. എന്നാൽ ഉഷ ശ്രദ്ധിച്ചതേയില്ല.

നരേന്ദ്രൻ വിഷയം മാററി— "നിങ്ങള് കാപ്പി വേണോന്നുപോലും ചോദിച്ചില്ലല്ലോ."

"ഇപ്പഴ് കൊണ്ടുവന്നേക്കാം." ഉഷ ചിരിക്കാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു.

"ഇപ്പഴ് ഇനി ഉണ്ടാക്കാനൊന്നും പുറപ്പെടേണ്ട. നമുക്ക് കുറച്ച് നടക്കാം. ഇന്നത്തെ കാപ്പി ഹസറത്ത്ഗഞ്ചിൽനിന്നാകട്ടെ."

ഇനിയിപ്പൊ സാരി മാററാനൊക്കെ ആരാ മെനക്കെടുന്നേ? ഇവിടുന്നുതന്നെ കുടിക്കാം."

"വേണ്ട, അങ്ങോട്ടുതന്നെ പോകാം. എനിക്ക് ഒന്നുരണ്ടു സാധനങ്ങളും വാങ്ങാനുണ്ട്." എന്നിട്ട് റോസിയെ വിളിച്ചു പറഞ്ഞു— "ഞാൻ ഉഷയെ പുറത്തേക്കു കൂട്ടുകയാണ്."

"കൂട്ടിക്കൊ മോനേ, കൂട്ടിക്കൊ, രാവിലെ തൊട്ട് വാടിക്കൊഴഞ്ഞിരിക്ക്യല്ലേ!"

തണുപ്പുകാലമായതിനാൽ ഹസറത്ത്ഗഞ്ചിന്റെ മുഖച്ഛായയാകെ മാറിയിരിക്കുന്നു. ദക്ഷിണ ഏഷ്യയിൽ ജപ്പാന്റെ ആക്രമണത്തെ പ്രതിരോധിക്കാൻ ഇന്ത്യയിലെ പട്ടാളക്കൂടാരങ്ങളിൽ അമേരിക്കൻ സൈനികർ ധാരാളം എത്തിച്ചേർന്നിരുന്നു. ലക്നോവിലുമുണ്ടായിരുന്നു, അമേരിക്കൻ സൈനികർ. ക്യാമ്പിൽ അവർക്ക് സ്ഥലസൗകര്യം കുറവായിരുന്നു. അതുകൊണ്ട് നഗരത്തിലെ പ്രധാനപ്പെട്ട ഹോട്ടലുകളിലെല്ലാം മുറികൾ പട്ടാള ഓഫീസർമാർക്കുവേണ്ടി ബുക്ക് ചെയ്തിരുന്നു. ഹസറത്ത്ഗഞ്ചിൽ ഇപ്പോൾ ഗാന്ധി ആശ്രമം ഖാദി ഭണ്ഡാരമുള്ളേടത്ത് അന്ന് അത്യാകർഷകമായ ഹോട്ടലായിരുന്നു. ആ ഹോട്ടലിന്റെ മേൽത്തട്ട് ഒഴിപ്പിച്ചിട്ട് പട്ടാളക്കാരുടെ ഉപയോഗത്തിനുള്ള ബാറും ക്ളബ്ബുമാക്കി മാററിയിരുന്നു. ഹോട്ടൽ അവിടുന്നു മാററി. വൈകുന്നേരമായാൽ ഹസറത്ത്ഗഞ്ചിലെമ്പാടും കാക്കിയുടുപ്പുകാരുടെ ബഹളംതന്നെ. ഒരു കൈയിൽ മദ്യക്കുപ്പിയും മറേറഭാഗത്ത് ഏതെങ്കിലും പെൺകുട്ടിയും. പട്ടാളക്കാരുടെ സംസർഗ്ഗത്തിനുവേണ്ടി ഇംഗ്ളീഷുകാരികളും ആംഗ്ളോ-ഇന്ത്യക്കാരികളും നാടത്തികളുമായ എത്രയോ പെൺപിള്ളേർ സ്വൈരവിഹാരം നടത്തുകയായിരുന്നു. വൈകുന്നേരമാകുമ്പോൾ ഫുട്പാത്തിൽ പട്ടാളക്കാരേയും പ്രതീക്ഷിച്ചു നില്ക്കുന്ന യുവതികൾ അന്ന് പതിവുകാഴ്ചയായിരുന്നു.

സൈനിക ഓഫീസുകളിൽ സ്റെറനോടൈപ്പിസ്ററുമാരായും റിസപ്ഷനിസ്ററുമാരായും സൈനിക ആശുപത്രികളിൽ നേഴ്സുമാരായും, എത്രയോ യുവതികളെ റിക്രൂട്ട് ചെയ്തിരുന്നു. സൈനിക ക്യാമ്പുകളിൽ യുവതികളുടെ സാന്നിദ്ധ്യം സൈനികരുടെ മാനസികമായ പിരിമുറുക്കത്തിനറുതി വരുത്തിയിരുന്നു. ഓഫീസർമാർക്ക് അവരുമായി ബന്ധപ്പെടാനുള്ള സൗകര്യങ്ങളുമുണ്ടായിരുന്നു. ഇംഗ്ളീഷ് സംസാരിക്കാനറിയാവുന്ന യുവതികൾ അറുപതും എഴുപതും രൂപ ശമ്പളമുള്ള അദ്ധ്യാപിക—ക്ളാർക്ക് ജോലികൾ ഉപേക്ഷിച്ച് ഇരുന്നൂറും മുന്നൂറും രൂപ ശമ്പളത്തിൽ പട്ടാളക്ക്യാമ്പിൽ ജോലിക്കു ചേർന്നു. ഗ്രാജ്വേററായ പെൺകുട്ടികൾക്ക് മുന്നൂററമ്പതും നാന്നൂറും രൂപ ശമ്പളം കിട്ടിയിരുന്നു. ഉഷയുടെ പരിചയത്തിൽപ്പെട്ട രണ്ടു പെൺകുട്ടികളും ഇങ്ങനെ പട്ടാളക്ക്യാമ്പിൽ ജോലിക്കു ചേർന്നിരുന്നു.

ഹസറത്തുഗഞ്ചിൽ ഒട്ടേറെ പുതിയ റെസ്റററൻറുകൾ തുടങ്ങിയിരുന്നു. ഇന്ത്യാക്കാരൻ ഒരുരൂപ ചെലവാക്കുന്നേടത്ത്, ഇംഗ്ളീഷുകാരൻ രണ്ടുരൂപ മുടക്കുന്നേടത്ത്, അമേരിക്കക്കാരൻ പത്തുരൂപ വലിച്ചെറിയും. അവർക്ക് പണത്തിന്റെ വിലയറിയാത്തതുകൊണ്ടോ അതോ കീശയിൽ പണം കൂടിയതുകൊണ്ടോ എന്നറിയില്ല. ഇംഗ്ളീഷുകാരെപ്പോലെ അമേരിക്കക്കാർ നാടൻ റെസ്റററൻറുകളിൽ കയറിയിറങ്ങാൻ മടിച്ചിരുന്നില്ല. ഒഴിവു കണ്ടേടത്ത് കയറിക്കൂടും. നിന്നുകൊണ്ടു തിന്നാനും മടിയില്ല. നടക്കുമ്പോഴും വായ പ്രവർത്തിച്ചുകൊണ്ടിരിക്കും. അമേരിക്കൻ പട്ടാളക്കാരുടെ വായിൽ ചൂയിംഗ്ഗമ്മെങ്കിലും ഇല്ലാതിരിക്കില്ല. പീടികക്കാർക്കും, ഹോട്ടലുകാർക്കും അമേരിക്കൻ പട്ടാളക്കാരെ വലിയ കാര്യമായിരുന്നു.

നരേന്ദ്രൻ പ്രിൻസ് സിനിമാ ടാക്കീസിനടുത്ത് വണ്ടി നിറുത്തി. അടുത്തുതന്നെയുള്ള സിൽവർസ്നോ റെസ്റററൻറിൽ കയറി.

രണ്ടുപേരും ഫുട്പാത്തിലേക്കു നോക്കിക്കൊണ്ടിരുന്നു. നരേന്ദ്രൻ പെട്ടെന്ന് ഫുട്പാത്തിലേക്കു ചൂണ്ടിക്കൊണ്ടു പറഞ്ഞു— "ആ തടിച്ചിയെ കണ്ടോ? ട്രക്കിലെങ്ങാനും മുട്ടിയാൽ ട്രക്ക് മറിഞ്ഞതുതന്നെ. മുമ്പും പിമ്പും ഒരേപോലിരിക്കുന്നു. കാക്കയുടെ നിറം, കറുത്ത ഫ്രോക്കും. അതാ, ആ അമേരിക്കക്കാരനെ വലയിടുകയാണ്.

"താങ്കൾക്ക്..."

"അതാ കണക്കു മാസ്ററർ തന്റെ വിദ്യാർത്ഥിനിയെയും കൂട്ടി..."

"ഫോർ ഗോഡ്സ് സേയ്ക്ക്..." എന്നെക്കുറിച്ചുപോലും റിമാർക്ക്സ് പറഞ്ഞ ആളാണ് താങ്കൾ!"

"അതെയോ? എപ്പഴ്?"

"അതു പോകട്ടെ..." ഉഷ അല്പം ലജ്ജയോടെ പറഞ്ഞു. അല്ലെങ്കിൽ പറയാം, അമറിനോടു മാത്രം പറയരുത്. പറഞ്ഞാലും കുഴപ്പമില്ല. നല്ല സാധനത്തിനെയാ കുടുക്കിയതെന്ന് എന്നെക്കുറിച്ച് പറഞ്ഞിരുന്നില്ലേ?

"അത്രയേ ഉള്ളൂ?... അത് പ്രശംസയല്ലേ? അസഭ്യമൊന്നുമല്ലല്ലോ?..."

"ലോകത്തിലുള്ള പെൺപിള്ളരെയൊക്കെ പ്രശംസിക്കുന്ന ആളല്ലേ, താങ്കൾ?"

"എന്റെ പ്രശംസയ്ക്ക് പാത്രമാകുന്നതു നൂറിലൊന്നു മാത്രം."

"അപ്പഴ് താങ്കൾക്ക് എന്നെ അറിയുമായിരുന്നോ?" ഉഷ ശങ്കിച്ചുകൊണ്ടു ചോദിച്ചു.

"അറിഞ്ഞേടത്തോളം പ്രശംസനീയമായിരുന്നു. ഇപ്പഴ് അടുത്തറിഞ്ഞപ്പോൾ കൂടുതൽ പ്രശംസ പിടിച്ചുപററുന്നു." നരേന്ദ്രൻ ഗൗരവത്തോടെ തുടർന്നു— "അടുത്ത സാമീപ്യംകൊണ്ടു മാത്രമേ മൈത്രിയും മമതയും അളക്കാനാവൂ. ആദ്യമാദ്യം എല്ലാവരുംതന്നെ കണക്കിലേറെ മര്യാദയും ബഹുമാനവും പ്രദർശിപ്പിക്കും. അതുകൊണ്ട് ഇഷ്ടപ്പെടാം. കൂടുതൽ കൂടുതൽ അടുക്കുമ്പോഴും ഇടയുമ്പോഴും പുറംപൂച്ചുകൾ പൊടിഞ്ഞുപോകുന്നു. ആകർഷണീയത അനാകർഷണീയതയ്ക്ക് വഴിമാറിക്കൊടുക്കുന്നു. അടുത്തിടപെടുമ്പോൾ ആകർഷണീയത കൂടാറുമുണ്ട്. എന്നാൽ ഏറിയകൂറും മറിച്ചാണ് സംഭവിക്കാറ്. ആരെയും പൂർണ്ണമായി മനസ്സിലാക്കാൻ കഴിഞ്ഞുവെന്നു വരില്ല. കാലക്രമത്തിൽ കൂടുതൽ കൂടുതൽ മനസ്സിലാക്കാമെന്നേയുള്ളൂ. കൂടുതൽ പരിചയപ്പെടുമ്പോൾ ആദ്യത്തെ ധാരണകൾ തിരുത്തപ്പെടുന്നു."

"അടുത്തറിയാൻ സമയപരിധിയെന്തെങ്കിലുമുണ്ടോ?"

"അത് എളുപ്പമല്ല." അല്പം ചിന്തിച്ചുകൊണ്ട് നരേന്ദ്രൻ തുടർന്നു— "അമറിന്റെ എത്ര രൂപങ്ങൾ നിങ്ങൾ കണ്ടുകഴിഞ്ഞു? ആദ്യം ആശുപത്രിയിൽ ഡോക്ടറെന്ന നിലയിൽ. പിന്നെ സോഷ്യലിസത്തെക്കുറിച്ച് ചർച്ചചെയ്യുന്ന സുഹൃത്തിന്റെ രൂപത്തിൽ. അനന്തരം പ്രേ[illegible]യന്ന നിലയിലും, അവസാനം ഭർത്താവി[illegible] രൂപത്തിലും. രാഷ്ട്രീയ പ്രവർത്തനത്തിനിടയിൽ ഭാവിയിൽ മററു ചില രൂപങ്ങളും കണ്ടുകൂടായ്കയില്ല."

"ഉത്തരോത്തരം അടുപ്പവും ആകർഷണീയതയും." ഉഷയുടെ സ്വരത്തിൽ പ്രേമത്തിന്റെ ഗർവ്വ്.

"അഭിനന്ദനങ്ങൾ!" നരേന്ദ്രൻ പറഞ്ഞു. "എന്നാൽ അധികം അടുപ്പം അകൽച്ചയിലേക്കു നയിക്കുന്നതായാണനുഭവം. റജ്ജയുടെ കാര്യമറിയാമോ?"

"അത് അദ്ദേഹത്തിന്റെ സെലക്ഷനൊന്നുമല്ലല്ലോ. അദ്ദേഹത്തിന്റെമേൽ കെട്ടിവച്ചതല്ലേ? ഒരുവിധം ഒപ്പിച്ചു കൊണ്ടുപോകുന്നു. പൂമ്പാററകളെപ്പോലെ പുതിയ പുതിയ പൂക്കൾ തിരഞ്ഞുപോകുന്നവരുടെ കാര്യം വേറെ." ഉഷ സ്വയം നിയന്ത്രിച്ചുകൊണ്ടു തുടർന്നു— "ഞങ്ങളുടെ ബന്ധം പരിശുദ്ധമാണെന്ന് കരുതിയാൽ മതി."

"വിഷമിക്കാതിരിക്കൂ. ഞാൻ പൊതുവായ കാര്യങ്ങൾ പറയുകയാണ്. നിങ്ങൾ പുതിയ പൂക്കൾ തിരഞ്ഞുപോകുന്ന പൂമ്പാററകളെക്കുറിച്ചു പറഞ്ഞില്ലേ? എന്നാൽ പുതിയ

ത്തിനോടും കൂടുതൽ നല്ലതിനോടുമുള്ള ആകർഷണമാണ് മനുഷ്യവികാസത്തിൻെറ ആധാരമെന്ന് മനസ്സിലാക്കണം.''

''ചേട്ടാ, എല്ലായിടത്തും ഒരേ ഫോർമുല പ്രായോഗികമായെന്നു വരില്ല. ഭാര്യാഭർത്തൃബന്ധത്തിൽ പുതിയതിനോടും നല്ലതിനോടുമുള്ള ആഭിമുഖ്യം സന്തോഷദായകമായിരിക്കില്ല. അടിയുറപ്പും ത്യാഗസന്നദ്ധതയുമാണ് അവിടെ സന്തോഷം പകരുന്നത്.''

''പ്രേമിക്കുന്നത് ത്യാഗത്തിനുവേണ്ടിയല്ല, ജീവിതത്തിൻെറ പൂർണ്ണതയ്ക്കും സന്തോഷത്തിനുമുള്ള അദമ്യമായ ആഗ്രഹത്തിൻെറ പൂർത്തീകരണത്തിനുമാണ്.''

''എന്നാൽപ്പിന്നെ അതിൽ സന്തോഷത്തിന് സാദ്ധ്യതയില്ല.''

''സ്ഥായിയായ സന്തോഷം ഒരുജീവിക്കും ഒരിക്കലും ഉണ്ടാകാൻ പോകുന്നില്ല.''

ഉഷ വാച്ചുനോക്കിക്കൊണ്ടു പറഞ്ഞു— ''മൈ ഗോഡ്, എഴുന്നേല്ക്കൂ, എഴുന്നേല്ക്കൂ.''

കാറിൽ മടങ്ങുമ്പോൾ നരേന്ദ്രൻ ചർച്ച തുടർന്നു— ''അപ്പോൾ നിങ്ങളെ സംബന്ധിച്ചേടത്തോളം പുതിയതിനും കൂടുതൽ നല്ലതിനും വേണ്ടിയുള്ള ആഗ്രഹം അഭികാമ്യമല്ല. സുഖത്തിനാധാരം അടിയുറപ്പും ത്യാഗസന്നദ്ധതയുമാണെന്നല്ലേ നിങ്ങളുടെ അഭിപ്രായം? എന്നാൽ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിൽ ശാസ്ത്രത്തിൻെറയും വിജ്ഞാനത്തിൻെറയും കലയുടെയും സംസ്കാരത്തിൻെറയും വികാസത്തിൻെറ പിന്നിൽ പുതിയതിനോടും കൂടുതൽ നല്ലതിനോടുമുള്ള മനുഷ്യൻെറ അഭിവാഞ്ഛയല്ലേ കാരണം എന്നൊന്നാലോചിച്ചു നോക്കൂ.''

''ഞാൻ നേരത്തേ സൂചിപ്പിച്ചില്ലേ, ഒരേ ഫോർമുല എല്ലായിടത്തും പ്രായോഗികമാകണമെന്നില്ലെന്ന്. സ്ത്രീ—പുരുഷബന്ധത്തിൽ ഈ പ്രവണതയുടെ ഫലമെന്തായിരിക്കും? വ്യക്തികളുടെയും സമുദാ[illegible]ത്തിൻെറയും നന്മയ്ക്കു വേണ്ടത് പരസ്പ[illegible]കർഷണവും ഇഷ്ടവുമാണോ, പുതിയതിൻെറയും കൂടുതൽ നല്ലതിൻെറയും പിന്നാലെയുള്ള പോക്കാണോ?''

''പുതിയതിനേയും നല്ലതിനേയും തിരഞ്ഞുകൊണ്ടുള്ള പോക്ക് വ്യക്തികൾക്കും കുടുംബത്തിനും നന്മചെയ്യില്ലെന്ന നിങ്ങളുടെ ധാരണ താല്ക്കാലികമാണ്. വ്യക്തികൾക്കും കുടുംബത്തിനും എന്തൊക്കെയാണ് നല്ലത്, എന്തൊക്കെയാണ് മോശമെന്നതിനെക്കുറിച്ച് എന്നും അഭിപ്രായവ്യത്യാസങ്ങളുണ്ടായിരുന്നിട്ടുണ്ട്. അത് തുടരുകയും ചെയ്യും...''

ഉഷ കാറിൽനിന്നിറങ്ങുമ്പോൾ നരേന്ദ്രൻ ചർച്ച ഉപസംഹരിച്ചുകൊണ്ടു പറഞ്ഞു— ''ഏതെങ്കിലും കാര്യം ശരിയാണെന്നതിൻെറ ഉരകല്ല് സമുദായത്തിൻെറ അംഗീകാരമോ അതിൻെറ താല്ക്കാലിക പരിണാമമോ അല്ല. സുഖാന്ത[illegible]ിന്തകളെക്കുറിച്ച് ചിന്തിച്ചിട്ടുണ്ടോ? കുറെക്കൂടി ആലോചിച്ച് മറുപടി പറഞ്ഞാൽ മതി.''

(തുടരും)

(15 -ാം പേജിൽ നിന്നും തുടർച്ച)

ളുടെ ഒരു കൂമ്പാരമാണ്. മധ്യവർഗ എലിറ്റ് ജനതയ്ക്കാവട്ടെ, ബൗദ്ധികവും മെറ്റഫിസിക്കലുമായ ഒരു വ്യായാമ മുറയും. ഈ രണ്ടു നിലയിലും മതം നിലവിലുള്ള വ്യവസ്ഥിതിയെ പോഷിപ്പിക്കുകയാണ്. ഈ രണ്ടു നിലപാടുകളിൽ നിന്ന് മതത്തെ മോചിപ്പിച്ച് അതിനെ മർദ്ദിതരുടെ ഭൗതികവും ആത്മീയവുമായ പരിസ്ഥിതി മെച്ചപ്പെടുത്താനുതകുന്ന സാമൂഹ്യോപകരണമാക്കിയെടുക്കുകയാണ് വേണ്ടത്.

## ഇസ്ലാം നൽകുന്ന പാഠം

ഇസ്ലാം മതം ഈ ധർമ്മങ്ങളനുസരിച്ചാണ് ഉയർന്നുവന്നതെന്ന കാര്യം ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. സാങ്കേതികാർത്ഥത്തിലും, സാമൂഹ്യമാറ്റത്തിൻെറ ഉപകരണമെന്ന നിലയിലും ഇസ്ലാം ഒരു മതമായിരുന്നു. അറേബ്യയിലും പുറത്തും അന്നുണ്ടായിരുന്ന മർദ്ദക വ്യവസ്ഥിതിക്കെതിരായി ശക്തമായ സാമൂഹ്യ വിപ്ളവമായിട്ടാണ് ഇസ്ലാമിൻെറ പിറവി. സാർവ്വദേശീയ സാഹോദര്യം, സമത്വം, സാമൂഹ്യനീതി എന്നിവ അടിസ്ഥാന ലക്ഷ്യമാക്കിയ ഇസ്ലാമിൻെറ ഒന്നാം പാഠംതന്നെ മനുഷ്യവംശത്തിൻെറ ഐക്യമായിരുന്നില്ലേ? ഖുറാൻ പറയുന്നു: ''O mankind, surely we have created you from a male and a female, and made you fibres and families that you may know each other. Surely the noblest of you with allah is the most pious of you'' (ഖുറാൻ-49:13) വംശീയവും ദേശീയവും ഗോത്രപരവും കുടുംബപരവും മറ്റും മറ്റുമായ വിഭാഗീയ ചിന്തകൾ ഒറ്റയടിക്കു നിരാകരിക്കുകയാണീ വരികൾ. ഇവിടെ ''piety'ക്കാണ് ഊന്നൽ. അതാകട്ടെ അനുഷ്ഠാനപരമല്ലതാനും. ''Do Justice, it is closest to piety'' (ഖുറാൻ-5:8).

സർവ്വപ്രകാരേണയും സാമൂഹ്യനീതിക്ക് മുൻതൂക്കം നൽകുന്ന ഇസ്ലാം ദുർബ്ബല വിഭാഗങ്ങളുടെ വിമോചനമല്ലാതെ ഈ നീതി നിർവ്വഹിക്കപ്പെടുകയില്ലെന്നു വ്യക്തമാക്കുന്നുണ്ട്. എന്നുതന്നെയല്ല, മുഴുവൻ ഭൂമിയുടെ നേതൃത്വം മുസ്താദിഫിന് (ദുർബലജനതയ്ക്ക്) ഏൽപ്പിച്ചുകൊടുക്കുകയാണ് ഖുറാൻ. കാരണം അവരാണ് ഈ ലോകത്തിൻെറ നേതാക്കളും അവകാശികളും. തന്നെയല്ല ദുർബലരുടെയും അടിച്ചമർത്തപ്പെട്ടവരുടെയും വിമോചനങ്ങൾക്കുവേണ്ടിയുള്ള പോരാട്ടത്തിൽ ഖുറാൻ ന്യായം കണ്ടെത്തുന്നുമുണ്ട്— ''Zulm'' (പാപം) നെതിരാണ് അള്ളാ എന്നതിന് ഫറോവിൻെറ കഥ തെളിവല്ലേ?

അടിച്ചമർത്തപ്പെട്ട ഇസ്രായേലികളുടെ വിമോചകനാണ് മോശയെങ്കിൽ, അധഃകൃതരായ ലോകജനതയുടെ മുഴുവൻ വിമോചകനായിട്ടാണ് മൊഹമ്മദ് നബിയുടെ നിൽപ്പ്. പ്രവാചകനായിത്തീരും മുമ്പുതന്നെ സാമൂഹ്യനീതിക്കുവേണ്ടി നിലകൊണ്ടിരുന്ന ഹിൽഫ്-അൽ-ഫുദുൽ സംഘ പ്രവർത്തകനായിരുന്നല്ലോ നബി. സ്വത്തു കുന്നുകൂട്ടുന്നത് ചൂഷണത്തിന് വഴിവയ്ക്കുമെന്നു പറഞ്ഞ് അള്ളാവിൻെറ പേരിൽ ആദ്യത്തെ എതിർപ്പ് നടത്തിയതും അദ്ദേഹമായിരുന്നു. ഹൃദയങ്ങൾക്ക് മീതെയുയരുന്ന എരിതീയാണ് കുന്നുകൂടുന്ന സ്വത്തെന്നും ഒടുവിലത് കുന്നുകൂട്ടുന്നവനെ വിഴുങ്ങുമെന്നും നബി പറഞ്ഞു. ഈ കുന്നുകൂടൽ സമൂഹത്തെ തീപ്പെടുത്തും. അതേസമയം ചൂഷണാധിഷ്ഠിതമല്ലാത്ത സമ്പാദ്യങ്ങൾക്ക് ഇസ്ലാം എതിരുമല്ല. (10:93, 16-732, 17:70, 20:81 ഖണ്ഡങ്ങൾ നോക്കുക.

ഈ ശകലങ്ങളിലെല്ലാം തയ്യിബ് എന്നാണ് ഉപഭോഗത്തിന് ഉപയോഗിച്ചിരിക്കുന്ന വാക്ക്. എന്നുവച്ചാൽ നല്ലതും, ആരോഗ്യകരവും, തൃപ്തവും എന്നർത്ഥം. സാമൂഹികാരോഗ്യത്തെ ഖുറാൻ ഉയർന്നുപിടിച്ചു എന്നതിൻെറ തെളിവാണിത്. നീതിവിതരണത്തിലൂടെയുള്ള സാമൂഹ്യാരോഗ്യം ഇസ്ലാമിൻെറ അടിസ്ഥാനഘടകമാണ്.

ഇവിടെ മതത്തിൻെറ തിയോളജിക്കൽ പരിവേഷം തീരെയില്ലാതാവുകയും സാമൂഹ്യശാസ്ത്രീയത കയ്യാളുകയുമാണ് ചെയ്യുന്നത്. ഉപഭോഗ നിയന്ത്രണമില്ലാതെ വന്നാൽ ഒരു കുടുംബം എങ്ങനെ സ്വയം നശിക്കുമെന്നു പറയുന്ന തിയോളജിക്ക് അടിസ്ഥാനം സാമൂഹ്യശാസ്ത്രവും നീതിചിന്തയുമാണെന്നറിയുകതന്നെ വേണം.

മറ്റൊരിടത്ത് ഖുറാൻ പറയുന്നു:

''ഒരാളുടെ അടിസ്ഥാനാവശ്യങ്ങൾ കഴിച്ചുള്ളതെല്ലാം ആവശ്യക്കാർക്കും പാവപ്പെട്ടവർക്കും നൽകണം.''

ഇവിടെവച്ച് മറ്റൊരു മൗലികച്ചോദ്യമുയരുന്നു. സാമൂഹ്യനീതി എങ്ങനെ നേടാനാവും. ദാനകർമ്മങ്ങളിലൂടെയോ അതോ മിച്ചവസ്തു ബലമായി പിടിച്ചെടുത്തു വീതംവച്ചിട്ടോ?

രണ്ടുമല്ലാ വഴിയെന്ന് ഇസ്ലാം. കാരണം മൗലിക മൂല്യങ്ങൾക്ക് ഒരിക്കലും മാറ്റമില്ല. അതു സംജാതമാക്കുന്ന മാർഗ്ഗങ്ങളാണ് മാറുക. സമത്വം ഒരു മൗലികമൂല്യമാണ്.

ഇഗലിറ്റേറിയസത്തിനായുള്ള ഈ ഉദ്യമം ഇസ്ലാമിൻെറ മാത്രമല്ല, സർവ്വമതങ്ങളുടെയും തായ്വേരല്ലേ? സമത്വമാരാധനമച്യുതസ്യ എന്നു വേദം പറയുമ്പോൾ മറ്റെന്താണ് അർത്ഥം? തന്നെപ്പോലെ തൻെറ അയൽക്കാരനെ സ്നേഹിക്കാൻ ഉപദേശിക്കുന്നത് എങ്ങനെയാണ് ജനാധിപത്യവിരുദ്ധമാവുക?

മതത്തിനല്ല പിഴവെന്നും, അത് കയ്യാളുന്നവർക്കാണെന്നും തിരിച്ചറിയേണ്ടതുണ്ട്. ഇവിടത്തെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനു സംഭവിച്ച അതേ അപചയമാണ് മതങ്ങൾക്കും സംഭവിച്ചതെന്ന് സാമാന്യബുദ്ധിയുള്ളവർക്കു മനസ്സിലാവും—സ്ഥാപനവൽക്കരണം. മതവിശ്വാസിയായാലും കമ്മ്യൂണിസ്റ്റു വിശ്വാസിയായാലും ഗ്രന്ഥപ്പശുക്കളെ മാത്രം മേയ്ക്കുന്ന മനുഷ്യപ്രകൃതമല്ലേ ഈ അപചയത്തിൻെറ മൂലകാരണം?

ഒരു പുതിയ മനുഷ്യൻെറ സൃഷ്ടി കൊതിക്കുന്നവർ ഇത്തരമൊരു ആത്മശോധനയ്ക്കാണ് ആദ്യം മുതിരേണ്ടത്. എന്തെന്നാൽ പിഴവു പറ്റിയത് മാർക്സിനോ വ്യാസനോ അല്ല, അവരുടെ ഓഫീസ് ബെയറേഴ്സിനാണ്.



# പിതൃയാനം വിധിക്കപ്പെട്ട കവി

കെ.വി. രാമകൃഷ്ണൻ



പി. ഭാസ്കരൻെറ കവിവ്യക്തിത്വത്തിലെ സൗവർണ്ണമായ ഒരിഴയാണ് മൃത്യുബോധം. അത് ഉപനിഷദ് സംസ്കാരംകൊണ്ട് ഉപാസിക്കപ്പെട്ടിരിക്കുന്നു.

ഈ നാടിൻെറ ഹൃദയസ്പന്ദങ്ങളാണ് തൻെറ കവിതയുടെ ഞരമ്പിൽ മിടിക്കുന്നത് എന്ന് നിർവിശങ്കം വിശ്വസിക്കുന്ന കവിയാണ് ശ്രീ. പി. ഭാസ്കരൻ. ഇവിടത്തെ തെങ്ങോലക്കാററാണ് തൻെറ കവിതയുടെ പ്രാണവായു എന്ന് അദ്ദേഹം വിശ്വസിക്കുന്നു. തൻെറ കവിതയുടെ കറുത്ത സൗന്ദര്യം ഇവിടത്തെ കന്നിപ്പാടങ്ങളിലെ ചളിയിൽ നിന്ന് രൂപംകൊണ്ടതാണ്; അതിൻെറ ആന്തരികതാളം ഇവിടത്തെ, അധ്വാനിക്കുകയും എന്നിട്ടും കഷ്ടപ്പെടുകയും ചെയ്യുന്ന സാധാരണക്കാരൻെറ തേങ്ങലാണ്. ഇവിടെ, തൻെറ കവിതയുടെ മാറുകീറി നേരിനെക്കാട്ടുകയാണ് ഭാസ്കരൻ (''ഒരിക്കൽക്കൂടി'') മാത്രമല്ല, തൻെറ കവിത ദുർബ്ബലമാവുന്നുണ്ടെങ്കിൽ, അതിൽ വീണ്ടും ചൈതന്യം നിറയ്ക്കാൻ ഈ നാട്ടിലെ സാധാരണക്കാരൻെറ കണ്ണീരിലെ ഉപ്പിനേ കഴിയൂ എന്നും അദ്ദേഹം തിരിച്ചറിയുന്നു.

ദുർബ്ബല,മശക്തമെൻ
നാദധാരകളെല്ലാം
കെല്പററുനിലയ്ക്കും മുൻ
പവയെ ജീവിപ്പിക്കാൻ
ഒരിക്കൽക്കൂടിക്കണ്ണീ—
രൗഷധി തേടിപ്പോവാൻ
തുറന്നുവിടുന്നൂ ഞാ—
നെൻെറ ഗാനമേ! നിന്നെ.

(ഒരിക്കൽക്കൂടി)

സമൂഹത്തിലെ ക്ളേശബാധിതരുടെ നെററിയിൽ കുളിരായി തൻെറ കവിത അലയിളകിയൊഴുകുമെന്നും അദ്ദേഹത്തിന് വിശ്വാസമുണ്ട്. ഈ ആത്മബോധമാണ് ഭാസ്കരൻെറ കവിതയുടെ നട്ടെല്ല്.

## മൃതിയിൽ തകരുന്ന പെട്ടകം

ഈ നട്ടെല്ലിലെ മജ്ജയുടെ ചൈതന്യധാരയിൽനിന്ന് സവിശേഷശ്രദ്ധയർഹിക്കുന്ന ഒരിഴ ചേർത്തെടുത്ത് പരിശോധിക്കുന്നത് കൗതുകകരമാണ്. വളരെ നേരത്തേ മുതലേ ഭസ്കരൻെറ കവിവ്യക്തിത്വത്തിലെ ദാർശനികതലത്തിൽ വേരൂന്നിയിട്ടുള്ള വികാരമാണ് മൃതിബോധം. അവനീ വാഴ്വ് കിനാവാണെന്നും, ഈ തിരിച്ചറിവ് കഷ്ടമാണെന്നും ഉള്ള ബോധമല്ല, മൃതി ജീവിതത്തിൻെറ അനിവാര്യമായ പര്യവസാനമാണ് എന്ന ഉൾത്തിളക്കമാണ് ഭാസ്കരൻെറ മൃതിബോധത്തിൻെറ മൂലക്കല്ല്. മാത്രമല്ല, 'എന്നി'ലെ 'എനിക്ക്' മരണമില്ലെന്നും, മൃതിയിൽ തകരുന്നത് 'ഞാൻ' എന്നു ഭ്രമിക്കുന്ന ഭൗതികശരീരം മാത്രമാണെന്നും കവി വിശ്വസിക്കുന്നു. നിത്യശൂന്യതയുടെ പാരാവാരത്തിലെ അലമാലകളിൽപ്പെട്ട് ഉടഞ്ഞു തകർന്നടിയുന്നത് 'പെട്ടകം' മാത്രമാണ്.

'ശൂന്യത തൻെറ പയോധിയിൽ പെട്ടക—
മൊന്നോടെ താഴ്ന്നു ചളിയിൽ മറിഞ്ഞിടാം.'

(വധശിക്ഷ)

ഈ 'പെട്ടക'മെന്ന സങ്കല്പം 'പിറന്ന വീട്ടി'ലേക്ക് സമന്വയിപ്പിക്കുമ്പോൾ ചിത്രം കൂടുതൽ മിഴിവു തേടുന്നു. പിറന്ന വീടായാലും ശരി വാടകവീടായാലും ശരി, ഇവിടെ ശാശ്വതവാസം അനുവദിച്ചിട്ടില്ല. 'കാല'മായാൽ ഇറങ്ങിക്കൊടുത്തേ തീരൂ. സനാതനമായ 'കാല'മാണ് വിധികർത്താവ്. വിധിച്ചുകഴിഞ്ഞാൽ, വിധി നടപ്പാക്കുന്നതിന് ആമീൻ വരും; പടിയിറങ്ങിയേ മതിയാവൂ. ഇത് ശാശ്വത നിയമമാണ്; ഭൂമുഖത്ത് മർത്ത്യജീവിതം ആരംഭിച്ചനിമിഷംമുതൽ നിലനിന്നു പോന്നിട്ടുള്ള അചോദ്യമായ നിയമം. തനിക്കിനിയും എന്തൊക്കെയോ ചെയ്തുതീർക്കാനുണ്ട് എന്ന് തോന്നലുണ്ടെങ്കിലും 'നിനക്കനുവദിച്ച സമയം കഴിഞ്ഞു' എന്നു തീരുമാനിക്കാനുള്ള അധികാരം 'കാല'ത്തിൽ നിക്ഷിപ്തമായിരിക്കെ, ഈ തോന്നലുകൾക്കൊക്കെ എന്തു പ്രസക്തി? കണക്കുകൾ ആകെത്തുകയിട്ട് ഒത്തുനോക്കിയില്ലെന്നോ, കൊടുക്കാനുള്ളതൊക്കെ കൊടുത്തുതീർത്തില്ലെന്നോ, കിട്ടാനുള്ളത് പിരിച്ചെടുത്തില്ലെന്നോ ഒന്നും പരാതിപ്പെട്ടിട്ടു കാര്യമില്ല. ജീവിതകാലമത്രയും മനസ്സിൻെറ ഏടുകൾക്കിടയിൽ സൂക്ഷിച്ചുപോന്ന, പ്രാവർത്തികമാക്കാൻ കഴിഞ്ഞിട്ടില്ലാത്ത സ്വപ്നങ്ങൾ ചികഞ്ഞെടുത്ത് ഒതുക്കിവച്ച്, ഒസ്യത്തെഴുതി പേരക്കുട്ടികൾക്ക് കൈമാറുന്നതിനുപോലും സൗകര്യം കിട്ടിയില്ല.

വീടൊഴിയുന്നത് ചില ദിവസങ്ങളെങ്കിലും മാററിവയ്ക്കുന്നതിന് ഇതൊന്നും മതിയായ കാരണമല്ല എന്നർത്ഥം. കാലാകാലങ്ങളിൽ കേടുപാടുകൾ തീർത്തു പോന്നിട്ടുണ്ടെങ്കിലും ഇപ്പോൾ എല്ലാം നിഷ്പ്രയോജനമായിരിക്കുന്നു.

പി. ഭാസ്കരൻ

## പ്രപഞ്ചം എന്ന പുരുഷൻ

ഈ വ്യഥകളുടെ ആവിഷ്കാരം മാത്രമായിരുന്നു എങ്കിൽ 'പിറന്ന വീട്' എന്ന കവിത കേവലം ആവലാതികളുടെ ഒരു പട്ടിക മാത്രമാവുമായിരുന്നു. എന്നാൽ, മനുഷ്യാത്മാവിനെയും പ്രപഞ്ചാത്മാവിനെയും മററും പററിയുള്ള ഭാരതീയ ദാർശനികതലത്തിലേക്ക് വിരൽചൂണ്ടിക്കൊണ്ട് അവസാനിക്കുന്നിടത്ത് ഭാസ്കരൻെറ കവിത ഉദാത്തമാവുന്നു. മരണം സംഭവിക്കുന്നത് ഭൗതികശരീരത്തിനു മാത്രമാണല്ലോ. 'വീട്' കാലംകൊണ്ട് തകർന്നുപോയാലും 'എനിക്ക്' തകർച്ചയില്ല. പ്രപഞ്ചം മുഴുവൻ നിറഞ്ഞുനില്ക്കുന്ന ഒരു വലിയ 'ഞാൻ'; അതിൽനിന്നു വന്ന്, 'വീട്ടി'ൽ താമസിച്ച് ഒടുവിൽ, 'കാല'മാവുമ്പോൾ 'വീടു' വിട്ടിറങ്ങിപ്പോവുന്ന, അതിൻെറ ഭാഗമായിത്തീരുന്ന 'ഞാനും.' ദ്യുലോകത്തിൽ മൂർദ്ധാവും ആദിത്യനിൽ ചക്ഷുസ്സും വായുവിൽ പ്രാണനും ആകാശത്തിൽ ശരീരവും പൃഥ്വിയിൽ പാദങ്ങളും കല്പിച്ചുകൊണ്ടുള്ള, പ്രപഞ്ചപുരുഷനെക്കുറിച്ചുള്ള ഉപനിഷദ്സങ്കല്പംതന്നെയാണ് ഈ 'വലിയ

'ഞാൻ' എന്ന കല്പന. പ്രജകളെല്ലാം സത്താകുന്ന കാരണത്തോടുകൂടിയവയും സത്തിനെ ആശ്രയിച്ചു നിലനില്ക്കുന്നവയും സത്തിൽത്തന്നെ ലയിക്കുന്നവയുമാകുന്നു. മരിച്ചുപോകുന്ന ഒരു മനുഷ്യൻെറ വാക്ക് മനസ്സിലും മനസ്സ് പ്രാണനിലും പ്രാണൻ തേജസ്സിലും തേജസ്സ് പരയായ ദേവതയിലും ലയിക്കുന്നു. (ഛാന്ദോഗ്യോപനിഷത്ത് —6-8-6) വ്യക്തിയുടെ ആത്മാവ്, പ്രപഞ്ചത്തിൻെറ ആത്മാവിൽ ലയിക്കുന്നതിൻെറ —'ഞാൻ' വീടുവിട്ടിറങ്ങിപ്പോയി 'എൻെറ' അവസാനലക്ഷ്യം പൂകുന്നതിൻെറ—ക്രമികമായ ചുവടുകളാണിത്. ശ്വേതകേതുവിൻെറ സംശയനിവൃത്തി വരുത്തി 'തത്ത്വമസി' എന്നുപദേശിക്കുന്നുണ്ടല്ലോ ഉദ്ദാലകൻ. കാര്യകാരണ മാർഗ്ഗേണയുള്ള അന്വേഷണത്തിലൂടെയേ സത്യത്തിലെത്താൻ കഴിയൂ. ആ അന്വേഷണത്തിൽ എല്ലാററിൻെറയും മൂലകാരണമായി ഒരു സദ്രൂപമുണ്ടെന്നു തെളിഞ്ഞുകിട്ടും. അതുതന്നെ പരമമായ സത്യം. അതുതന്നെ ഈ ജഗത്തിൻെറയെല്ലാം ആത്മാവായിട്ടുള്ളതും. മനുഷ്യൻെറ ആത്മാവും അതുതന്നെയാകുന്നു. അതിൽനിന്ന് ഭിന്നമായി, സംസാരിയായ വേറെയൊരാത്മാവുണ്ടെന്നു തോന്നുന്നത് മിഥ്യാഭ്രമമത്രെ. മനുഷ്യാത്മാവ്, അതിൻെറ ഉപാധികളെയെല്ലാം ഉപേക്ഷിക്കുമ്പോൾ സത്തായി അവശേഷിക്കുന്നു. ''ജീവാപേതം വാവ കിലേദം മ്രിയതേ, നജീവോ മ്രിയതേ'' (ജീവൻ ഇല്ലാതായിത്തീർന്ന ഈ ശരീരമാണ് മരിക്കുന്നത്; ജീവൻ മരിക്കുന്നില്ല) എന്നും ഉദ്ദാലകൻ തുടർന്നുപദേശിക്കുന്നുണ്ട്. (ഛാന്ദോഗ്യം: 6-11-3)

''എവിടെയും പാർക്കാനിടം വേണ്ടാത്തോരു
വെറുമില്ലായ്മയായ് മറഞ്ഞു മായുമോ?''

എന്ന്, 'പിറന്ന വീടി'ൽ കവി ശങ്കിക്കുന്നിടത്ത് ഈ ഔപനിഷദ സംസ്കാരത്തിൻെറ തിളക്കമുണ്ട്.

## പിതൃയാനം

'മറഞ്ഞു മായും' എന്ന് ഉറപ്പിച്ചു പറയുന്നില്ല, 'മായുമോ?' എന്നു ശങ്കിക്കുകയേ കവി ചെയ്യുന്നുള്ളു എന്നത് ശ്രദ്ധാർഹമാണ്. പുനർജ്ജന്മ ശങ്ക തീർന്നിട്ടില്ലാത്ത കവിചേതനയുടെ സ്വരമാണത്. 'ദേവയാന'മോ, 'പിതൃയാന'മോ എന്ന സന്ദേഹം അസ്തമിച്ചിട്ടില്ല എന്നർത്ഥം. 'വെറുമില്ലായ്മയായ് മറഞ്ഞു മായു'മെങ്കിൽ 'സദ്രൂപ'ത്തിൽ ലയിക്കുന്നു. ദേവയാനം തന്നെ—സാക്ഷാൽ മോക്ഷം. അഥവാ, ഭൂമിയിലെ പ്രിയജനങ്ങളുടെ സ്മരണയിൽ താൻ 'ജീവി'ക്കുമോ? എങ്കിൽ, അവരുടെ കണ്ണുനീരുകൊണ്ട് നനയുമ്പോൾ, പുതുമഴയേററ് നനഞ്ഞ മണ്ണിൽനിന്ന്, ചിറകുവച്ച് പൊങ്ങുന്ന മഴപ്പാററയെപ്പോലെ, താനും ഇടയ്ക്കിടെ ഉയർന്നു വരുമോ? എങ്കിൽ, അത് അല്പായുസ്സായി ഈ മണ്ണിൽത്തന്നെ മരിച്ചുവീഴാനല്ലേ? അങ്ങനെയെങ്കിൽ, നാളത്തെ പ്രതീക്ഷയുടെ നാമ്പുകൾക്ക് തളിർക്കാനും പൂക്കാനും കായ്ക്കാനും ആവശ്യമായ വളമായിത്തീരുകയെങ്കിലും ചെയ്യില്ലേ, താൻ?

''പറന്നുപൊങ്ങിയാലരവിനാഴിക
കഴിഞ്ഞിടും മുൻപു മഹിയിൽ ജീവിത—
വനിക പിന്നെയും തളിർത്തുപൂക്കുവാൻ—
കനികൾ കായ്ക്കുവാൻ—പ്രതീക്ഷകൾ തൻെറ
തിരികളിൽ വെന്തു വളമായ്ത്തീരുമോ?''

എന്നാണ് കവി ശങ്കിക്കുന്നത്. ദേവയാനമോ പിതൃയാനമോ എന്ന ശങ്കതന്നെ. ദേവയാനം മോക്ഷമാർഗ്ഗമാണ്. (ഛാന്ദോഗ്യം: 5-10-1,2) ശ്രദ്ധയും തപസ്സുമുള്ളവർ, മരണാനന്തരം, വിവിധ മാർഗ്ഗങ്ങളിൽ സഞ്ചരിച്ച്, ഉത്തരായനത്തിലെത്തുകയും, തുടർന്ന്, സംവത്സരം, ആദിത്യൻ, ചന്ദ്രൻ, വിദ്യുത്, എന്നിവയിലൂടെ കടന്ന് ബ്രഹ്മത്തിലെത്തുകയും ചെയ്യുന്നു. ഇനി തിരിച്ചു വരവില്ല.

ഇഷ്ടം, പൂർത്തം, ദാനം മുതലായവ ചെയ്തു ജീവിക്കുന്ന ഗൃഹസ്ഥനാകട്ടെ, വിവിധ മാർഗ്ഗങ്ങൾ കടന്ന് ദക്ഷിണായനത്തിലാണെത്തുന്നത്. അവിടെനിന്ന് പിതൃലോകം വഴി ചന്ദ്രനിലെത്തിയാൽ കർമ്മഫലം ക്ഷയിക്കുന്നതുവരെ, അവിടെ വസിക്കുന്നു. പിന്നീട് ആകാശത്തിൽ പ്രവേശിച്ച്, വായുവിലെത്തി, ധൂമവും അഭ്രവുമായി, പിന്നെ മേഘമായി വർഷിക്കുന്നു. സസ്യങ്ങളിലൂടെയും ചെടികളിലൂടെയും പൂവും കായുമായി മനുഷ്യനിൽ പ്രവേശിച്ച്, പുരുഷരേതസ്സായി യോനിയിൽ പുനർജ്ജനിക്കുന്നു. (ഛാന്ദോഗ്യം: 5-10-5,6) ഇത് പിതൃയാനം; പുനർജ്ജനിയുടെ മാർഗ്ഗം. ഈ ഔപനിഷദ സംസ്കൃതിയുടെ അംശംകൊണ്ട് ഉപസ്തരിച്ച കവിഭാവനയിലാണ്, മരണശേഷം, മഹിയിൽ ജീവിതം വീണ്ടും തളിർക്കുകയും പൂവിടുകയും കനിയായിത്തീരുകയും ചെയ്യുന്നതിനായി ഈ മണ്ണിൽ വളമായി താൻ അലിഞ്ഞുചേരുകയില്ലേ എന്ന ആശങ്ക ഉദിക്കുന്നത്.

'പഴകുംതോറുമേറുന്നു
പാരം മമതയെങ്കിലും
ഈ വീടുവിട്ടിറങ്ങീടാ—
നിനിത്താമസമില്ലമേ'

എന്നും,

'മുരളീരാഗമധുര—
മുഖനാമൊരു യാത്രികൻ
വരും വിളിക്കും, ഞാൻ പോകും
വാതിൽ പൂട്ടാതെയക്ഷമം.'

എന്നും,

'എൻെറ ജീവിതമാധുര്യ—
സാരസർവ്വസ്വമാകിലും
ഈയോർമതൻകൂടിവിടെ—
യിറുത്തിട്ടിട്ടുപോകണം.'

എന്നും, ജീർണ്ണിച്ചതൊക്കെ കാലം കാലാൽ തട്ടി നിരത്താൻ പുറപ്പെടുകയായി എന്ന തിരിച്ചറിവിൻെറ മുഹൂർത്തത്തിൽ, ജി. ശങ്കരക്കുറുപ്പ് പാടിയിട്ടുണ്ട്. (നിഴലുകൾ നീളുന്നു— 'ജീവനസംഗീതം'.) 'നിത്യമാനസബന്ധങ്ങൾ നിരാലംബങ്ങളുഴിയിൽ' എന്നു ബോദ്ധ്യമുണ്ടായിരുന്ന ജിക്ക് തൻെറ മുന്നിലുള്ളത് 'ദേവയാന'ത്തിൻെറ പാതയാണ് എന്ന് ഉറപ്പുണ്ടായിരുന്നു. അതുകൊണ്ടുതന്നെ, ഈ വീടുവിട്ടിറങ്ങുന്ന വേളയിൽ, ഉപാധികളല്ലാതെ മററൊന്നും 'ഞാൻ', എൻെറകൂടെ കൊണ്ടുപോകുന്നില്ല. പഴകുംതോറും ഏറിയേറി വന്നതാണ് വീടിനോടുള്ള മമത. എങ്കിലും മനസ്സിൻെറ എല്ലാ ഭൗമികബന്ധങ്ങളും ആലംബഹീനങ്ങളാണ് എന്ന അറിവിൽ, എല്ലാ മമതാബന്ധങ്ങളെയും ഇവിടെ ഇറുത്തെടുത്തുവച്ച്, വാതിൽ പൂട്ടാൻ പോലും നില്ക്കാതെ, ഈ വീട്ടിൽനിന്ന് ഇറങ്ങിപ്പോവാൻ പൂർണ്ണമനസ്സായി നില്ക്കുകയാണ് കവി.

## ഉറഞ്ഞുകൂടുന്ന പൗരുഷം

എഴുപതുകളിലേക്കെത്തുമ്പോൾ കവിഹൃദയം കൂടുതൽ ആധ്യാത്മികതയിലേക്കു ചായുന്നതായി തോന്നും. മർത്ത്യതയുടെ ചങ്ങലയിൽ 'സ്ഥിരബന്ധന'ത്തിൽപ്പെട്ട ആത്മാവിൻെറ വിഹ്വലതയെക്കുറിച്ച് ചിന്തിക്കാൻ തുടങ്ങുന്നു, കവിയിവിടെ. ദേഹി, ജയിലറയിലാണ് ഇവിടെ— 'എല്ലും തോലും കെട്ടിയുയർത്തിയ കല്ലറ', ശരീരംതന്നെ. രാവും പകലും കാവൽ നില്ക്കുന്ന ഈ കല്ലറയ്ക്കകത്തിരിക്കുന്ന 'ഞങ്ങൾ', 'അന്ത്യദിനത്തെക്കാത്ത് ഒററയ്ക്കിവിടെയിരിക്കുക'യാണ്.

'ഓരോ ഹൃദയമിടിപ്പിലുമണയും
ആരാച്ചാരുടെ കാലടിശബ്ദം.'

കേട്ടുകൊണ്ടുള്ള ഈ കാത്തിരിപ്പ്, കവിയുടെ മൃത്യുബോധത്തിൽ വിടരുന്ന ഒരു പുതിയ പൂവാണ്. മർത്ത്യശരീരം, ആത്മാവിൻെറ വാടകവീടാണ് എന്ന സങ്കല്പവും ഇവിടെ അവ്യക്തമായി രൂപംകൊള്ളാൻ തുടങ്ങിയിട്ടുണ്ട്. ഈ 'വാടകവീടി'ൻെറ അടിത്തറ, മമതാബന്ധങ്ങളുടേതാണ് എന്നു മാത്രം. ''ഓർമ്മകൾ തന്നുടെ വാടകവീട്ടിൽ വസിപ്പവർ ഞങ്ങൾ'' എന്നാണ് കവി പറയുന്നത്.

എഴുപതുകളിലെഴുതിയ 'എന്തിന്?', 'വാടകവീട്', 'ഞാനിനിയുറങ്ങട്ടെ' തുടങ്ങിയ കവിതകളിൽ കവിയുടെ മൃത്യുബോധത്തിലെ മജ്ജയിൽ പൗരുഷം ഉറഞ്ഞുകൂടാനാരംഭിക്കുന്നതു കാണാം. മൃതിയെക്കുറിച്ചോർക്കുമ്പോൾ പതറുകയോ നടുങ്ങുകയോ ചെയ്യുന്നില്ല ഇവിടെ. മർത്ത്യന് മൃതി അനിവാര്യമാണ്, അതിൽനിന്ന് ഒളിച്ചോടാനാവുകയില്ല എന്ന് കവി തിരിച്ചറിയുന്നു. മാത്രമല്ല, ദേഹിയും ദേഹവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള ചിന്തയ്ക്ക് കുറെക്കൂടി വ്യക്തത വരുന്നുമുണ്ട്. അതുകൊണ്ടുതന്നെയാവണം, മമതാബന്ധങ്ങളുടെ ദൗർബല്യം കവിയെ തളർത്തുന്നതുമില്ല. പ്രാണൻ നല്കുന്ന ശക്തിതന്നെ, അതു തിരിച്ചെടുക്കുകയും ചെയ്യുന്നത് എന്തുകൊണ്ട് എന്ന കാര്യം മാത്രമാണ് പ്രഹേളികയായി കവിയുടെ ചിന്തയിൽ ശേഷിക്കുന്നത്.

'ഹേമന്ത ഗർഭപാത്രത്തിൽ
വസന്തത്തിൻ നവാങ്കുരം
പാകീടുന്ന ഭ വാൻതന്നെ
പാഴ്മൃതിക്കാതിഥേയനോ?'

(എന്തിന്?)

തുടർന്ന്. ജീവിതത്തെ സ്നേഹിക്കുന്നവൻ മരണത്തെയും സ്നേഹിച്ചേ തീരൂ എന്ന ദർശനത്തിലേക്ക് കവിഹൃദയം കണ്ണുതുറക്കുന്നു. മൃതിയുടെ മുൻപിൽനിന്ന് ഒളിച്ചോടി, 'ജനി'യുടെ മുൻപിൽ താമസമുറപ്പിക്കുന്നതുകൊണ്ട് പ്രയോജനമൊന്നുമില്ല. ശ്മശാനത്തിൻെറ മുൻപിൽനിന്ന് വീടുമാറി, കുട്ടികളുടെ ആശുപത്രിക്കരികെ വാടകവീടു കണ്ടെത്തിയ കവി, അവിടെയും മരണത്തിനും മനോവ്യഥയ്ക്കും സാക്ഷിയാകേണ്ടി വരുന്നു.

''മരണം പരുക്കനാം വിരലാൽപ്പൊടുന്നനെ
ഞെരടിക്കെടുത്തിയ സൗവർണ്ണനാള''

(വാടകവീട്)

ങ്ങളെയാണ്, മരണം ചലിക്കാതാക്കിയ പിഞ്ചുകുഞ്ഞുങ്ങളെയാണ് കവി കാണുന്നത്; ഈ ദുരന്തങ്ങൾ ശേഷിപ്പിക്കുന്ന ദുഃഖവും.

''വത്സ, നീ ശ്മശാനത്തിൽ സാമീപ്യം വർജ്ജിക്കുക്കുന്നൂ
പക്ഷേ, ഞാൻ ജനിതൊട്ടു പിൻതുടരുന്നൂ നിന്നെ.
എപ്പോഴും നിന്നെ മാറിൽ സ്വീകരിക്കുവാൻ വെമ്പും
മററൊരു തൊട്ടിൽ മമ മാർവിട, മോർമ്മിച്ചാലും.''

എന്ന്, മൃതിയുടെ ഉറച്ചസ്വരം കരളിൽ മുഴങ്ങാൻ പിന്നെ ഏറെ താമസമുണ്ടായില്ല. കുഞ്ഞിന് അമ്മയുടെ മാറിടം നല്കുന്ന വാത്സല്യവും സുരക്ഷാബോധവും ശാന്തിയുമാണ് മർത്ത്യന് മൃതിയിൽ അനുഭവവേദ്യമാവുക എന്ന തിരിച്ചറിവ്, അതിൻെറ ആകസ്മികത കൊണ്ടുതന്നെ, കവിയെ നടുക്കുന്നു. പക്ഷേ, ഇവിടെ അന്തിമമായ നാശത്തെ കൺമുന്നിൽ കണ്ടിട്ടുള്ള നടുക്കമല്ല എന്നത് ശ്രദ്ധേയമാണ്. 'ജനി'ക്കുമ്പോൾ അമ്മയുടെ മാറിടമുണ്ട്. 'മരി'ക്കുമ്പോഴും മറെറാരമ്മയുടെ മാറിടമുണ്ട്—അഥവാ, നിത്യതയുടെ മാറിടത്തിലേക്കുള്ള മറെറാരു 'ജനി'യാണ് മൃതിയും.

ഈ ഉദാത്തതയോടു തൊട്ടുനില്ക്കുന്നു, 'എത്തേണ്ടുന്ന കടവായില്ല എങ്കിലും ഞാനീ തോണിയിൽനിന്ന് ഇറങ്ങട്ടെ' എന്ന ചിന്ത.

''ഞാനിനിയിറങ്ങട്ടേ, തോണി നിർത്തുക പരി—
ക്ഷീണനാം തോണിക്കാരാ!...''

(ഞാനിനിയുറങ്ങട്ടേ)

എന്ന പ്രകരണത്തിലെത്തുമ്പോൾ, തോണിയും ഞാനും ഒരു തോണിക്കാരനുമുണ്ട്. ''പാഴ്ത്തടിച്ചെറുതോണി'' എന്ന്, തോണിയേതെന്ന് സംശയാതീതമായി വ്യക്തമാക്കിയിട്ടുമുണ്ട്. ആഴമളക്കാൻ കഴിയാത്ത ഈ വെള്ളത്തിൽ അലക്ഷ്യമായി നീങ്ങി, കുഴഞ്ഞുകഴിഞ്ഞ തനിക്ക്, ഇറങ്ങേണ്ട കടവ് എത്തിയിട്ടില്ലെങ്കിലും, ഈ തോണിയിൽനിന്ന്, ഇനി, ഇറങ്ങിപ്പോവാൻ തെല്ലും വൈമനസ്യമില്ല.

''സ്വാന്തത്തിൽ നവജ്ഞാന സമചിത്തത
യാർന്നും
ശാന്തരായ് സുഖിതരായ് വിശ്രമിക്കുകയാ
വാം,''

തനിക്കുമുൻപ്, ഈ തോണിയിൽനിന്ന് ഇറങ്ങിപ്പോയവർ എന്ന് കവിക്കറിയാം. ശാന്തിയും സുഖവുമാണ് അപ്പുറത്ത് എന്ന ബോധം, തോണിയിൽനിന്നിറങ്ങുന്നതിൽ ഖേദമില്ല എന്ന് വിളിച്ചോതുന്നു. അതുകൊണ്ടുതന്നെ, അതിനെക്കുറിച്ചോർക്കുമ്പോൾ നടുക്കംകൊള്ളേണ്ട കാര്യവുമില്ലല്ലോ.

''ശൂന്യത തൻെറ പയോധിയിൽ പെട്ടക—
മൊന്നോടെ താഴ്ന്നു ചുളിയിൽ മറിഞ്ഞിടാം;
തത്തിക്കളി,ച്ചലമാലയിൽപ്പെട്ടൊരു
നിത്യനിർവാണത്തുരുത്തിലടുത്തിടാം;
ല്ലായ്കിൽ നമ്മളിരുവരും നിത്യമാ—
മില്ലായ്മതന്നിലിരുളായ് ലയിച്ചിടാം.''

(വധശിക്ഷ).

എന്ന്, എൺപതുകളിലെത്തുമ്പോഴേക്ക്, കവിയുടെ മൃത്യുബോധം കൂടുതൽ തെളിവും മിഴിവും നേടുന്നു. നിത്യമായ ഇല്ലായ്മയുടെ ഭാഗമായിത്തീരുകയല്ല, ആ ഇല്ലായ്മയിൽ ഇരുളായി ലയിക്കുകയാണ് ഇവിടെ. മൃതിക്കപ്പുറത്ത് എന്തായിത്തീരുമെന്ന് തികച്ചും അജ്ഞാതമാണ്. അജ്ഞാനം ഇരുളായതുകൊണ്ട്, താൻ ഇരുളായി ഇല്ലായ്മയിൽ ലയിക്കുന്നു. ഈ പരിണതിയിൽ, നടുക്കമില്ല, തെല്ലും പരിഭവമില്ല, വേവലാതിയില്ല, തിരിച്ചുവിളിക്കുന്ന മമതയുമില്ല. അതുകൊണ്ടുതന്നെ ഇവിടെ മൃതി പൂർണ്ണതയോടടുത്തുനില്ക്കുന്നു. അപൂർണ്ണതയിലൂടെ പൂർണ്ണത തേടിയുള്ള, പൂർണ്ണതയിലേക്കുള്ള നിത്യമായ ഒരന്വേഷണമാണല്ലോ ഈ ഭൂമിയിൽ മനുഷ്യജീവിതം. പൂർണ്ണതയുടെ തീരത്തെത്തുന്നത് സായുജ്യവും.

## ഹിരണ്യാക്ഷൻെറ ഗർജ്ജനം

''എങ്ങിരിക്കുന്നൂ .മമശത്രുവാംമൃതി...?'' എന്ന് മൃതിയുടെ നേരെ വാളെടുത്ത് ആക്രോശിക്കുന്ന ഹിരണ്യാക്ഷൻെറ തകർച്ചയും കവി കാണിച്ചുതരുന്നുണ്ട്, 'മരണം എവിടെയിരിക്കുന്നു?' എന്ന കവിതയിൽ. മണ്ടൻെറ സങ്കല്പത്തിലെ മഹാമിഥ്യയാണ് മരണമെന്നാണ്

**എഴുപതുകളിൽ ആധ്യാത്മികതയിലേക്കും എൺപതുകളിൽ മൃത്യുബോധത്തിൻെറ സമൂർത്തതയിലേക്കും എത്തിനിൽക്കുകയാണ് പി. ഭാസ്കരൻെറ കാവ്യപന്ഥാവ്. അപൂർണ്ണതയിലൂടെ പൂർണ്ണത തേടിയുള്ള ഒരന്വേഷണത്തിൻെറ ഭാഗമാണ് ആ കാവ്യജീവിതം.**

ഹിരണ്യാക്ഷൻ ഗർജ്ജിക്കുന്നത്. ഹിരണ്യത്തിൽ അക്ഷിയായിട്ടുള്ളവൻ ഹിരണ്യാക്ഷൻ. സ്വർണ്ണത്തിൽ, ധനത്തിൽ, ഐഹിക സുഖഭോഗങ്ങളിൽ മാത്രം കണ്ണായിട്ടുള്ളവന്, മരണം മഹാമിഥ്യയാണെന്ന് അഹങ്കരിക്കാം. മുന്നിൽ നില്ക്കുന്ന കൃശഗാത്രനായ ഉൺമയ്ക്കു കാര്യമറിയാം. ആ സത്യം വിളിച്ചുപറയും:

''....മരണമിരിക്കുന്നൂ
ദിനവും കളി നടന്നീടുമീക്കൂടാരത്തിൽ.''

എന്ന്. തൂണിലും തുരുമ്പിലുമുണ്ട് എന്ന് പ്രഹ്ളാദൻ പറഞ്ഞപോലെതന്നെ; ഈ കൂടാരത്തിൽ മരണം സദാ സർവ്വത്ര ഉണ്ട്. കൂടാരം വ്യക്തിയാണ്; വിശാലമായ അർത്ഥത്തിൽ പ്രപഞ്ചവുമാണ്.

തന്നെ കൂട്ടിക്കൊണ്ടു പോകുന്നതിനുള്ള വണ്ടി പടിക്കലെത്തിക്കഴിഞ്ഞു. വണ്ടിക്കാരൻ തിടുക്കം കൂട്ടാനും തുടങ്ങിയിരിക്കുന്നു. എവിടെയാണ് ഈ യാത്രയുടെ അന്ത്യം? എവിടേക്കാണ് തന്നെ കൊണ്ടുപോകുന്നത്? അവിടെ ഇരുട്ടോ വെളിച്ചമോ? അവിടം സ്വർഗ്ഗമോ നരകമോ? മോക്ഷമോ, പുനർജ്ജനിയോ?

''സംസാരരുജയില്ലാത്ത
സാക്ഷാത്ക്കാരമഹസ്സിലോ
പാൽക്കടൽത്തിരയിൽ മോക്ഷ—
പ്പവിഴദീപിലൊന്നിലോ.
പുനർജ്ജന്മവിധാനത്തിൽ
പുഴുവായ് പുററിലൊന്നിലോ.''

(പിൻവിളി)

ഇവിടെയും, തനിക്കു വിധിച്ചിട്ടുള്ള പാത 'ദേവയാന'മോ, 'പിതൃയാന'മോ എന്ന സംശയം തന്നെ. പോയേതീരൂ എന്ന കാര്യത്തിൽ രണ്ടുപക്ഷമില്ല. ജീവിതത്തോടുള്ള മമതാബന്ധമററു കഴിഞ്ഞിട്ടില്ലാത്തതുകൊണ്ട്, എല്ലാം ഉപേക്ഷിച്ച് ഇറങ്ങുന്നതിൽ ഖേദമുണ്ട്.

## രത്നം നിറച്ച തോൽപ്പെട്ടി

ഒരു മുഴുവൻ ജീവിതത്തിൻെറയും വ്യഥകൾ ഒന്നൊഴിയാതെ വാരിനിറച്ചിട്ടുള്ള 'എന്നുടെ ചുളിവാർന്ന തോൽപ്പെട്ടി'യുമെടുത്തുള്ള യാത്ര എന്ന സങ്കല്പം മൃതിയുമായി കൂടിക്കുഴഞ്ഞു കിടക്കുന്നതിൻെറ ചിത്രം ''യാത്ര'' തുടങ്ങിയ മററു ചില കവിതകളിലും കടന്നുവരുന്നുണ്ട്. പേരക്കുട്ടിയുമൊത്ത് മക്കൾ, ജോലിസ്ഥലത്തേക്കു പോകുന്ന സന്ദർഭംപോലും സ്വന്തം അന്ത്യയാത്രയിലേക്ക് ചിന്ത പടർന്നുകയറാൻ ഇടയാക്കത്തക്കവിധം, മൃത്യുബോധം കവിയിൽ തെളിമപൂണ്ടുകഴിഞ്ഞിരിക്കുന്നു. എൺപതുകളിലെത്തുമ്പോഴേക്കും എന്ന വാസ്തവത്തിലേക്ക് ഇത് വിരൽചൂണ്ടുന്നു.

''അന്തരീക്ഷോദരഃ കോശോ ഭൂമിബുധ്നോ ന ജീര്യതി ദിശോ ഹ്യസ്യ സ്രക്തയോ ദ്യൗസ്യോത്തരം ബിലം. ന ഏഷ കോശോ വസുധാനസ്തസ്മിൻ വിശ്വമിദം ശ്രിതം.'' എന്ന് ഒരു ഉപനിഷദ്മന്ത്രമുണ്ട്. ഭൂമി അടിവശം; അന്തരിക്ഷം ഉദരം, ദിക്കുകൾ മൂലകൾ, ആകാശം മുകളിലെ ദ്വാരം—ഇങ്ങനെ ഒരു കോശം ഭണ്ഡാരപ്പെട്ടി. ഈ വിശ്വം ഒരു ഭണ്ഡാരപ്പെട്ടി മാത്രമാണ്; പ്രാണികളുടെ കർമ്മഫലങ്ങളും കർമ്മസാധനങ്ങളുമെല്ലാം ഇതിനുള്ളിൽ സൂക്ഷിക്കപ്പെടുന്നു. ഈ കോശത്തിനു നാശമില്ല (''ന ജീര്യതി'') എന്നു പറയുമ്പോൾ യുഗങ്ങൾ നിലനില്ക്കുമെന്നേ അർത്ഥമാക്കേണ്ടതുള്ളൂ. ആത്യന്തികമായി നാശമില്ലാത്തത് ബ്രഹ്മം മാത്രമാണല്ലോ. കാലാകാലങ്ങളിൽ ഭിഷഗ്വരന്മാരുടെ സഹായത്തോടുകൂടി കേടുപാടുകൾ തീർത്ത്, തൻെറ ആശകളും നിരാശകളും മോഹങ്ങളും മോഹഭംഗങ്ങളും ദുഃഖങ്ങളും എല്ലാം വാരിനിറച്ച് (''കോശോ വസുധാനഃ'') കൊണ്ടുനടക്കുന്ന, ചുക്കിച്ചുളിഞ്ഞതെങ്കിലും തനിക്കേറെ പ്രിയങ്കരമായ ''തോൽപ്പെട്ടി''യെക്കുറിച്ച് ഒന്നിൽക്കൂടുതൽ കവിതകളിൽ ശ്രീ. ഭാസ്കരൻ പരാമർശിക്കുന്നുണ്ട്.

''എവിടേയും പാർക്കാനിടം വേണ്ടാത്തൊരു
വെറുമില്ലായ്മയായ് മറഞ്ഞു മായു—''

മെന്ന, ആർഷമായ നിർമ്മമതയിലും, ഈ മണ്ണുമായുള്ള ബന്ധം വിച്ഛേദിക്കുന്നതോർക്കുമ്പോൾ മിഴിനിറയുന്ന ജീവിതരതിയുടെ ഒരു സൗവർണ്ണരേഖ ഭാസ്കരൻ എന്ന കവിയിൽ തുടിച്ചുനില്ക്കുന്നു; അതുകൊണ്ടുതന്നെ കവി പിതൃയാനത്തിന് നിയോഗിക്കപ്പെടുകയും ചെയ്യുന്നു.

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം



അറുകൊലവിളി എന്നു കേട്ടിട്ടേയുള്ളു. കേട്ടതു അടുത്ത കാലത്താണ്. തമ്പാനൂർ തീവണ്ടിയാപ്പീസിൽ ഒരു കൂട്ടുകാരൻ വരുന്നതു കാത്തു നിൽക്കുമ്പോഴാണ് എന്റെ കാതിൽ വന്നുവീണത്. ഞാൻ ഞെട്ടി അങ്ങോട്ടു നോക്കി. തീവണ്ടി അതിന്റെ ദീർഘശരീരം തീവണ്ടിയാപ്പീസിലേക്കു പ്രവേശിപ്പിക്കുകയാണ്. മുഖമില്ലാത്ത ഇരുമ്പു കുതിര. മുഖരഹിതമായ ഇന്നത്തെ തീവണ്ടിയും അതിന്റെ അറുകൊലവിളിയും വർഷങ്ങൾക്കു മുൻപുള്ള ഒരു സംഭവം ഓർമ്മിപ്പിച്ചു എന്നെ. ആസാമിൽ ലേബർ യൂണിറ്റിൽ ജോലിക്കു പോയിട്ടു നാട്ടിലേക്കു വരുന്ന സുഹൃത്തിനെ സ്വീകരിക്കാൻ അന്നു ഞാൻ ഇതേ പ്ളാറ്റ്ഫോമിൽ നിൽക്കുകയായിരുന്നു. സുന്ദരമായ മുഖത്തോടുകൂടി, കർണ്ണകഠോരമല്ലാത്ത ചൂളംവിളിയോടുകൂടി തീവണ്ടി വന്നുനിന്നു. അതിലെത്തിയ പ്രശസ്തനായ രാഷ്ട്രീയനേതാവിനെ (പേര് ഓർമ്മയുണ്ട്. എഴുതുന്നില്ലെന്നേയുള്ളു) സ്വീകരിക്കാൻ മാലകളും പൂച്ചെണ്ടുകളുമായി ഏറെപ്പേർ അവിടെ കൂടിയിട്ടുണ്ട്. ഒന്നാംക്ളാസിൽ നിന്നു നേതാവ് ഇറങ്ങി. അദ്ദേഹത്തോടൊപ്പം അക്കാലത്തെ പ്രശസ്തയായ ഒരു ചലച്ചിത്രതാരവും. (അവരുടെ പേരും മറന്നിട്ടില്ല). അവർ സുന്ദരിയാണെന്നു എടുത്തു പറയേണ്ടതില്ലല്ലോ. പക്ഷേ അഖിലഭാരത പ്രശസ്തിയാർജ്ജിച്ച നേതാവിനെ ആരും കണ്ടില്ല. കണ്ടത് ചലച്ചിത്ര താരത്തെമാത്രം. നേതാവിനെ സ്വീകരിക്കാനെത്തിയവർ, അദ്ദേഹത്തിന്റെ കഴുത്തിൽ മാലയിടാൻ എത്തിയവർ ആ സുന്ദരിയെ നോക്കിക്കൊണ്ടാണ് ആ കൃത്യമനുഷ്ഠിച്ചത്. പൂച്ചെണ്ടുകൾ നീട്ടിയത് അദ്ദേഹത്തിന്റെ നേർക്കല്ല. ശൂന്യമായ സ്ഥലത്തേക്കാണ്. ഉന്തുവണ്ടികൾ കൊണ്ടുനടന്ന പോർട്ടർമാർ ആരുടെയെല്ലാം കാലുകളിൽ ചക്രങ്ങൾ കയറ്റി? അറിഞ്ഞുകൂടാ. ഞാൻ നല്ലപിള്ള ചമയുകയല്ല. ഏതു സ്നേഹിതനെ കാത്തു ഞാൻ അവിടെ നിന്നോ അയാളെ പാടേ മറന്നു. ജനൂട്ടത്തിനിടയിൽ ആ ചേതോഹരാംഗി മറയുന്നതുവരെ എല്ലാവരും മതിമറന്നു നിന്നു. പിന്നീടൊരിക്കലും ഞാൻ ആ അപ്സരസ്സിനെ കണ്ടില്ല. എന്തിനു കാണണം? എന്റെ മനസ്സിൽ അവളുടെ ഇമേജ് ഇപ്പോഴുമുണ്ടല്ലോ.

പടിഞ്ഞാറൻ സാഹിത്യത്തിന്റെ ഇമേജ് മാത്രമേ ഇപ്പോൾ എന്നെപ്പോലുള്ള വായനക്കാരുടെ മനസ്സിലുള്ളു. ഒരുകാലത്ത് അവൾ ജീവനോടെ സൗന്ദര്യറാണിയായി ഇവിടെ തീവണ്ടിയിൽ വന്നിറങ്ങിയിരുന്നു. സാംസ്കാര വിരോധിയായ കേന്ദ്രസർക്കാരിന്റെ ഒരു നിഷ്ഠുരനിയമം കൊണ്ട് അവൾ അന്തർദ്ധാനം ചെയ്തുകഴിഞ്ഞു. വല്ലപ്പോഴും അവൾ വന്നേക്കുമെന്നൊരാശ ഉണ്ടായിരുന്നതും ഇപ്പോൾ നശിച്ചു. രൂപയുടെ മൂല്യത്തിനു ഇടിവു വരുത്തിയിരിക്കുന്നു സർക്കാർ. ഇരുപത്തിയേഴു രൂപയും കുറച്ചു പൈസയുമായിരുന്നു ഒരു പവന്റെ എക്സ്ചെയ്ഞ്ച് റെയ്റ്റ്. ഇപ്പോൾ അതു നാല്പത്തേഴു രൂപയും ചില്ലറയുമാണെന്ന് ഏതോ പത്രത്തിൽ കണ്ടു. ഒരു സാഹിത്യസുന്ദരിയും ഇനി വരില്ല. അവൾ എല്ലാക്കാലത്തേക്കുമായി പോയി. അവശേഷിക്കുന്നത് മനസ്സിലെ ഇമേജ് മാത്രം.

## സാറാ ജോസഫ്

ഇംഗ്ളണ്ടിൽ 'പോൾ ഭദ്രാസനപ്പള്ളി' നിർമ്മിക്കുന്ന കാലം. ഒരാൾ ആ വഴി നടന്നപ്പോൾ ആദ്യമായി കണ്ട ഒരുത്തനോടു ചോദിച്ചു: ''നിങ്ങൾ എന്തു ചെയ്യുകയാണ്?'' അയാളുടെ മറുപടി: ''ഞാൻ മണ്ണുവെട്ടുന്നു.'' ചോദ്യകർത്താവ് മുന്നോട്ടു പോയി രണ്ടാമതു കണ്ട ആളിനോട് അതേ ചോദ്യം ചോദിച്ചു. മറുപടി ഇങ്ങനെ: ''ഞാൻ ദിവസവും അഞ്ചു ഷില്ലിങ് കൂലിവാങ്ങിക്കൊണ്ട് ജോലി ചെയ്യുകയാണ്.'' പിന്നെയും പോയി അയാൾ മുന്നോട്ട്. മൂന്നാമതു കണ്ടയാളിനോട് ആ ചോദ്യം തന്നെ ചോദിച്ചു. ആ മനുഷ്യന്റെ മറുപടി മുൻപുള്ളവയിൽ നിന്നു വിഭിന്നമായിരുന്നു: ''ഈ ഭദ്രാസനപ്പള്ളിയുടെ രൂപം മനസ്സിൽക്കണ്ട വാസ്തുവിദ്യാവിദഗ്ദ്ധന്റെ 'വിഷ'ന് സമ്പൂർണ്ണത നൽകാൻ ഞാനും കൂടി ശ്രമിക്കുകയാണ്.'' വാസ്തുവിദ്യാ വിദഗ്ദ്ധൻ കലാകാരനാണ്. അയാളുടെ 'വിഷ'നു സമ്പൂർണ്ണത നൽകാൻ ആഗ്രഹിച്ച ആളും കലാകാരനാണ്. ഭദ്രാസനപ്പള്ളിയുടെ നിർമ്മാണം പൂർത്തിയാകുമ്പോൾ അതിനു സൗന്ദര്യത്തിന്റെ രൂപമുണ്ടായിരിക്കും. കലയാണ് ആ രൂപം അതിനു നൽകിയത്. കല്ലുകൾക്കും തടിക്കഷണങ്ങൾക്കും സൗന്ദര്യമില്ല. നിർമ്മാതാവിന്റെ 'വിഷ'ന് അനുരൂപമായി അയാൾ കല്ലുകൾക്കും തടിക്കഷണങ്ങൾക്കും സംവിധാനം നൽകുമ്പോൾ സൗന്ദര്യം ജനിക്കുകയായി. ശ്രീമതി സാറാ ജോസഫ് പേരുകേട്ട കഥയെഴുത്തുകാരിയാണ്. പക്ഷേ അവരുടെ 'പ്രണയം' എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) വെറും മണ്ണുവെട്ടലാണ്. അഞ്ചു ഷില്ലിങ് ദിവസക്കൂലി വാങ്ങിക്കൊണ്ടുള്ള ദേഹണ്ഡമാണ്

ഒരു മനശ്ശാസ്ത്രതത്ത്വത്തിനും സപ്രമാണതയില്ല. ആ വിധത്തിൽ അപ്രാമാണ്യമാർന്ന 'ആംബിവാലൻസിനെ'—വിരുദ്ധ വികാരങ്ങൾ വച്ചു പുലർത്തുന്ന അവസ്ഥയെ—അവലംബിച്ചു കൊണ്ടാണ് ശ്രീമതി ഇക്കഥ രചിച്ചത്. വ്യക്തി ആഹ്ളാദജനകങ്ങളായ വികാരങ്ങൾ ജനിപ്പിക്കുമ്പോൾ ആ വ്യക്തിയെ തന്നോട് അടുപ്പിക്കുന്നു മറ്റൊരു വ്യക്തി. അതിനെയാണ് സ്നേഹമെന്നു വിളിക്കുക. ചിലപ്പോൾ വ്യക്തി ആഹ്ളാദജനകങ്ങളല്ലാത്ത വികാരങ്ങൾ ജനിപ്പിക്കുമ്പോൾ തന്നിൽ നിന്ന് ആ വ്യക്തിയെ അകറ്റാൻ ആ മറ്റൊരു വ്യക്തിക്കു പ്രവണതയുണ്ടാകും. ഇതിനെ വെറുപ്പ് എന്നു വിളിക്കുന്നു. ഈ സ്നേഹ-ദ്വേഷ വൈരുദ്ധ്യം ഭാര്യയെസ്സംബന്ധിച്ചു ഭർത്താവിനുണ്ടാകാം. ഭർത്താവിനെസ്സംബന്ധിച്ചു ഭാര്യയ്ക്കുമുണ്ടാകാം. ഫ്രോയിറ്റ് പ്രചരിപ്പിച്ച ഈ സിദ്ധാന്തം വെറുമൊരു സിദ്ധാന്തം മാത്രമാണ്. അതു നൂറിനു നൂറും ശരി എന്ന സങ്കല്പത്തിലാണ് സാറാജോസഫ് അതിനെ അടിസ്ഥാനമാക്കിക്കൊണ്ടു കഥാസൗധം കെട്ടി ഉയർത്തിയിരിക്കുന്നത്. അത് രചനയുടെ ആദ്യത്തെ ദൗർബല്യം. ഭർത്താവ് ഭയം ജനിപ്പിക്കുന്ന കത്തിയുമായി ഭാര്യയുടെ മുൻപിലെത്തുന്നു. അവളെ കുത്തിക്കൊല്ലുമെന്നു ഭീഷണിപ്പെടുത്തുന്നു. അതു പ്രായോഗിക തലത്തിൽ എത്തിക്കുന്നതിനു മുൻപ് അയാൾ അവളുമായി ശയിക്കുന്നു. കുത്തിക്കൊന്നില്ലെങ്കിൽ അവൾക്കു കൊടുക്കാൻ കരുതിയിരുന്ന സമ്മാനമെടുത്തു കൊടുക്കുന്നു. ആഖ്യാനം നിർവഹിക്കുന്നതിനിടയിൽ ഫ്രോയിറ്റിന്റെ 'Penis envy' എന്ന മറ്റൊരു ദുർബല സിദ്ധാന്തവും കഥയെഴുത്തുകാരി എടുത്തു ചേർക്കുന്നുണ്ട്. മനഃശാസ്ത്രത്തിൽ മാത്രമുള്ളതും ചിലരൊക്കെ ശരിയാണെന്നു വിചാരിക്കുന്നതുമായ ഈ സിദ്ധാന്തങ്ങളെ വെറും വിചാരങ്ങളായിത്തന്നെ പ്രകടനാത്മകമായി ആവിഷ്കരിക്കാനേ സാറാ തോമസിന് അറിഞ്ഞുകൂടു. എഴുതുന്നയാളിന്റെ മസ്തിഷ്കത്തിൽ നിന്നു വരുന്നതും വായനക്കാരന്റെ മസ്തികഷ്കത്തിലേക്കു മാത്രം പോകുന്നതുമായ ഈ വിചാരങ്ങൾ കലാകഞ്ചുകമണിയാതെ നഗ്നങ്ങളായി നിൽക്കുന്നു. പർവ്വതത്തിൽ നിന്നു പുറപ്പെടുന്ന കൊച്ചരുവി മറ്റനേകം കൊച്ചരുവികളുമായി യോജിച്ച് നദിയായി, മഹാനദിയായി പ്രവഹിക്കുന്നു. അത് ഒഴുകി സമുദ്രത്തിൽ ചെന്നു ചേരുന്നു. കലാസൃഷ്ടി ഈ മഹാനദിക്കു തുല്യമാണ്. സാറാ ജോസഫ് തോണ്ടിവിട്ട മലിനജലം മനസ്സില്ലാ മനസ്സോടെ കുറച്ചുദൂരം ഒലിച്ചിട്ട് ആദ്യം കണ്ട തടസ്സത്തിൽ തട്ടി നിൽക്കുന്നു. അപ്പോൾ ശ്രീമതി സൈക്കോളജിയുടെ മൺവെട്ടിയുമായി വന്നു പ്രതിബന്ധത്തെ വെട്ടി മാറ്റുന്നു. പിന്നെയും ഒലിപ്പ്. പിന്നെയും മൺവെട്ടി പ്രയോഗം. യഥാർത്ഥമായ കലാസൃഷ്ടി ശുദ്ധമായ ആഹ്ളാദം നൽകുന്നു. സാറാജോസഫിന്റെ രചന ക്ഷോഭദായകമായിബ്ഭവിക്കുന്നു. അവരുടെ നാട്യം കലർന്ന ശൈലി ചെറുകഥയ്ക്കെന്നല്ല ഒരു സാഹിത്യരൂപത്തിനും യോജിച്ചതല്ല. വികാരരഹിതവും കൃത്രിമവുമായ രചനയാണിത്.



സാറാജോസഫ്

* * *

''അംബരമധ്യം തിളക്കുന്നൊരാദിത്യബിംബവും കെട്ടുപോമെങ്കിലാകട്ടെ/അക്കരിയൂതിപ്പിടിപ്പിച്ചു മറ്റൊരു തീക്കട്ടയുണ്ടാക്കും സർഗ്ഗശക്തി'' എന്നു കവി. അതുകൊണ്ടു സൂര്യനോ അതുപോലെ വേറൊരു ഗോളമോ എന്നുമുണ്ടായിരിക്കും. സൂര്യനുണ്ടെങ്കിൽ ചന്ദ്രനും നക്ഷത്രങ്ങളുമുണ്ടായിരിക്കും. മനുഷ്യരെ ബോറ് ചെയ്യുന്ന കഥകളും ഇല്ലാതിരിക്കില്ല ഒരിക്കലും. ഇതിനു തെളിവ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീ എബ്രഹാം മാത്യു എഴുതിയ ''ശാന്തരാത്രി'' എന്ന കഥതന്നെ. പേറടുത്ത ഭാര്യയുമായി ഭർത്താവ് ഡോക്ടറെ കാണാൻ പോകുന്നു. കണ്ടിട്ടു തിരിച്ചുപോരുമ്പോൾ അയാൾ തകർന്നടിയുന്നു. കഥയെന്നത് വെറും ഒപ്പുകടലാസ്സു കൊണ്ട്, എഴുതിയതു ഒപ്പിയെടുക്കുന്നതുപോലെ ജീവിതസംഭവങ്ങൾ പകർത്തുകയല്ലെന്നും സംഭവങ്ങളെ കടന്നു ചെന്നുള്ള അതീന്ദ്രിയാവസ്ഥയാണെന്നും എന്നാണാവോ നമ്മുടെ എഴുത്തുകാർ മനസ്സിലാക്കുക!

## ലോകം ഇങ്ങനെയാണ്

തിരുവനന്തപുരത്തെ പാലാ സെൻട്രൽ ബാങ്ക് മാനേജറായിരുന്ന അഗസ്റ്റിൻ സഹൃദയനായിരുന്നു. അദ്ദേഹമൊരിക്കൽ എന്നോടു പറഞ്ഞു: ''യുവാവായിരുന്ന കാലത്ത് എനിക്കു ചങ്ങമ്പുഴക്കവിത ഇഷ്ടമായിരുന്നു. പക്ഷേ പ്രായംകൂടിയപ്പോൾ ആ ഇഷ്ടം കുറഞ്ഞുകുറഞ്ഞുവന്നു. കുറച്ചുകൂടി കനമുള്ള ഏതെങ്കിലും കവിത വേണമെന്നായി. അതുകൊണ്ട് കുമാരനാശാന്റെ കവിതയാണ് ഞാൻ ഇപ്പോൾ വായിക്കുന്നത്. കവിത വികസിക്കണം. അത് ശൂന്യതകളെ ശൂന്യതകളല്ലാതാക്കണം. ചങ്ങമ്പുഴക്കവിതയ്ക്ക് അതിനു കഴിയില്ല. ഇന്നലെ ഒരു കാമുകിയും കാമുകനും ആത്മഹത്യ ചെയ്തുവന്നു പത്രത്തിൽ വായിച്ചില്ലേ? അവരും ''രമണ''നിലെ രണ്ടുവരികൾ ചൊല്ലിയിട്ടാവും കയറിൽ തൂങ്ങിയത്.''

2. ചങ്ങമ്പുഴയുടെ നേർത്തു നീളം കൂടിയ വിരലുകൾ ഹൃദയദർപ്പണത്തിൽ പ്രതിഫലിക്കുന്നു. ,പകുതി അടഞ്ഞ കണ്ണുകൾ കവിയുടേതുതന്നെ. വൈഷയികത്വം തുളുമ്പുന്ന വായ്. അവിടെ അങ്കുരിക്കുന്ന മന്ദസ്മിതം ക്രമേണ മുഖമാകെ വ്യാപിക്കും. അതിന്റെ ശോഭ മുന്നിൽ നിൽക്കുന്നവനെയും ആവരണം ചെയ്യും. ജീനിയസായ അദ്ദേഹത്തെ എൻ. ഗോപാലപിള്ളസ്സാർ പരസ്യമായി നിന്ദിച്ചിരുന്നു. രഹസ്യമായി സ്തുതിക്കുകയും ചെയ്യും. ഒരു ദിവസം അദ്ദേഹം എന്നോടു പറഞ്ഞു: ''അയാളുടെ ആ 'കാവ്യനർത്തകി' എന്ന കവിതയില്ലേ? അതിനെ ജയിക്കുന്ന കവിത മലയാളത്തിൽ വേറെയില്ല.''

3. മഷേരിയുടെ (Purre Macherey) A Theory of Literary Production എന്ന പുസ്തകം ഞാൻ വായിച്ചിട്ടുണ്ട്. സൃഷ്ടി (Creation) എന്നൊന്നില്ല. ഉൽപ്പാദനം Production മാത്രമേയുള്ളു എന്നാണ്

പടിഞ്ഞാറൻ സാഹിത്യത്തിന്റെ ഇമേജ് മാത്രമേ ഇപ്പോൾ എന്നെപ്പോലുള്ള വായനക്കാരുടെ മനസ്സിലുള്ളു. ഒരുകാലത്ത് അവൾ ജീവനോടെ സൗന്ദര്യറാണിയായി ഇവിടെ തീവണ്ടിയിൽ വന്നിറങ്ങിയിരുന്നു. സംസ്കാര വിരോധിയായ കേന്ദ്രസർക്കാരിന്റെ ഒരു നിഷ്ഠുര നിയമംകൊണ്ട് അവൾ അന്തർദ്ധാനം ചെയ്തുകഴിഞ്ഞു.

പർവ്വതത്തിൽനിന്നു പുറപ്പെടുന്ന കൊച്ചരുവി മറ്റനേകം കൊച്ചരുവികളുമായി യോജിച്ച് നദിയായി, മഹാനദിയായി പ്രവഹിക്കുന്നു. അത് ഒഴുകി സമുദ്രത്തിൽ ചെന്നു ചേരുന്നു. കലാസൃഷ്ടി ഈ മഹാനദിക്കു തുല്യമാണ്.



കോയ്റ്റ്സ്ളർ

അദ്ദേഹത്തിന്റെ വാദം. (Chapter II-Creation and Production). നിലവിലുള്ള അസാംസ്കൃത വസ്തുക്കളെ കൂട്ടിച്ചേർത്ത് ഒരു പുതിയ വസ്ത ഉണ്ടാക്കുന്നവനാണ് കലാകാരൻ എന്ന് അദ്ദേഹം കരുതുന്നു. പ്രതിരൂപങ്ങൾ, മൂല്യങ്ങൾ, രൂപങ്ങൾ, കെട്ടുകഥകൾ ആശയസംഹിതകൾ ഇവയെല്ലാം നേരത്തേയുള്ളവയാണ്. മുൻപു തന്നെ കിട്ടിയ ഉപകരണങ്ങൾ ചേർത്ത് വച്ച് കാറിന് രൂപം കൊടുക്കുന്നവനെപ്പോലെ ഇപ്പറഞ്ഞതിനെ ചേർത്തുവച്ച് എഴുത്തുകാരൻ നോവൽ, കഥ, കവിത ഇവയുണ്ടാക്കുന്നു. ഈ മതം അസംബന്ധമാണ്. രൂപങ്ങളും മൂല്യങ്ങളും മറ്റും കലാകാരന്റെ കർത്തൃനിഷ്ഠതയിലൂടെ കടന്നു മറ്റൊന്നായിത്തീരുമ്പോൾ ജനിക്കുന്നതാണ് കലാസൃഷ്ടി. അത് അന്യാദൃശമാണ്. അതിനു തുല്യമായി മുൻപ് ഒന്നും ഉണ്ടായിട്ടില്ല. ഭാവിയിൽ ഉണ്ടാകുകയുമില്ല.

4 ഒരിക്കൽ ഞാൻ എറണാകുളത്തുള്ള ഒരു മാന്യനെ കാണാൻ പോയി. കൂടെയുണ്ടായിരുന്ന ആൾ എന്നെ പരിചയപ്പെടുത്തി: "എം. കൃഷ്ണൻനായർ, മഹാരാജാസ് കോളേജിലെ പ്രഫെസറാണ്." സന്തോഷത്തോടെ ഹസ്തദാനം ചെയ്തിട്ട് അദ്ദേഹം പറഞ്ഞു: "ഓ, പി.വി. കൃഷ്ണൻനായർ അല്ലേ?" ഞാൻ വിനയം വിടാതെ അറിയിച്ചു: "അല്ല, എം. കൃഷ്ണൻ നായർ. പി.വി. കൃഷ്ണൻനായർ ഇപ്പോഴില്ല." അദ്ദേഹം അതുകേട്ട് "ഐസി" എന്നു പറഞ്ഞു. കുറച്ചുകഴിഞ്ഞപ്പോൾ മാന്യന്റെ ഒരു ബന്ധു അവിടെ വന്നു. ഉടനെ അദ്ദേഹം ആ ബന്ധുവിനോടു പറഞ്ഞു: "ഈ ഇരിക്കുന്ന ആളാണ് മിസ്റ്റർ പി.വി. കൃഷ്ണൻനായർ." ബന്ധു ചാടിയെഴുന്നേറ്റ് "ഗ്ളാഡ് റ്റു മീറ്റ് യൂ മിസ്റ്റർ പി.വി. കൃഷ്ണൻനായർ" എന്നു പറഞ്ഞു കൈപിടിച്ചു കുലുക്കി. ഞാൻ പിന്നീട് തിരുത്താൻ പോയില്ല. ഉടനെ സ്ഥലംവിട്ടതേയുള്ളൂ. ഗെയ്റ്റിൽ ഞാനെത്തിയപ്പോൾ മാന്യൻ പിറകേ വിളിച്ചു പറയുകയായി: "മിസ്റ്റർ പി.വി, പ്ളീസ് കം എഗെയ്ൻ." മാന്യൻ വൃദ്ധനല്ലായിരുന്നു. അതുകൊണ്ട് ബുദ്ധിമാന്ദ്യം എന്നു പറയാവുന്നതല്ല. മറ്റുള്ളവരെക്കുറിച്ച് അദ്ദേഹത്തിന്റെ പരിഗണന അത്രയ്ക്കേയുള്ളൂ എന്നു കരുതുന്നതാവും ശരി.

5. ഒരുദിവസം കാലത്ത് ഒരു ചെറുപ്പക്കാരി എന്റെ വീട്ടിൽവന്നുകയറി. അവർ കൈകൾ കൂപ്പിക്കൊണ്ടു കണ്ണീരോടെ വിറച്ചു വിറച്ചു പറഞ്ഞു: "സാർ രക്ഷിക്കണം. എന്റെ ഭർത്താവ് സാഹിത്യവിശാരദ് പരീക്ഷ എഴുതിയിരിക്കുകയാണ്. സാറാണ് ചെയർമാൻ. ആറിൽ മൂന്നു പേപ്പറും സാറിന്റെ കൈയിലാണ്. എല്ലാ പേപ്പറിനും അദ്ദേഹം ജയിക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ മാനേജർ അദ്ദേഹത്തെ സ്കൂളിൽ നിന്നു പിരിച്ചുവിടും. പിന്നെ പട്ടിണി കിടക്കേണ്ടതായിവരും. എനിക്കു സെക്രട്ടേറിയറ്റിലാണ് ജോലി. രണ്ടുപേരുടെയും ശമ്പളമുണ്ടെങ്കിലേ ജീവിക്കാൻ പറ്റൂ സാർ. സാർ ദയവു കാണിക്കണം." റെഡിമെയ്ഡ് കണ്ണുനീരിന്റെ ചാട്ടം. അവർ ഇരുന്ന സെറ്റിയിലെ കുഷനാകെ നനഞ്ഞു. തലേദിവസം സഹധർമ്മിണി തയ്ച്ചിട്ടതാണത്. അതു കണ്ണീരിൽ കുതിരുന്നതു കണ്ട് അവർ വന്നു നോക്കിയിട്ടു മിണ്ടാതെ പോയി. സെക്രട്ടേറിയറ്റ് ക്ളാർക്കിന്റെ ഭർത്താവ് എന്റെ അധാർമ്മിക സഹായം കൂടാതെ ജയിച്ചു. എങ്കിലും ജയത്തിനു കാരണക്കാരൻ ഞാനാണെന്നു വേണമല്ലോ ആ സ്ത്രീ വിചാരിക്കാൻ. കുറച്ചു ദിവസം കഴിഞ്ഞ് അവരെ സെക്രട്ടേറിയറ്റ് കെട്ടിടത്തിന്റെ തെക്കു-കിഴക്കുള്ള വാതിലിനടുത്ത് വച്ചുകണ്ടു. അറിയുന്ന ഭാവമില്ല അവർക്ക്. ഞാൻ അവരുടെ നയനങ്ങളിലേക്കു നോക്കി. പണ്ടു കുഷൻ നനച്ച കണ്ണീര് ആ കണ്ണുകളിൽ നിന്നാണ് വന്നതെന്ന് തോന്നിയതേയില്ല. മണൽക്കാടു പോലെ വരണ്ടിയിരുന്നു അവ.

"ഇന്ത്യയുടെ തലസ്ഥാനം ദില്ലി. ക്ളിക്ക് രാജ്യത്തിന്റെ തലസ്ഥാനമെവിടെ സാറേ"
"തിരുവനന്തപുരം."

## ആകുലാവസ്ഥ

ചുവപ്പുകണ്ടാൽ കാളയോടുമെന്നതു 'ഫ്ാലസി'യാണ്. ഒരു കാളയും ചുവപ്പുകണ്ടാൽ വിരണ്ട് ഓടാറില്ല. എങ്കിലും ഭാഷയിലെ ഒരു പ്രയോഗമെന്ന നിലയിൽ അതംഗീകരിച്ചു പറയട്ടെ. സെക്സ് എന്ന ചുവന്ന വസ്ത്രം കണ്ടാൽ വിരണ്ടോടുന്ന വൃഷഭമല്ല ഞാൻ. കിട്ടിയ അശ്ളീല ഗ്രന്ഥങ്ങളെല്ലാം ഞാൻ വായിച്ചിട്ടുണ്ട്. കൗതുകം കൊണ്ടല്ല, വിജ്ഞാനദാഹം കൊണ്ടു മാത്രം. മൊറാഷ്യാ, ഹെൻറിമില്ലർ, ബതായി ഇവരുടെ അശ്ളീല രചനകൾ ഞാൻ വായിച്ചു. അനൈസ് നീനിനെപ്പോലെ അശ്ളീലകഥകൾ മറ്റാരും എഴുതിയിട്ടില്ല. അവയിലൂടെയും ഞാൻ കടന്നു പോയിട്ടുണ്ട്. പക്ഷേ ബതായിയുടെ നോവലൊഴിച്ചുള്ളവ എനിക്കു വൈരസ്യമേ ഉളവാക്കിയുള്ളൂ. കലയുടെ ഭംഗി റാബ്ലേയുടെ Rabelais "ഗാർഗൻച്ചുവ ആൻഡ് പങ്താഗ്രൂയൽ" എന്നതിലേ കണ്ടിട്ടുള്ളൂ. ഇത്രയുമെഴുതിയത് ശ്രീ ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോടിന്റെ "സൃഷ്ടിയിലെ പഴുതുകൾ" എന്ന അശ്ളീലകഥ വായിച്ചു ഞാൻ ഞെട്ടിപ്പോയില്ല എന്നറിയിക്കാനാണ്. എന്റെ ഈ ലേഖനപരമ്പര വായിക്കുന്നവരിൽ കൊച്ചുകുട്ടികളുമുണ്ട്. അതുകൊണ്ട് കലാകൗമുദിയിൽ വന്ന ഈ കഥയുടെ സംഗ്രഹം ഞാൻ നൽകുന്നില്ല.

ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോടിന്റെ കഥയുടെ പരമലക്ഷ്യം കലാത്മകതയല്ല, സെക്സാണ്. സെക്സിനുവേണ്ടി മാത്രം സെക്സ് പ്രതിപാദിക്കുമ്പോൾ അതിനു പ്രായോഗിക ലക്ഷ്യം മാത്രമേയുണ്ടാകൂ. അത്തരം രചനകൾ ആത്മാവിലേക്കു താണിറങ്ങുകയില്ല. സ്ഫടികസദൃശമായ പൂഞ്ചോല കാണുമ്പോൾ വിചാരത്തിന്റെ സ്പഷ്ടതയും വികാരത്തിന്റെ വിശുദ്ധിയും ദ്രഷ്ടാവിനുണ്ടാകും. കലങ്ങിമറിഞ്ഞ പ്രവാഹത്തിന്റെ ദർശനം ആകുലാവസ്ഥയേ ഉളവാക്കൂ. ഇക്കഥ വായിച്ച ഞാൻ അത്തരം ആകുലാവസ്ഥയിലാണ്.

## ചോദ്യം, ഉത്തരം

"ഹാസ സാഹിത്യമോ ഹാസ്യ സാഹിത്യമോ ഏതാണു ശരി?"

"രസത്തിന്റെ സ്ഥായിഭാവം കാവ്യത്തിന്റെ പേരിനായി ആരും സ്വീകരിക്കാറില്ല. ശൃംഗാര കാവ്യമെന്നല്ലാതെ രതികാവ്യം എന്ന് അറിവുള്ളവർ പറയാറില്ല. അതുകൊണ്ടു ഹാസ്യ സാഹിത്യം എന്നു പ്രയോഗിക്കണം."

"കുട്ടിക്കൃഷ്ണ മാരാരുടെ 'പതിനഞ്ചുപന്യാസം' എന്ന പേരിടൽ അത്ര ശരിയല്ല എന്ന് താങ്കൾ പണ്ട് എഴുതിക്കണ്ടു. നപുംസക നാമങ്ങൾക്കു ബഹുക്കുറി വേണ്ടെന്നില്ലേ?"

"രൂപ എത്രയുണ്ടെങ്കിലും അതിന്റെ മൂല്യത്തിനു മാറ്റമില്ല, അതിനാൽ പത്തുരൂപ എന്നു മതി. എന്നാൽ പറമ്പിൽ പ്ളാവ്, മാവ്, തെങ്ങ് ഇങ്ങനെ പത്തെണ്ണമുണ്ടെങ്കിൽ പത്തുമരങ്ങൾ എന്നുതന്നെ പ്രയോഗിക്കണം. കാരണം ഓരോ മരവും മറ്റു മരങ്ങളിൽ നിന്നു വിഭിന്നമാണ് എന്നതാണ്. പറമ്പിൽ തെങ്ങുകൾ മാത്രമേയുള്ളുവെങ്കിൽ പത്തുതെങ്ങ് എന്നുമതി. ഒരുത്തൻ വേറൊരുത്തന് ഒരെഴുത്തയച്ചു. പിന്നീട് ഒന്നുകൂടി അയച്ചു. അപ്പോൾ മറുപടി എഴുതുന്നവൻ 'നിങ്ങളുടെ രണ്ടുകത്തുകൾ കിട്ടി' എന്നു വേണം എഴുതാൻ. ഓരോ കത്തും വിഭിന്നമാണല്ലോ. കുട്ടിക്കൃഷ്ണമാരാരുടെ ഉപന്യാസങ്ങൾ വിഭിന്ന വിഷയങ്ങൾ പ്രതിപാദിച്ചവയാണ്. അതുകൊണ്ടു 'പതിനഞ്ച് ഉപന്യാസങ്ങൾ' എന്നുതന്നെ വേണം. എ.ആർ. പറഞ്ഞു, കുട്ടിക്കൃഷ്ണമാരാർ പറഞ്ഞു അതിനാൽ അവ ശരി എന്നു കരുതുന്നതു ദാസ്യമനോഭാവത്താലാണ്. നമ്മളിൽ ഓരോ ആളും ഒരളവിൽ എ.ആറും കുട്ടിക്കൃഷ്ണമാരാരുമാണ്."

"നിങ്ങൾ സാഹിത്യത്തിലെ ഫാസിസ്റ്റല്ലേ?"

"ആരാണ് ഈ ലോകത്തിൽ ഫാസിസ്റ്റല്ലാതെയുള്ളത്? മഹാത്മാഗാന്ധി, നെഹ്റു, സ്റ്റാലിൻ, ബിസ്മാർക്ക്, ലെനിൻ, എബ്രഹാം ലിങ്കൺ, ഗാരിബാൾഡി ഇവരുടെയെല്ലാം ഉള്ള് ഫാസിസ്റ്റിന്റേതാണ്. ബഹുജനത്തിന്റെ മുൻപിൽ വന്നപ്പോൾ അവർ പുണ്യാളന്റെയും മഹർഷിയുടെയും പരോപകാര തൽപ്പരന്റെയും ഉടുപ്പെടുത്തിട്ടു എന്നേയുള്ളൂ. ഫാസിസത്തെ നിന്ദിച്ച ബർട്രൻഡ് റസ്സലും മനസ്സിൽ ഫാസിസ്റ്റായിരുന്നു. ചൗഷസ്കൃ മാത്രമാണോ ഫാസിസ്റ്റ്? ഹാവൽ അന്തരംഗത്തിൽ ഫാസിസ്റ്റല്ലേ."

"കേരളത്തിലെ ഓരോ കവിയുടെയും നോവലിസ്റ്റിന്റെയും കഥാകൃത്തിന്റെയും സവിശേഷതയെന്ത്?"

"തങ്ങൾ രംഗത്തുവരുന്നതിനു മുൻപ് കവിതയില്ല, നോവലില്ല, കഥയില്ല എന്ന് അവർ അങ്ങു വിചാരിക്കുന്നു. തങ്ങൾ പോയിക്കഴിഞ്ഞാൽ നികത്താനാവാത്ത വിടവുണ്ടാകുമെന്നും അവർ കരുതുന്നു. ഒന്നാലോചിച്ചു നോക്കൂ. കേശവദേവ് അന്തരിച്ചത് നഷ്ടമായി എന്ന് ആർക്കെങ്കിലും തോന്നുന്നുണ്ടോ? ഈ വിചാരം മാസത്തിലൊരിക്കലെങ്കിലും നമ്മുടെ എഴുത്തുകാർക്കുണ്ടായാൽ അവർ അഹങ്കരിക്കില്ല. ക്ളിക്ക് ഉണ്ടാക്കുകയില്ല, സമ്മാനങ്ങൾക്കുവേണ്ടി ഓടുകയില്ല."

"ഇന്ത്യയുടെ തലസ്ഥാനം ദില്ലി. ക്ളിക്ക് രാജ്യത്തിന്റെ തലസ്ഥാനമെവിടെ സാറേ.?"

"തിരുവനന്തപുരം."

"കോൺഗ്രസ്സുകാരൻ പെട്ടെന്നു കമ്മ്യൂണിസ്റ്റാകുന്നു, കമ്മ്യൂണിസ്റ്റ് അതിവേഗത്തിൽ കോൺഗ്രസുകാരനാവുന്നു. എല്ലാവിധത്തിലും പിന്തിരിപ്പൻ പ്രവർത്തനങ്ങളിൽ മുഴുകിയിരുന്ന ആൾ ഉത്തരക്ഷണത്തിൽ മാർക്സിസ്റ്റാവുന്നു. ഇതെങ്ങനെ സാധിക്കുമെന്നു പറയൂ."

"ഏതുവിശ്വാസവും വികാരത്തോടു ബന്ധപ്പെട്ടതാവണം. അത്തരം വിശ്വാസങ്ങൾക്ക് ഒരുകാലത്തും മാറ്റം വരില്ല. വികാരത്തോടു ബന്ധപ്പെടാതെ പ്രായോഗിക ലക്ഷ്യം വച്ച് ഓരോന്നായി ഭാവിക്കുന്നവർക്കു പെട്ടെന്നു കാലുമാറ്റം നടത്താൻ കഴിയും. Every fanatic communist is a potential anti-communist. Every fanatic anti-communist is a potantial communist' എന്നു കോയ്റ്റ്സ്ളർ പറഞ്ഞതായി ഓർമ്മയുണ്ട്."

## മാറാത്ത രോഗം

ഓസ്ട്രിയൻ നോവലിസ്റ്റ് ഷ്ടെഫാൻറ്റ് സൈ്വഹ് (Stefan Zweig 1881-1942) ഫ്രഞ്ച് നോവലിസ്റ്റ് ബൽസാക്കിനെക്കുറിച്ച് എഴുതിയ ഒരു പ്രബന്ധം അദ്ദേഹത്തിന്റെ 'Three Maston' എന്ന പുസ്തകത്തിലുണ്ട്. ബൽസാക്കിന്റെ ജീവചരിത്രവും റ്റ്സൈ്വഹ് രചിച്ചു. ഇവയിൽ ഏതിലോ ഒന്നിൽ ഈയത്തിൽ നിന്നു റോമാക്കാർ വെള്ളിയെടുക്കുന്ന രീതിയെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. ഈയത്തിന്റെ 'ഓറി'ൽ നിന്ന് (അയിര് എന്നു മലയാളം) കിട്ടാവുന്ന വെള്ളി എടുത്തിട്ട് ശേഷമുള്ള ഈയം അവർ കുന്നുപോലെ കൂട്ടിയിടുമായിരുന്നു. എന്നാൽ എടുത്തതിന്റെ ആയിരമിരട്ടി വെള്ളി ഉപയോഗശൂന്യമെന്നു കരുതി തള്ളിക്കളഞ്ഞ ഈയക്കൂമ്പാരത്തിൽ ഉണ്ടായിരുന്നു. അതു മുഴുവനുമെടുക്കുവാൻ അക്കാലത്തെ റോമാക്കാരെ സഹായിക്കുന്ന സാങ്കേതിക വിജ്ഞാനം അവർക്കു കിട്ടിയിരുന്നില്ല. ബൽസാക്ക് ജീവിതമാകുന്ന ഈയത്തിൽ നിന്നു കലയുടെ വെള്ളിമുഴുവനും വലിച്ചെടുത്തു എന്നാവാം റ്റ്സൈ്വഹ് ഉദ്ദേശിച്ചത്. (പുസ്തകങ്ങൾ കൈയിലില്ല. ഉണ്ടായിരുന്നെങ്കിൽ അവ നോക്കി കൂടുതൽ ഉറപ്പോടെ എഴുതാമായിരുന്നു), ജീവിതമാകുന്ന ഈയക്കൂമ്പാരത്തിൽ നിന്ന് കലയുടെ വെള്ളി ഒരു പണമിടപോലും എടുക്കാൻ കഴിയാത്ത കഥാകാരനാണ് ശ്രീ. ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടിയെന്നു ദേശാഭിമാനി വാരികയിൽ അദ്ദേഹമെഴുതിയ "കൊടുങ്കാറ്റിൽ ഒരരയാലില" എന്ന കഥ സ്പഷ്ടമാക്കിത്തരുന്നു. മകളുടെ അച്ഛനാര് എന്നത് അമ്മ മകളിൽ നിന്ന് ഒളിച്ചു വയ്ക്കുന്നു. കഷ്ടപ്പെട്ടു പഠിച്ച മകൾ ഡോക്ടറാവുന്നു. ആശുപത്രിയിൽ വച്ചു രോഗിയായ അച്ഛനെ അവൾ കാണുന്നു. യാഥാർത്ഥ്യം മകൾ മനസ്സിലാക്കുന്നെങ്കിലും അമ്മ അതു നിഷേധിക്കുന്നു. ഒടുവിൽ അതു ശരിയാണെന്നു സമ്മതിക്കാൻ ഭാവിക്കുമ്പോഴേക്കും അച്ഛൻ ചത്തു പോകുന്നു. കഥാസാഹിത്യം അങ്കുരാവസ്ഥയിലിരുന്നപ്പോൾ ഉണ്ടായ ഏതു കഥയും ഇതിനെക്കാൾ കേമമാണ്. കഥാസാഹിത്യത്തിന്റെ മഹനീയമായ കാലയളവിൽ ജീവിക്കുന്ന നമുക്ക് ഇത് ബാലിശത്വത്തിൽ ബാലിശത്വമായി തോന്നുന്നു. തികച്ചും പ്രാകൃതം. എനിക്ക് ഈയിടെ വൈറസ് കൊണ്ടുണ്ടാകുന്ന പനി വന്നു. ഡോക്ടറെ കാണാൻ പോയില്ല, ഇമ്മാതിരി പനിക്ക് ഒരു കാലയളവുണ്ട്. അതു കഴിഞ്ഞാലേ ഭേദമാകൂ. അതിനാൽ മിണ്ടാതിരുന്നു. പനി ഭേദമാവുകയും ചെയ്തു. ഇത്തരം കഥകളെക്കുറിച്ചു It should run its course എന്നു



റൊളാങ്ബാർത്

ഭാഷ ഏതു സത്യത്തെ ആവിഷ്കരിക്കാൻ ശ്രമിക്കുന്നുവോ അതിൽ നിന്നകന്നു സ്വന്തമായ യുക്തിയുടെ പിറകേ പോകുന്നു. അതിനാൽ ഒരേ സത്യത്തെ പല എഴുത്തുകാർ ആവിഷ്കരിക്കുമ്പോൾ ഭാഷയുടെ പരിമിതികൾ കൊണ്ട് സത്യം പലതരത്തിൽ പ്രത്യക്ഷപ്പെടും.



ഷക്ക് ലകാങ്

പറയാവുന്നതല്ല. മലയാള സാഹിത്യത്തിലെ ശാശ്വതരോഗമാണിത്.

## നവീന ചിന്ത

സ്വിസ് ഭാഷാ ശാസ്ത്രജ്ഞനും സംസ്കൃത പണ്ഡിതനുമായ ഫെർദീനാങ് ദെ സോസ്യൂർ (Ferdinand de Saussure 1857-1913) ഒരു പുതിയ സിദ്ധാന്തത്തിന്റെ ഉദ്ഘോഷകനാണ്. ഭാഷ ഒരു പ്രതിരൂപ വ്യൂഹം (Sign System) അടയാളങ്ങളുടെ ഏർപ്പാട്—മാത്രമാണെന്ന് അദ്ദേഹം പറയുന്നു. ഭാഷ ഏതു സത്യത്തെ ആവിഷ്കരിക്കാൻ ശ്രമിക്കുന്നുവോ അതിൽ നിന്നകന്നു സ്വന്തമായ യുക്തിയുടെ പിറകേ പോകുന്നു. അതിനാൽ ഒരേ സത്യത്തെ പല എഴുത്തുകാർ ആവിഷ്കരിക്കുമ്പോൾ ഭാഷയുടെ പരിമിതികൾ കൊണ്ട് സത്യം പലതരത്തിൽ പ്രത്യക്ഷപ്പെടും. സോസ്യൂറിന്റെ ഈ സിദ്ധാന്തമാണ് പില്ക്കാലത്ത് സ്ട്രക്ചറലിസമായി രൂപാന്തരപ്പെട്ടത്. ക്ളോദ് ലേവിസ്ട്രാസ് ഈ സിദ്ധാന്തത്തെ അവലംബിച്ചുകൊണ്ട് പ്രാകൃത സംസ്കാരങ്ങളെ അപഗ്രഥിച്ചു. റൊളാങ് ബാർത് (Roland Barthes) സമകാലിക ഫ്രഞ്ച് സംസ്കാരത്തെ അപഗ്രഥനത്തിനു വിധേയമാക്കി. സോസ്യൂറായിരുന്നു അദ്ദേഹത്തിന്റെ ഗുരുനാഥൻ. ഷക്ക് ലാകാങ് (Yacque Lacan) ഫ്രായിറ്റിന്റെ മാനസികാപഗ്രഥനത്തെ സോസ്യൂറിന്റെ സിദ്ധാന്തം കൊണ്ടു പരിശോധിച്ചു. ഭ്രാന്ത്, കുറ്റം, ലൈംഗികത്വം ഇവയുടെ പൂർവകാല ചരിത്രത്തെ അതേ സിദ്ധാന്തം കൊണ്ടു പരിശോധിച്ച ചിന്തകനാണ് മീഷൻ ഫൂക്കോ (Michel Foucault) ശാശ്വത സത്യമെന്നത് ഇല്ല, ഓരോ എഴുത്തുകാരനും സ്വന്തം ഭാഷയെയും സംസ്കാരത്തെയും അവലംബിച്ച് ഉണ്ടാക്കുന്ന Social Construct-ന് അനുസരിച്ചാണ് സാഹിത്യസൃഷ്ടി രൂപം കൊള്ളുന്നത് എന്നാണ് ഇക്കൂട്ടരുടെ വാദം. (മൗലികമല്ല എന്റെ ഈ സംഗ്രഹം. പല വ്യാഖ്യാതാക്കളോടും കടപ്പാട്).

ഈ ചിന്താഗതി ശരിയല്ല. കാലത്തെയും ദേശത്തെയും അതിശയിച്ച കലാസൃഷ്ടികളാണ് വാല്മീകിയുടെ രാമായണവും വ്യാസന്റെ മഹാഭാരതവും. അവ വാല്മീകിയുടെയും വ്യാസന്റയും മനസ്സിലെ Social Construct ആയിരുന്നുവെന്നും പരമസത്യത്തിനു പ്രതിനിധീഭവിക്കുന്നില്ലെന്നും പറയുന്നത് അസംബന്ധമാണ്. അർത്ഥവിജ്ഞാനീയം നൽകുന്ന സത്യത്തെയും (Semantic truth) പരമസത്യത്തെയും കൂട്ടിക്കുഴയ്ക്കുകയാണ് സോസ്യൂറ്റും അനുചരൻമാരും. അതുകൊണ്ടാണ് ഈ ഗുരുനാഥനും ശിഷ്യൻമാരും വിസ്മരിക്കപ്പെടും എന്നു ഞാനൊരിക്കൽ എഴുതിയത്.

* * * *

ഡോക്ടർ കെ. ഭാസ്കരൻനായർ ഒരു സാഹിത്യ വിമർശനം നടത്തിയ വേളയിൽ ശബരിമല ക്ഷേത്രത്തെ അനുസ്മരിച്ച് ചിലതു പറയുകയുണ്ടായി. എണ്ണമറ്റ പ്രയാസങ്ങൾ സഹിച്ച് കൊടുംകാനനങ്ങളിലൂടെ നടന്നു പതിനെട്ടു പടികളും ചവിട്ടിക്കയറിച്ചെല്ലുമ്പോൾ കൈവല്യദർശനം. അവിടെച്ചെല്ലാൻ അത്ര പ്രയാസമുള്ളതുകൊണ്ടുതന്നെയാണ് ജനങ്ങൾ വർഷത്തിൽ രണ്ടുതവണ മലചവിട്ടുന്നത്. നേരെ മറിച്ചു ശബരിമലയിലുള്ള ആ ക്ഷേത്രം തിരുവനന്തപുരത്തായിരുന്നെങ്കിൽ ആരും അങ്ങോട്ടു തിരിഞ്ഞു നോക്കുകപോലുമില്ല.

മഹനീയമായതെന്തും അകന്നിരിക്കണം. ഉന്നതസ്ഥാനത്തായിരിക്കണം. തിരുവനന്തപുരത്തെ മഹാത്മാഗാന്ധി കോളേജ് നോക്കുക. റോഡിൽ നിന്നും വളരെ ദൂരം നടന്നാലേ കോളേജിലെത്തൂ. അതും കയറ്റം. ആ കയറ്റം നടന്നു കയറി കലാലയത്തിലെത്തുമ്പോൾ ഒരു നല്ല അനുഭൂതി. അതുണ്ടാവുകയില്ല രാജരഥ്യക്കരികിലിരിക്കുന്ന യൂണിവേഴ്സിറ്റി കോളേജിൽ കയറിയാൽ. റോഡിലെ അട്ടഹാസങ്ങളും മറ്റു ശബ്ദങ്ങളും ക്ളാസ്സുകളിൽ അലയടിച്ചെത്തും. കവിത പഠിപ്പിക്കുന്ന വേളകളിൽ പാതയിലെ തെറിയുടെ പൂരം ആ കവിതയുമായി ഒരുമിച്ചു ചേരും. അതോടെ കവിതയുടെ പാവനത്വം ഇല്ലാതാകും.

ലൈബ്രറികളും റോഡിൽ നിന്നകന്നു കുന്നിൻപുറങ്ങളിൽ ഇരിക്കേണ്ടതാണ്. അവിടെ സെനറ്റ് അംഗങ്ങൾക്കു ഗർജ്ജിക്കാനുള്ള ഓഡിറ്റോറിയം പാടില്ല. ഇതൊക്കെ എന്റെ ആഗ്രഹങ്ങൾ മാത്രം.

## പദമൂല്യം

സോസ്യൂറിനെക്കുറിച്ചു മുൻപു എഴുതി. അദ്ദേഹത്തിന്റെ ഭാഷാസിദ്ധാന്തത്തെക്കുറിച്ച് Sampson വിശദീകരണം നൽകുന്നതു കൂടി അറിഞ്ഞിരിക്കുന്നതു കൊള്ളാം. Sheep എന്ന ഇംഗ്ളീഷ് വാക്കിന്റെ മൂല്യം ശരിയായി അറിയണമെങ്കിൽ അതിനെ mutton എന്ന ഇംഗ്ളീഷ് വാക്കിന്റെ അടുത്തു വയ്ക്കണം. എന്നാൽ mouton എന്ന ഫ്രഞ്ച് പദത്തിന്റെ അടുത്താണ് sheep പദമിരിക്കുന്നതെങ്കിൽ അതിനു (sheep എന്ന പദത്തിനു) മൂല്യമില്ല. ഫ്രഞ്ച് പദമായ mouton എന്നതിനു mutton എന്ന അർത്ഥമാണുള്ളത്. അതറിഞ്ഞുകൂടാത്തവന് sheep എന്ന പദത്തിന്റെ മൂല്യം നഷ്ടമായി ബ്ഭവിക്കുന്നു. സോസ്യൂർ ഭാഷയെ ചതുരംഗക്കളിയായി കാണുന്നു. കളിക്കുന്ന വേളയിൽ മുൻപുള്ള വേറൊരു ചതുരംഗക്കളിയുടെ അറിവ് വേണ്ട. ഒരു കരുവിന്റെ മൂല്യം മറ്റു കരുക്കളുമായുള്ള തരതമ ഭാവത്തിൽ നിന്നാണു ജനിക്കുക. വെള്ളനിറമുള്ള രാജ്ഞി എന്ന കരുവിനു പകരം വെളുത്ത ഒരു ചോക്ക് കഷണം വച്ചാലും മതി. കളിയുടെ അവസ്ഥയ്ക്ക് ആ ചോക്ക് കഷണം ഒരു വ്യത്യാസവും വരുത്തുകയില്ല.

വാക്കുകൾക്ക് അന്തർഭൂതമോ സ്വതസ്സിദ്ധമോ ആയ മൂല്യമില്ല എന്ന സങ്കല്പത്തിൽ നിന്നാണ് ഈ ചിന്തയുടെ ഉദയം. ഇക്കാര്യത്തിൽ നോവലിസ്റ്റ് കോൺറഡിനോടാണ് എനിക്കു യോജിപ്പ്. ഒറ്റയ്ക്കു നിൽക്കുന്ന വാക്കുകൾ ജീവിതത്തിന്റെ അടയാളങ്ങളാണെന്ന് അദ്ദേഹം പറയുന്നു. ഏതു വസ്തുവിനെ വായനക്കാരന്റെ മനസ്സിൽ കൊണ്ടുവരണമോ അതിനു വാക്കുകൾക്കു സാധിക്കും. വസ്തുക്കൾ അവയെങ്ങനെയോ ആ മട്ടിൽ വാക്കുകളിൽ വർത്തിക്കുന്നുണ്ട്. അതിനാൽ സത്യത്തിന്റെ ബിംബം (image) വികലമാകാതിരിക്കാൻ വേണ്ടി സൂക്ഷിച്ചു വേണം വാക്കുകൾ ഉപയോഗിക്കാൻ. കോൺറഡിന്റെ ഈ മതം സമഞ്ജസമായിരിക്കുന്നു. കടൽ എന്നു പറയുമ്പോൾ മറുകരയും ഇടതുഭാഗവും വലതു ഭാഗവും കാണാനാവാത്ത ഗാംഭീര്യമാർന്ന ജലപ്പരപ്പ് ആ രണ്ടക്ഷരങ്ങളിൽ ഒതുങ്ങുന്നു. കടൽ എന്ന പദത്തിന്റെ മൂല്യമറിയാൻ അതിലെ ഉപ്പിനെക്കുറിച്ച് അറിയേണ്ടതില്ല.

സുവ്യക്തങ്ങളായ ചിത്രങ്ങൾ ഉയർത്താൻ കഴിവില്ലാത്ത കുറെ വാക്കുകൾ വാരിക്കൂട്ടുകയാണ് ശ്രീ. കളിമാനൂർ രാമാകാന്തൻ ('ആരുമല്ലാത്തവർ' എന്ന കാവ്യം. കുങ്കുമം വാരിക). ഈ അവ്യക്തതയും ദുർഗ്രഹതയും നമ്മുടെ കവിതയ്ക്കേറ്റ ശാപമാതയു കൊണ്ട് ഞാൻ കൂടുതൽ എഴുതേണ്ടതില്ല അക്കാര്യത്തെക്കുറിച്ച്.

* * * *

സാഹിത്യവാരഫലമെഴുതുന്ന ആളിന്റെ പൂർണ്ണവിവരങ്ങൾ പലർക്കുമറിയണമെന്നുണ്ട്. അതുകൊണ്ട് ചില വിവരങ്ങൾ നൽകാം.

1. പേര്: എം. കൃഷ്ണൻനായർ.
2. മേൽവിലാസം: തെറിക്കത്തുകൾ സാഹിത്യകാരൻമാർ അയയ്ക്കുമെന്നതു കൊണ്ട് അതെഴുതാൻ വയ്യ.
3. പൊക്കം: ആറടിയോളം. പക്ഷേ എഴുത്തുകാരൻ എന്ന പൊക്കം ഇല്ല. ആ നിലയിലുള്ള പൊക്കം ഒരിഞ്ച് മാത്രം.
4. ജനനത്തീയതി: പെൺപിള്ളേർ ഇപ്പോഴും കത്തുകൾ ഏറെ എഴുതുന്നതുകൊണ്ട് ജനനത്തീയതി നൽകാൻ വയ്യ. കത്തുകൾ കിട്ടാതെയാവും.

**കടൽ എന്നു പറയുമ്പോൾ മറുകരയും ഇടതുഭാഗവും വലതുഭാഗവും കാണാനാവാത്ത ഗാംഭീര്യമാർന്ന ജലപ്പരപ്പ് എന്ന രണ്ടക്ഷരത്തിൽ ഒതുങ്ങുന്നു. കടൽ എന്ന പദത്തിന്റെ മൂല്യമറിയാൻ അതിലെ ഉപ്പിനെക്കുറിച്ച് അറിയേണ്ടതില്ല.**

**ഏതു വിശ്വാസവും വികാരത്തോടു ബന്ധപ്പെട്ടതാകണം. ആത്തരം വിശ്വാസങ്ങൾക്ക് ഒരുകാലത്തും മാറ്റം വരില്ല. വികാരത്തോടു ബന്ധപ്പെടാതെ പ്രായോഗിക ലക്ഷ്യംവച്ച് ഓരോന്നായി ഭാവിക്കുന്നവർക്കു പെട്ടെന്നു കാലുമാറ്റം നടത്താൻ കഴിയും.**



# ഒഴിവുകാലം

## സുഗതകുമാരി






എന്റെ മുന്നിൽ ഒരു കൊച്ചു പുസ്തകമിരിക്കുന്നു. *'ഒരാഴ്ച' എന്നാണതിന്റെ പേര്. ഒഴിവുകാലത്തിൽ ഒരു ചെറിയ പങ്ക് തറവാട്ടിൽ ചെലവഴിക്കാൻ വന്ന നാലഞ്ചുകുട്ടികളുടെ ഏഴുദിവസങ്ങളെപ്പററി ഇത് നമ്മോടു സംസാരിക്കുന്നു.

ഇതിൽ കഥയും സസ്പെൻസും സ്ററണ്ടും കൊലപാതകവും അഡ്വഞ്ചറും ഭീകരപ്രവർത്തനങ്ങളും ഭൂതപ്രേതാദികളുമില്ല. വില്ലനും തട്ടിക്കൊണ്ടുപോകുന്ന സംഘവും രക്ഷകനും നായകനും ഒന്നുമില്ല. അഞ്ചാറുകുട്ടികൾ—പശ്ചാത്തലമായി ഒരു ഗ്രാമം. ഒരു പഴയ തറവാട്-അവിടെയുള്ള കുറച്ചു സാധാരണ മനുഷ്യർ-കുട്ടികളുടെ കുസൃതിയും ചുണയും തിമിർപ്പും-ഇവയ്ക്കെല്ലാം അടിയിലൂടെ കുളിരും മധുരവും പകർന്നുകൊണ്ട് അന്തർവാഹിനിയായൊഴുകുന്ന സ്നേഹധാര-ഇത്രയും മാത്രമേയുള്ളൂ

പക്ഷേ, ഇത്രയുംപോരേ?

എനിക്കിതു ഹൃദയസ്പർശിയായി തോന്നിയത് പല കാരണങ്ങളാലാണ്. എന്റെ കുട്ടിക്കാലത്ത് പട്ടണത്തിൽ വളർന്ന ഞങ്ങൾ കുട്ടികൾക്ക് തറവാട്ടിലേക്ക് പോകുക, അമ്മാവന്റെ വീട്ടിൽ പോകുക, ഇതൊക്കെയായിരുന്നു സ്വർഗ്ഗം. സ്കൂളിൽ പോകേണ്ട. പഠിക്കണ്ട. കുളിക്കാൻ ആറുണ്ട്. കളിക്കാൻ പാടങ്ങളും പുരയിടങ്ങളുമുണ്ട്. ഇഷ്ടംപോലെ കളിക്കൂട്ടുകാരുണ്ട്. ചാഞ്ഞുപടർന്ന മരങ്ങളുണ്ട്-മാവിലെല്ലാം വേനൽ ചൂടേററ് അററം ചുവന്നുതുടങ്ങുന്ന മാമ്പഴങ്ങളുണ്ട്. ആഞ്ഞിലിച്ചുവട്ടിൽ ചിതറിക്കിടക്കുന്ന കുരുക്കൾ പെറുക്കിയെടുത്ത് ചുട്ടുതിന്നാം—ഊഞ്ഞാൽ വള്ളിയിൽ കയറിമറിയാം-പച്ചമാങ്ങയും ഉപ്പും കൂട്ടി മാഞ്ചില്ലയിൽ കുരങ്ങനെപ്പോലെ കയറിപ്പററിയിരുന്ന് പല്ലുപുളിക്കുംവരെ തിന്നാം. ഉണ്ണാൻ വിളിക്കുമ്പോൾ ഒളിച്ചിരിക്കാം. സന്ധ്യയ്ക്കുമുൻപ് കുളിച്ചുവൃത്തിയായി മുററത്തുനിന്ന് നന്ത്യാർവട്ടവും തെച്ചിയും തുളസിയുമൊക്കെ പറിച്ച് ഇലക്കുമ്പിളിൽ നിറച്ച് ഭസ്മം തൊട്ട് നല്ല കുട്ടികളായി അമ്പലത്തിൽ പോകാം. ചിലപ്പോൾ കൈനിറയെ ത്രിമധുരം കിട്ടും. അല്ലെങ്കിൽ, അന്തിവിളക്കിനു മുൻപിൽ ചമ്രം പടിഞ്ഞിരുന്നത് അത്യുച്ചത്തിൽ മത്സരിച്ച് നാമം ജപിക്കാം. കീർത്തനങ്ങൾ പാടാം. ഇതിനിടയിൽ വഴക്കും നുള്ളും കരച്ചിലും പിണക്കവുമൊക്കെ ഉണ്ടെങ്കിലെന്ത് ?

രാത്രിയിൽ അത്താഴം കഴിഞ്ഞ് മങ്ങിയ പുന്നയ്ക്കയെണ്ണ വിളക്കിന്റെ വെളിച്ചത്തിൽ തിണ്ണയ്ക്കിരുന്നു മനോരാജ്യം കാണാം. അക്ഷരശ്ലോകം ചൊല്ലാം. അല്ലെങ്കിൽ, അർദ്ധരാത്രിയിൽ പാടത്തിലൂടെ തീപ്പൊരി ചിതറിക്കൊണ്ടിരിണ്ടുവന്ന ഈനാംപേച്ചിയുടെയും പൂനിറഞ്ഞുനില്ക്കുന്ന മുല്ലച്ചുവട്ടിലൂടെ വളകിലുക്കിക്കൊണ്ടുനടന്നുപോയ സുന്ദരി യക്ഷിയുടെയും അനുഭവകഥകൾ പറഞ്ഞ് പേടിച്ചുവിറയ്ക്കാം. ചീവിടുകളുടെ മുഴക്കവും പുഴയുടെ പുലമ്പലും കേട്ടുകൊണ്ട് ഉറങ്ങാം; കൂട്ടുകാരൊത്ത് ഉറങ്ങാതെ കിടക്കാം.

ഞങ്ങളും ഇതുപോലെ നാടകം കളിച്ചിട്ടുണ്ട്. അപ്പൂപ്പന്റെ ഗീതവായനയ്ക്കു മുന്നിലിരുന്ന് ഉറക്കം തൂങ്ങിയിട്ടുണ്ട്. പച്ചക്കല്ലുതാലി ചാർത്തിയ കൃഷ്ണവിഗ്രഹവും നിറകതിർ തൂകുന്ന നിലവിളക്കും പടർന്നുവിലസുന്ന കണിക്കൊന്നച്ചില്ലകളും-കൈനിറയെ വിഷുക്കൈനീട്ടം-പുലർകാലത്തെ മരച്ചുവടുകളിൽ ചിതറിക്കിടക്കുന്ന വവ്വാൽ ചവച്ചിട്ട കശുമാങ്ങയണ്ടികൾ എണ്ണിപ്പെറുക്കൽ-പുതുതായി വെട്ടിത്തെളിച്ച കുളം ആന ഇറങ്ങിയപോലെ കലക്കിമറിക്കൽ-കൈയിൽ കൊതുമ്പിൻ കഷ്ണവുമായി പേടിപ്പിച്ചു കുളത്തിൽനിന്നു കയററാൻ വരുന്ന ഹൈക്കമാൻറ് ആയ അമ്മാമ്മ-പിറന്നാൾകോടി-അമ്മ പായസത്തിലിടാൻ വറുത്തുകോരുന്ന അണ്ടിപ്പരിപ്പ് മോഷണം-മഹാഭാരതം നാടകം കളിക്കലിൽ മുഖത്തു കരിയും വാരിത്തേച്ച് സ്ററൂളിനു മുകളിൽ കയറിനിന്നു വിറയ്ക്കുന്ന സുന്ദരിപ്പെൺകിടാവിന്റെ വിശ്വരൂപം-സ്വന്തം ഭാഗം മറന്നുപോകുമ്പോൾ ഇടയ്ക്കിടെ "ഹരേകൃഷ്ണാ!" എന്നുവിളിക്കുന്ന മൊട്ടത്തലയുള്ള കൊച്ചു പാഞ്ചാലി-കളിവീടു വച്ചുകളിക്കൽ-കുട്ടിമന്ത്രിയുടെ ഘനഗംഭീരമായ ഉദ്ഘാനച്ചടങ്ങ്-ഉദ്ഘാടനത്തിനു പിറകേത്തന്നെ വീടു തല്ലിത്തകർക്കലെന്ന കുറേക്കൂടി തിമിർത്ത അടുത്ത കളി-ഇവയിലേതാണ് നമുക്കു സുപരിചിതമല്ലാത്തത്? പ്രിയംകരമല്ലാത്തത്?

ഈ വഴിയിലൂടെയൊക്കെ ഞാനും എന്റെ തലമുറയിലെ ഏറെപ്പേരും നടന്നുപോന്നിട്ടുണ്ട്. കൊച്ചുപിണക്കങ്ങൾ നിമിത്തം കണ്ണു നനയിച്ചിട്ടുണ്ട്. ഒടുവിൽ-ഒഴിവുകാലം കഴിഞ്ഞ് വിട്ടുപിരിയുമ്പോൾ ഏററവും ഇഷ്ടമുള്ളത് ഏററവും ഇഷ്ടമുള്ള കൂട്ടാളിക്കു നല്കിയിട്ട് കരച്ചിലടക്കിക്കൊണ്ട് പിരിഞ്ഞുപോന്നിട്ടുണ്ട്; ഇനിയത്തെ ഒഴിവുകാലം സ്വപ്നം കണ്ടുകൊണ്ട്.

ഇന്നത്തെ പട്ടണസന്തതികളെ കാണുമ്പോൾ ഞാൻ ശങ്കിക്കുന്നു. ഇവരുടെ വെക്കേഷൻ ട്യൂഷനും കംപ്യൂട്ടർ ക്ളാസ്സും കാസററ് ലൈബ്രറിയും വീഡിയോ കാണലും കോമിക്സ് വായനയും ക്രിക്കററ് കളിയും ഹോട്ടലിൽ പോകലും ഒന്നിനുമൊന്നിനും നേരമില്ലാത്ത അച്ഛനമ്മമാരും-ഇവർക്ക് നഷ്ടപ്പെട്ടതെന്തെന്ന് ഇവരറിയുകപോലുമില്ലല്ലോ!

ഈ കൊച്ചുപുസ്തകം ആ ഇന്നലെയുടെ നിഷ്കളങ്ക സൗന്ദര്യത്തിലേക്ക് നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു. ഇതിൽ ഗൃഹാതുരത്വത്തിന്റെ കണ്ണീർനനവുണ്ട്; എങ്കിലും പ്രസന്നമാണിത്. തെളിഞ്ഞ ഭാഷയും സ്നേഹത്തിന്റെ മാധുര്യവുമുണ്ടിതിന്.

* 'ഒരാഴ്ച': വിമലാമേനോൻ. ബാലസാഹിത്യ ഇൻസ്ററിററ്യൂട്ട് പ്രസിദ്ധീകരണം, തിരുവനന്തപുരം

# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.